# ശ്രീ നാരായണ
# ഗുരുദേവ ഭാഗവതം

കിളിപ്പാട്ട്



ഗ്രന്ഥകർത്താവ്

## സ്വാമി സുധാനന്ദ

ശിവഗിരിമഠം, വർക്കല

ശ്രീനാരായണ ഗുരുദേവതൃപ്പാദങ്ങൾ
ജനകോടികളുടെ പരമഗുരുവും
പരമദൈവവുമാണ്.
ഗുരുദേവന്റെ 'പുണ്യചരിതം'
നിത്യവും പാരായണംചെയ്ത്
സുമനസ്സുകളിൽ ശാന്തിയും
സമാധാനവും പുലരട്ടെ!

ഗുരുദേവചരണം ശരണം

# ശ്രീനാരായണ
# ഗുരുദേവഭാഗവതം

കിളിപ്പാട്ട്

ഗ്രന്ഥകർത്താവ്

**സ്വാമി സുധാനന്ദ**

ശിവഗിരിമഠം

വർക്കല.

പ്രസാധകർ

**ശ്രീ വിദ്യാ ബുക്ക് സെന്റർ**

**കുളനട.**

---

**വില : 60 രൂപ**

ശ്രീനാരായണ

# ഗുരുദേവഭാഗവതം

**(കിളിപ്പാട്ട്)**

ഗ്രന്ഥകർത്താവ്

**സ്വാമി സുധാനന്ദ**

ശിവഗിരിമഠം

വർക്കല.

പ്രകാശകൻ

**E.K.പുരുഷോത്തമൻ**



നാലാം പതിപ്പ്

5000 കോപ്പി

2011 ജനുവരി

അച്ചടി

**ദർശനാ ഓഫ്സെറ്റ്**

**തോട്ടഭാഗം.**

പ്രസാധകർ

**ശ്രീ വിദ്യാ ബുക്ക് സെന്റർ**

**കുളനട.**

# മുഖവുര

'ശ്രീനാരായണഗുരുദേവ ഭാഗവതം കിളിപ്പാട്ട്' എന്നപേരിൽ ഒരു ഗ്രന്ഥമെഴുതുക എന്ന കൃത്യം ഏറ്റവും ചുമതലയേറിയ ഒന്നാണെന്ന് എനിക്കറിയാം. ഈ കൃതി ഗുരുവിന്റെ ജീവചരിത്രമായും, കിളിപ്പാട്ടായുംവേണമെന്നുള്ളത് വളരെ പ്രയാസമേറിയ ഒരു കാര്യമായും തോന്നി. എന്നിട്ടും ഒരു പണ്ഡിതനോ, വിദ്വാനോ, സാഹിത്യകാരനോ ആരുമല്ലാത്ത ഞാൻ ഇങ്ങനെയൊരു ഗ്രന്ഥരചനയിൽ ഏർപ്പെട്ടത് ഗുരുദേവഭക്തരായ വളരെയധികം ജനങ്ങളുടെ അനേകനാളത്തെ നിർബന്ധത്താലാണ്.

ഞാൻ ജനിക്കുന്നതിനും വളരെ വർഷം മുൻപ് ജനിച്ച്, സ്വജന്മകൃത്യം നിർവ്വഹിച്ചുകഴിഞ്ഞ് നിർവാണംപ്രാപിച്ച ഒരു മഹാത്മാവിന്റെ ചരിത്രം രചിക്കുന്നതിന് മറ്റു മാർഗ്ഗമില്ലാത്തതിനാൽ അദ്ദേഹത്തെപ്പറ്റി പലരുമെഴുതിയിട്ടുള്ള ഗ്രന്ഥങ്ങളെ ആശ്രയിക്കുക മാത്രമേ കരണീയമായിട്ടുള്ളു. ഇതൊരു സാഹസമല്ലേയെന്നു മറ്റുള്ളവർക്കു തോന്നാവുന്നതാണ്. എന്നാൽ കഴിഞ്ഞ അൻപത്തിയേഴുവർഷങ്ങളായുള്ള ഗുരുപാദസേവയെന്ന മഹത്വം എനിക്ക് ഈ കൃത്യത്തിന് അന്തഃപ്രചോദനമേകിയെന്നുള്ളതു സത്യമാകുന്നു.

ശ്രീനാരായണഗുരുദേവന്റെ മഹത്വത്തെ പ്രകീർത്തിക്കുന്ന കാര്യങ്ങൾ മാതാപിതാക്കളിൽ നിന്നുമാണ് ആദ്യം എനിക്കു പകർന്നുകിട്ടിയിട്ടുള്ളത്. ആ അറിവിനെ ഉദ്ദീപിപ്പിച്ചത് എന്റെ ചെറുപ്രായത്തിലെ ഗുരുഭൂതനും അയൽവാസിയുമായ കണ്ണങ്കരവീട്ടിൽ ശ്രീ.രവീന്ദ്രൻ മാസ്റ്ററാണ്. ഏഴാം വയസ്സു മുതൽ, ഒരു വിവാഹക്ഷണക്കത്തിന്റെ പുറത്തുള്ള ഗുരുദേവചിത്രം വെട്ടിയെടുത്ത് നിത്യവും പൂവ് വച്ച് ആരാധന നടത്തിവന്ന എനിക്ക് പിൽക്കാലത്തു ശിവഗിരി മഠത്തിൽ വന്നതോടുകൂടി ഗുരുവിനെ ശ്രദ്ധയോടെ പൂജിക്കുവാൻ സാധിച്ചു. അതിന്നും തുടരുന്നു. ആ ഒരു അനുഷ്ഠാനം മാത്രമാണ് എനിക്കീകൃത്യത്തിനു കൈമുതൽ.

ശിവഗിരിമഠത്തിൽ വന്നതു മുതൽ ശാരദാദേവിയുടെ പൂജ നടത്തുകയായിരുന്നു ഇരുപത്തിനാലിൽപ്പരം വർഷമായി എന്റെ ജോലി. ഇങ്ങനെ ഒരു ഗ്രന്ഥം ചമയ്ക്കണമെന്നുള്ള ആഗ്രഹത്താൽ ശാരദാദേവിയോടുതന്നെ പ്രാർത്ഥിച്ചു. ദേവിയുടെ വലതുകയ്യിൽ പരിലസിക്കുന്ന ലീലാശുകത്തെ (കളിത്തത്തയെ) ഗുരുദേവ ഭാഗവതം പറഞ്ഞുതരുന്നതിനായി വിട്ടുതരണമെന്നുള്ള പ്രാർത്ഥന. ഭക്തവത്സലയായ ദേവി ആ പ്രാർത്ഥന ചെവിക്കൊണ്ടു. തത്തയെ വിട്ടുതന്നതായി മനസ്സിൽ ധ്യാനിച്ചുറച്ചുകൊണ്ടാണ് ഗ്രന്ഥരചന തുടർന്നത്.

ഈ ഗ്രന്ഥരചനയ്ക്കു വഴികാട്ടിയായിത്തീർന്നതു തുഞ്ചത്തു ശ്രീ രാമാനുജനെഴുത്തച്ഛന്റെ കിളിപ്പാട്ടായിട്ടുള്ള കൃതികളാണ്. വളരെ കുട്ടിക്കാലം മുതൽ എഴുത്തച്ഛന്റെ കിളിപ്പാട്ടുകളായ ഗ്രന്ഥങ്ങൾ എന്നെ വളരെ ആകർഷിച്ചിരുന്നു. ആ ഒരു ശൈലിയിൽത്തന്നെ ഈ ഗ്രന്ഥം രചിക്കണമെന്നു മനസ്സിലുണ്ടായ ഒരു ആശയായിരുന്നു കിളിപ്പാട്ടു രചനയ്ക്കു ബലംനൽകിയത്. കേരള ഭാഷാഗാനരചനയിൽ എക്കാലത്തും പ്രഥമസ്ഥാനീയനായിനിൽക്കുന്ന എഴുത്തച്ഛന്റെ പാദസ്മരണയോടുകൂടിയാണ് ഞാനിതു തുടങ്ങിയിട്ടുള്ളത്.

സ്വകീയമായി ഒന്നും ഇതിൽ അവകാശപ്പെടരുത് എന്ന ചിന്തയാലാണ് കിളിയെക്കൊണ്ടു പാടിക്കുന്നതിന് ഒരു കാരണം. അക്ഷരണാം അകാരോസ്മി എന്നുള്ള ഭഗവദ്വചനത്തെ മുൻനിർത്തി അകാരത്തിൽത്തന്നെ ഈ ഗ്രന്ഥം തുടങ്ങണം എന്നുള്ള ആഗ്രഹം സഫലീകൃതമായി. ശ്രീനാരായണഗുരുദേവ സംബന്ധിയായ വളരെ പുസ്തകങ്ങൾ നോക്കി. അതുകളിലെ ആശയങ്ങളെ കേരളഭാഷാഗാനമായാണ് ഈ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നത്. പല ഗ്രന്ഥത്തെ ആശ്രയിക്കേണ്ടിവന്നിട്ടുള്ളതിനാൽ ഒരടുക്കിന്, ഒരു ജീവചരിത്രമായി ഇതിനെ പറയാവുന്നതല്ല. വൃത്താലങ്കാരശാസ്ത്രങ്ങൾ പണ്ടു പഠിച്ചിട്ടുള്ളതെല്ലാം സ്മൃതിയിൽനിന്നും മറഞ്ഞുപോയിട്ടുള്ളതിനാൽ ശാസ്ത്രസംബന്ധമായിത്തന്നെ വളരെയധികം തെറ്റുകൾ ഇതിൽ സംഭവിച്ചിരിക്കാം. കിളിപ്പാട്ടിന് അനുയോജ്യമായ ചില വൃത്തങ്ങൾ മാത്രമേ ഇവിടെ ഉപയുക്തമാക്കിയിട്ടുള്ളു. ഗ്രന്ഥകർത്താവിന്റെ വിഷയപ

രിജ്ഞാനത്തിലുള്ള പോരായ്ക ഗ്രന്ഥത്തിൽ ഉടനീളം കാണാം. എന്നിരുന്നാലും സാധാരണക്കാരായ വായനക്കാരെ ലാക്കാക്കി മാത്രമാണ് ഇതിന്റെ രചന നടത്തിയിട്ടുള്ളത്. ഗുരുഭക്തിക്കു മാത്രമേ പ്രാമുഖ്യം കല്പിച്ചിട്ടുള്ളൂ എന്നുള്ളവിവരം ഇവിടെ പ്രത്യേകം സ്മർത്തവ്യമാണ്.

ഗുരുദേവനുമായി ബന്ധപ്പെട്ട് വളരെയധികം അത്ഭുതകഥകൾ പ്രകീർത്തിച്ചുകാണുന്നുണ്ടെങ്കിലും അവയിൽ ചിലതു മാത്രമേ ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുള്ളു. ഗ്രന്ഥവിസ്താരത്തെ ഭയക്കുന്നതിനാൽ പലതും ചേർക്കുവാൻ സാധിച്ചിട്ടില്ല. ഗ്രന്ഥരചനാപാടവം അല്പംപോലുമില്ലാത്ത എന്റെ ഈ ഉദ്യമത്തെയും ഭാഷാശൈലിയെയും സംബന്ധിച്ച് ആരും വിമർശിച്ച് അവരുടെ വിലയേറിയ സമയം വ്യർത്ഥമാക്കുമെന്ന് ഞാൻ കരുതുന്നില്ല.

ഗുരുദേവന്റെ ജീവചരിത്രം രചിക്കണമെന്നുള്ള നടരാജഗുരുവിന്റെ ആഗ്രഹം മനസ്സിലാക്കിയ ഗുരുദേവൻ "ആളുകൾ വിശ്വസിക്കുമോ" എന്നു ചോദിച്ചിട്ടുള്ളതായി നടരാജഗുരുതന്നെ രേഖപ്പെടുത്തിക്കാണുന്നു. അപ്പോൾ ആളുകൾക്ക് വിശ്വസനീയമല്ലാത്ത പലതും ആ ജീവിതത്തിലുണ്ടെന്നു പറയാതെവയ്യ.

നാം ജീവിക്കുന്ന ഈ കാലഘട്ടം വിജ്ഞാനപുരോഗതിയുടേതാണ്. വൈജ്ഞാനികന്റെ സവിശേഷത, ഇന്ദ്രിയഗോചരമാകുന്നതുമാത്രം സത്യമായി അംഗീകരിക്കയെന്നുള്ളതാണ്. അതിനാൽ ഒരു വൈജ്ഞാനികന്റെ സമീക്ഷ വച്ചുനോക്കുമ്പോൾ ഈ ഗ്രന്ഥത്തിൽ ആദ്യന്തം അന്ധവിശ്വാസജഢിലമെന്നോ, അശാസ്ത്രീയമെന്നോ പ്രതിപാദ്യത്തെപ്പറ്റി തോന്നാവുന്നതാണ്. അതിൽ അതിശയത്തിന് അവകാശമില്ല. എന്തെന്നാൽ, എല്ലാ മഹാപുരുഷന്മാരുടെയും ജീവിതത്തിൽ വന്നുഭവിച്ചിട്ടുള്ളതായി പറയപ്പെടുന്ന അത്ഭുതങ്ങളെ ശരിയായ ഒരന്വേഷണത്തിനോ, ഗവേഷണത്തിനോ വിഷയമാക്കാൻ മാത്രം ഗൗരവതരമല്ലേ എന്നുള്ള ചോദ്യം ഉത്തരംകിട്ടാതെ അവശേഷിക്കുകയാണ്.

എന്താണ് ഈ അത്ഭുതങ്ങൾ? അവയ്ക്ക് വൈജ്ഞാനികമായി വല്ല അടിസ്ഥാനവുമുണ്ടോ? എന്നിങ്ങനെയുള്ള സംശയങ്ങൾ കൗതുകം ജനിപ്പിക്കുന്നതാണ്. ഹേതു അറിയാത്തിടത്താണ്

അത്ഭുതം ജനിക്കുന്നത്. ഒരു മഹാപുരുഷന്റെ ജീവിതത്തെ സാമാന്യജനങ്ങൾക്ക് വഴിയാംവണ്ണം കണ്ടറിയുക ദുഷ്കരമാണ്. അതിനാൽ അവരുടെ ദൃഷ്ടിയിൽ മഹാപുരുഷൻതന്നെ അത്ഭുതപ്രതിഭാസമായി മാറുന്നു. അങ്ങനെയാണെങ്കിൽ അത്തരമൊരു മഹാനുമായുള്ള സമ്പർക്കത്തിൽ സാധാരണക്കാരൻ അത്ഭുതം കാണുന്നില്ലെങ്കിലേ അത്ഭുതത്തിന് അവകാശമുള്ളു.

ബ്രഹ്മജ്ഞാനികൾ എന്നാണ് ഇത്തരം മഹാപുരുഷന്മാരെ ഭാരതീയ ദാർശനികചിന്തകന്മാർ വിളിക്കുന്നത്. ബ്രഹ്മജ്ഞാനി ബ്രഹ്മത്തിൽനിന്നും ഭിന്നനല്ലെന്ന് ശ്രുതികൾ ഉദ്ഘോഷിക്കുന്നു. എല്ലാ ജഗദ്ഗുരുക്കന്മാരും ഇത്തരത്തിൽ നോക്കുമ്പോൾ ബ്രഹ്മജ്ഞാനികളാണ്. അവരിൽക്കൂടി മാത്രമേ അഖിലതയോട് (ബ്രഹ്മത്തോട്) ഒരു വ്യക്തിക്ക് താദാത്മ്യം പ്രാപിക്കുവാൻ സാധിക്കുകയുള്ളു. "എന്നിൽക്കൂടിയല്ലാതെ രക്ഷയില്ല" എന്ന് യേശുദേവനും, "സർവ്വധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജ" (എല്ലാ ധർമ്മങ്ങളെയും പരിത്യജിച്ചിട്ടു എന്നെ ഒരുവനെ ശരണം പ്രാപിച്ചുകൊൾക) എന്നു ശ്രീകൃഷ്ണനും പറയുമ്പോൾ അവർ ബ്രഹ്മത്തിന്റെ ഉന്നതതലത്തിലുള്ള ദൈവനാമധേയത്തിലാണ് സംസാരിക്കുന്നത്. അങ്ങനെയുള്ളവരുടെ ചേർച്ചയാൽ സാധാരണക്കാരനുപോലും ക്രമാനുഗതമായി പൂർണ്ണതയിലേക്ക് ഉയരാവുന്നതാണ്.

ശ്രീനാരായണഗുരുസ്വാമി തൃപ്പാദങ്ങളുടെ ചെറിയൊരു ചരിത്രശകലം മാത്രമേ ഇതിൽ പ്രതിപാദിച്ചിട്ടുള്ളു. ഗുരുഭക്തിക്കു മാത്രമേ ഈ ചെറുകൃതി ഉപകരിക്കൂ. ഇനിയും ലോകമറിഞ്ഞിട്ടില്ലാത്ത വളരെയധികം കാര്യങ്ങൾ ഗുരുവിന്റെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്. അതു കണ്ടെത്തി പ്രസിദ്ധപ്പെടുത്തുന്നതിന് അസ്മാദൃശന്മാർക്ക് സാധ്യമായ കാര്യമല്ല. ആയതിനാൽ സഹൃദയലോകം ഈ ചെറുകൃതിയിൽ വന്നുചേർന്നിട്ടുള്ള പോരായ്മകൾ സദയം ക്ഷമിക്കുമെന്ന് ഗുരുനാമത്തിൽ ഞാൻ വിശ്വസിക്കുന്നു.

ഇതിന് സാരവത്തായ ഒരു അവതാരിക ചമച്ച് ഈ കൃതിയെ സമ്പുഷ്ടമാക്കിയ ഡോ.ടി.ഭാസ്കരനെപ്പറ്റി രണ്ടു വാക്ക് ഇവിടെ രേഖപ്പെടുത്താതെ തരമില്ല. തികഞ്ഞ ഗുരുഭക്തനും ഗുരുസന്ദേശവാഹിയുമായ ഇദ്ദേഹത്തിൽനിന്നും വളരെയധികം

വിജ്ഞാനഗ്രന്ഥങ്ങൾ കൈരളിക്ക് വരദാനമായി ലഭിച്ചിട്ടുള്ളത് ഗുരുഭക്തവൃന്ദങ്ങൾക്ക് നിത്യസ്മരണ ഉണർത്തുന്നതാണ്. ചെറിയ ഈരടികൾ തുടങ്ങി വേദാന്തസാരസർവ്വസ്വമായ ശ്രീനാരായണ ഗുരുദേവകൃതികളെ വരെ അവയുടെ ആഴത്തിലും പരപ്പിലും, പണ്ഡിതന്മാരെന്ന് സ്വയം അവകാശപ്പെടുന്നവർപോലും ഭയന്ന് അകന്നുമാറിനിന്നപ്പോൾ ശ്രീ.ബാലകൃഷ്ണൻനായരെപ്പോലെ സഹൃദയലോകത്തിനു വ്യാഖ്യാനിച്ചുനൽകി. ഗുരുദേവസംബന്ധി കളായ വേദികളിലെല്ലാം അനേകായിരം പ്രാവശ്യം ഗുരുദേവാപ ദാനങ്ങളെ പ്രകീർത്തിച്ച് ഭക്തജനഹൃദയങ്ങളിൽ ഗുരുഭക്തിയുടെ വിത്തു വിതച്ചിട്ടുള്ള ഡോ.ടി.ഭാസ്കരൻ ജോലിത്തിരക്കിനിടയിലും എന്റെ ആവശ്യപ്രകാരം ശ്രീനാരായണഗുരുദേവ ഭാഗവതം കിളി പ്പാട്ടെന്ന ഈ ചെറുഗ്രന്ഥത്തിന് ഈടുറ്റ അവതാരിക എഴുതി സജ്ജനസമക്ഷം ഇത് അവതരിപ്പിച്ചതിന് ശ്രീനാരായണ ഗുരുദേ വൻ തന്നെ അദ്ദേഹത്തെ അനുഗ്രഹിക്കട്ടെ.

എന്റെ ആവശ്യം മുൻനിർത്തി ഈ കൃതിക്ക് ആശംസ നേർന്നിട്ടുള്ള എന്റെ ആത്മസഹോദരി ഡോ.ഗീതാ സുരാജിനെ അറിയാത്തവർ കേരളത്തിൽ വിരളമാണ്. ആത്മബലം വളരെയ ധികമുള്ളതിനാൽ വാനമ്പാടിയെപ്പോലെ സദാ ഓടിനടന്ന് ഗുരു ദേവചരിത്രസ്മരണ ജനഹൃദയങ്ങളിൽ പകർന്ന് ജീവിതം തന്നെ ധന്യമാക്കിയിരിക്കുന്ന ഗീതാ സുരാജിന്റെ ആശംസ ഈ ഗ്രന്ഥ ത്തിന് ഒരു വലിയ മുതൽക്കൂട്ടാണ്. കോളജിലെ ജോലിക്കും, വീ ട്ടുജോലിക്കും, ഗുരുദേവധർമ്മ പ്രചരണത്തിനുമിടയ്ക്ക് ഈ ഗ്രന്ഥ ത്തിന് നിത്യസ്മരണീയമായ ഒരാശംസ എഴുതി ഈ കൃതിയെ ധന്യമാക്കിത്തീർത്ത ഗീതാ സുരാജിനുവേണ്ടി ഗുരുദേവനോടു പ്രാർത്ഥിക്കുന്നതിനു മാത്രമേ ഗ്രന്ഥകാരനായ എനിക്കു കഴിയു ന്നുള്ളു.

അടുത്ത ആശംസകനായ ശ്രീമദ് സച്ചിദാനന്ദ സ്വാമികളെ അറിയാത്തവർ കേരളത്തിനകത്തും പുറത്തും വിരളമാണ്. ശ്രീനാ രായണ ധർമ്മോപദേഷ്ടാവായി സഞ്ചരിച്ച് ഗുരുധർമ്മ പ്രചാരണ ത്തിൽ മുഴുകിയിരിക്കുന്ന സ്വാമി എന്റെ കനിഷ്ഠസഹോദര സന്യാ സിയാണ്. ഈ കൃതി സശ്രദ്ധം വായിച്ച് എന്റെ ആഗ്രഹപ്രകാരം

ഈ ഗ്രന്ഥത്തിന് ആശയബഹുലമായ ഒരഭിപ്രായം പകർന്നുതന്ന് ഇത് സാരവത്താക്കിയ ശ്രീമദ് സച്ചിദാനന്ദ സ്വാമിക്കുവേണ്ടി ഗുരുദേവനോടു പ്രാർത്ഥിക്കുന്നു.

ഈ ഗ്രന്ഥത്തിന്റെ കയ്യെഴുത്തുപ്രതി തയ്യാറാക്കാൻ എന്നെ സഹായിച്ച ശിവഗിരിമഠത്തിലെ എന്റെ സഹസന്യാസിമാരും, കനിഷ്ഠസ്ഥാനീയരുമായ ശ്രീ പ്രീതാത്മാനന്ദസ്വാമി, ശ്രീ നിവേദാനന്ദസ്വാമി, ശ്രീ ഗുരുപ്രസാദ്സ്വാമി തുടങ്ങിയവരുടെ സേവനം ഞാൻ ഹൃദയത്തിൽ സൂക്ഷിക്കുന്നു. ഈ കൃതിയുടെ അച്ചടിയിൽ പ്രൂഫ് തിരുത്തി പരിശോധിച്ച ശ്രീ. തിരുമൂലപുരം നാരായണൻ അവർകൾക്കുവേണ്ടിയും ഗുരുദേവനോടു പ്രാർത്ഥിക്കുന്നു.

ഈ കൃതി പൊതുജനോപകാരപ്രദമായ രീതിയിൽ പ്രിന്റ് ചെയ്യിച്ച് ഇത്രവേഗം പുറത്തിറക്കിയ കുളനട ശ്രീവിദ്യാ ബുക്ക് സെന്ററിനും, പ്രസാധകൻ ശ്രീ.ഈ.കെ.പുരുഷോത്തമനും സർവ്വവിധമായ അഭിവൃദ്ധിയും ശ്രീനാരായണഗുരുദേവൻ പ്രദാനംചെയ്യട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

ഈ ഗ്രന്ഥരചനയ്ക്കു പ്രേരണ നൽകി എന്നെ ഈ ഉദ്യമത്തിന് നിയുക്തനാക്കിയ എല്ലാ ഗുരുദേവഭക്തർക്കും നന്മയ്ക്കായി പ്രാർത്ഥിക്കുന്നു. ഈ ഗ്രന്ഥത്തിൽ വന്നുചേർന്നിട്ടുള്ള പിഴവുകളും കുറവുകളും പൊറുത്ത് ഈ എളിയ കൃതി പാരായണം ചെയ്യുന്ന സജ്ജനങ്ങൾക്കെല്ലാവർക്കും ഗുരുകാരുണ്യം ഉണ്ടാകട്ടെയെന്നുള്ള പ്രാർത്ഥനയോടെ ശ്രീനാരായണഗുരുദേവ ഭാഗവതം കിളിപ്പാട്ടെന്ന ഈ ചെറുഗ്രന്ഥം ശ്രീനാരായണഗുരുദേവ തൃപ്പാദങ്ങളിൽ സമർപ്പിക്കുന്നു.

എന്ന്,

**സ്വാമി സുധാനന്ദ**
ശിവഗിരിമഠം, വർക്കല

വർക്കല
16.09.2001

# അവതാരിക

കഴിഞ്ഞ മുക്കാൽനൂറ്റാണ്ടിനിടയിൽ ശ്രീനാരായണ ഗുരുവിന്റെ മാസ്മരികകാന്തവലയത്തിൽപ്പെടാത്ത ചിന്താശീലനായ മലയാളിയുണ്ടാവുമെന്ന് തോന്നുന്നില്ല. സാഹിത്യ-സാംസ്കാരിക-വിദ്യാഭ്യാസ മണ്ഡലങ്ങളിൽ പ്രവർത്തിച്ചിട്ടുള്ള ആരെങ്കിലും ഗുരുവിനെപ്പറ്റി ചിന്തിക്കാതെയോ, പ്രസംഗിക്കാതെയോ, എഴുതാതെയോ ഉണ്ടാവില്ല. അതിന്റെ ഫലമായി വിപുലമായ ശ്രീനാരായണസാഹിത്യം വളർന്നുവന്നിട്ടുണ്ട്. ചമ്പാടൻ വിജയൻ 1996-ൽ പ്രസിദ്ധീകരിച്ച 'ശ്രീനാരായണസാഹിത്യം മലയാളത്തിൽ' എന്ന കൃതിയിൽ ഏകദേശം ഗുരുസംബന്ധിയായ 750-ൽപ്പരം ഗ്രന്ഥങ്ങളുടെ പട്ടിക നൽകിയിട്ടുണ്ട്. കഴിഞ്ഞ 5 കൊല്ലത്തിനിടയിൽ ചുരുങ്ങിയത് 50 കൃതികളെങ്കിലും പ്രസിദ്ധീകൃതമായിട്ടുണ്ടാവും. ഇവയിൽ 70 എണ്ണമെങ്കിലും ജീവചരിത്രപരങ്ങളാണ്. ഗദ്യത്തിലും പദ്യത്തിലും അവയുണ്ട്. പദ്യത്തിൽ ഇരുപത്തിയഞ്ച് കൃതികൾ കാണുന്നു. അവയിൽ ഭാഗവതം എന്ന പേരോടെ താഴെപ്പറയുന്ന മൂന്നെണ്ണം വരുന്നു. ശ്രീനാരായണഭാഗവതം (1984 അച്ചുതൻ ഞീഴൂർ), ശ്രീഗുരുഭാഗവതം കിളിപ്പാട്ട് (1982 കരുണാകരസ്വാമി), ഗുരുമഹാഭാഗവതം (വേലായുധൻ ചെപ്പള്ളി). ഈ കൂട്ടത്തിലേക്കുള്ള ഏറ്റവും പുതിയ സംഭാവനയാണ് ശ്രീനാരായണഗുരുദേവ സഹസ്രനാമ കർത്താവായ സ്വാമി സുധാനന്ദയുടെ "ശ്രീനാരായണഗുരുദേവ ഭാഗവതം കിളിപ്പാട്ട്."

ഗുരുദേവനോടുള്ള ആരാധനയുടെ തോത് പലരിലും പലതരത്തിലാണ്. അവർ ഗുരുവിനെ പരാമർശിക്കുന്ന വിധത്തിൽനിന്ന് ഇത് ഏകദേശം ഊഹിക്കാം. വെറും നാരായണൻ തൊട്ട് ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങൾവരെയാണിതിന്റെ പരിധി. ചിലർ ശ്രീനാരായണൻ എന്നുപറയും. വേറെ ചിലർ ശ്രീനാരായണഗുരുവെന്നും, നാരായണഗുരുവെന്നും, നാണുഗുരുവെന്നും, നാണനാശാനെന്നും വ്യവഹരി

ക്കും. ഇനിയും ചിലർ ശ്രീനാരായണഗുരുദേവൻ എന്നാണ് പറയുക. ചിലർക്ക് ശ്രീനാരായണഗുരുസ്വാമിയാണ്. മറ്റുചിലർ തൃപ്പാദങ്ങൾ എന്നുമാത്രം പറയുന്നു. നിരുക്ത്യർത്ഥം നോക്കുമ്പോൾ ഗുരുവിനെ അദ്ദേഹം (അ+ദേഹം) എന്ന പദം കൊണ്ട് പരാമർശിക്കവയ്യാ എന്ന് ഈ ലേഖകന് പക്ഷമുണ്ട്. (പക്ഷെ ലേഖകൻതന്നെ അങ്ങനെ പ്രയോഗിച്ചിട്ടുണ്ട്.) ഗുരുവിനെ മഹർഷിയെന്നു വിശേഷിപ്പിക്കുമ്പോൾ നെറ്റിചുളിക്കുന്നവരുണ്ട്. അവർക്ക് ശ്രീനാരായണഗുരുദേവ ഭാഗവതം എന്ന പ്രയോഗത്തിൽ നിലീനമായിട്ടുള്ള 'ഭഗവാൻ' എന്ന സൂചന രുചിക്കുമോ എന്നറിയില്ല. പരമസത്യം സാക്ഷാത്കരിച്ചയാൾ എന്നനിലയിൽ ഗുരുവിനെ ഭഗവാൻ എന്ന് നിസ്സന്ദേഹം വിളിക്കാവുന്നതാണ്. കാരണം സത്യമറിഞ്ഞയാൾ ഏതു നിലയ്ക്കുനോക്കിയാലും ഭഗവാൻതന്നെ.

"ഉത്പത്തിം നിധനം ചൈവ
ഭൂതാനാം ആഗതിം ഗതിം
വേത്തി വിദ്യാം അവിദ്യാം ച
സവാച്യോ ഭഗവാനിതി"

എന്നാണ് ഭഗവാനെന്ന പദത്തിന് ഒരു നിർവ്വചനം.

കിളി പാടിക്കൊടുക്കുന്നത് ഗ്രന്ഥകാരൻ കേട്ടെഴുതുന്ന രീതിയിലാണ് ഇവിടെ ഗുരുദേവചരിതം അനാവരണം ചെയ്തിട്ടുള്ളത്. ഓരോ ഭാഗം കഴിയുന്തോറും കിളിയെ സ്വാമി സംബോധന ചെയ്യുന്നതുകാണാം. എഴുത്തച്ഛന്റെ അദ്ധ്യാത്മ രാമായണമാണ് സ്വാമി മാതൃകയായി മനസ്സിൽ നിർത്തിയിരിക്കുന്നത്. അതുകൊണ്ടുതന്നെ കിളിപ്പാട്ടിൽ വരുന്ന കേക, കാകളി, കളകാഞ്ചി മുതലായ വ്യത്യസ്തവൃത്തങ്ങൾ ഇവിടെ പ്രയോഗിച്ചിരിക്കുന്നു.

ഗുരുദേവന്റെ ജീവിതത്തിൽ അവശ്യം അറിഞ്ഞിരിക്കേണ്ട കാര്യങ്ങളെല്ലാം ഇവിടെ പദ്യത്തിലാക്കിയിട്ടുണ്ട്. മാട

നാശാന്റെയും കുട്ടിയമ്മയുടെയും മകനായി 1031 ചിങ്ങമാസം 20-ാം തീയതി ചതയം നക്ഷത്രത്തിൽ (1032-ൽ ജനനമെന്നാണ് ലേഖകപക്ഷം) ചെമ്പഴന്തിയിൽ ജനിച്ച നാരായണൻ, നാണു എന്നു വിളിക്കപ്പെട്ടു. നാണുവാശാനായി, നാരായണ ഗുരുവും, നാരായണസ്വാമിയുമായി. അജ്ഞാനതിമിരത്തിൽ ആണ്ടുകിടന്നിരുന്ന കേരളീയരെയാകെ സുജ്ഞാനപ്രകാശത്തിലേക്ക് നയിച്ച വിശ്വവശ്യമായകഥയാണ് തത്ത പാടുന്നത്. ജനനം, നാമകരണം, അന്നപ്രാശനം, വിദ്യാരംഭം, കുട്ടിക്കാലത്തെ വികൃതിയെന്നു തോന്നിക്കുന്ന പ്രവൃത്തികൾ, സ്വഭാവത്തിലെ സവിശേഷതകൾ മുതലായ കാര്യങ്ങൾ ബാലകാണ്ഡത്തിൽ വിവരിച്ചിരിക്കുന്നു.

ഒന്നാം അദ്ധ്യായമായ ബാലകാണ്ഡം കേകയിലും, രണ്ടാമത്തേതായ ബ്രഹ്മചര്യാകാണ്ഡം കാകളിയിലും നിബിഡമായിരിക്കുന്നു. നാണുവിൽ സാത്വികഭാവങ്ങളും ഈശ്വര ഭക്തിയും വളർന്നുവന്നതും, വീട്ടുകാരെ സഹായിക്കാൻ സന്നദ്ധതകാണിച്ചതും, കൃഷിയിൽ ശ്രദ്ധചെലുത്തിയതും മറ്റും വിദ്യാഭ്യാസത്തോടൊപ്പം ഇവിടെ വർണ്ണിച്ചിരിക്കുന്നു. ചാലയിലെ തമിഴ് പുസ്തകവ്യാപാരിയെ സഹായിച്ചതും, അദ്ദേഹത്തിന്റെ കടയിലുള്ള ഗ്രന്ഥങ്ങൾ മുഴുവൻ വായിച്ചുതീർത്ത് തമിഴിൽ അവഗാഹം നേടിയതും ഈ അദ്ധ്യായത്തിൽത്തന്നെയാണ്. പരവൂർ കേശവനാശാൻ അയച്ച സംസ്കൃത ലിഖിതത്തിന് ഗുരു അനായാസം അർത്ഥം പറഞ്ഞതും, വാരണപ്പള്ളിയിൽ താമസിച്ച് ഉപരിവിദ്യാഭ്യാസം നടത്തിയതും ഇതിൽ പ്രസ്തുതമായിട്ടുണ്ട്. വാരണപ്പള്ളിവാസക്കാലത്ത് ഗുരുവിന്റെ ചര്യകൾ വിശദമാക്കീട്ടുണ്ടിവിടെ. അന്നു വിഷ്ണുഭക്തനായിരുന്ന ഗുരുവിന് ഒരിക്കൽ ശ്രീകൃഷ്ണദർശനവുമുണ്ടായിട്ടുണ്ടത്രെ.

മൂന്നാം അദ്ധ്യായമായ കർമ്മയോഗകാണ്ഡത്തിൽ വീണ്ടും കേക പ്രയുക്തമായിരിക്കുന്നു. വാരണപ്പള്ളിയിലെ

കാര്യങ്ങൾ ഇതിലും തുടരുന്നു. വാരണപ്പള്ളി ഗൃഹത്തിൽ നടക്കാറുള്ള കുടുംബസദസ്സും ഗുരു അതിൽ അവസാന വിധി കർത്താവിന്റെ ഭാഗമെടുക്കാറുള്ളതും വർണ്ണിച്ചിരിക്കുന്നു. പുലയയുവാവായ കുഷ്ഠരോഗിയെ ചികിത്സിച്ച് രോഗം മാറ്റിയ കഥ ഇവിടെ വരുന്നു. കുമ്മംപിള്ളിൽ രാമൻപിള്ള യാശാൻ ഗുരുവിന് സദുപദേശം നൽകി അനുഗ്രഹിച്ചു. വിദ്യാഭ്യാസം പൂർത്തിയാകാറായ ഘട്ടത്തിൽ ഗുരുവിന് രക്താതിസാരം പിടിപെട്ടു. രോഗം വളരെ കലശലായതിനാൽ ചെമ്പഴന്തിയിലേക്കു തിരിച്ചുപോകുന്നു. ആ ഘട്ടത്തിൽ വൈദ്യനായ മാതുലൻ ഉപദേശം നൽകി. ചെമ്പഴന്തിയിലും മറ്റും കുടിപ്പള്ളിക്കൂടങ്ങൾ നടത്തിയതിനാൽ നാണു, നാണുവാശാനായി. നാണുവാശാനെ ബാധിച്ച വസൂരിരോഗം വിസ്തരിച്ചു വിവരിച്ചിട്ടുണ്ട്. വെളുത്തേരി കൃഷ്ണൻ വൈദ്യന്റെ വീട്ടിൽ കുറേനാൾ താമസിച്ചതും കന്യാകുമാരിയിൽ പോയതും മറ്റുമിതിൽ വിസ്തരിച്ചിരിക്കുന്നു.

കാകളീവൃത്ത വിരചിതമാണ് നാലാമത്തേതായ ഉപാസനാകാണ്ഡം. ഇതിൽ ഗുരുവിന്റെ വിവാഹം, ചട്ടമ്പിസ്വാമികളെ കണ്ടത്, അയ്യാസ്വാമികളിൽ നിന്ന് യോഗം അഭ്യസിച്ചത്, മരുത്വാമലയിലെ തപസ്സ്, നാഗർകോവിലിലെ ദിഗംബരയോഗിനിയിൽ നിന്ന് അനുഗ്രഹം ലഭിച്ചത്, ഇസ്ലാംമതം; ക്രിസ്തുമതം എന്നിവ പഠിച്ചത്, അരുവിപ്പുറത്തെ പ്രതിഷ്ഠ, വാവൂട്ട്, യോഗസ്ഥാപനം മുതലായവ പ്രതിപാദിച്ചിരിക്കുന്നു.

ജ്ഞാനോദയകാണ്ഡമാണ് അഞ്ചാമത്തെ അദ്ധ്യായം. ഗുരു അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ഉന്മൂലനം ചെയ്ത കഥ ഇവിടെ വായിക്കാം. ഗുരു അനുഷ്ഠിച്ച അത്ഭുതചര്യകളുടെ ഒരു വിവരണം തുടർന്നുവരുന്നു. (1) ബ്രഹ്മരക്ഷസിന്റെ ഉപദ്രവംകൊണ്ട് വലഞ്ഞ തരുണിയെ ആ ബാധയിൽനിന്ന് രക്ഷപെടുത്തി. (2) ഒരാൾ ഒരിക്കൽ ഒരു കിണർ കുഴിപ്പിച്ചു. കിണറിന്റെ പണി തീർന്നപ്പോൾ അതിൽ പാമ്പു

കൾ നിറഞ്ഞു. ഗുരുവിന്റെ സഹായം തേടി. പാമ്പുകളുടെ ശല്യവും തീർന്നു. (3) അരുവിപ്പുറത്തു കൊടിയവേനലിൽ ചുട്ടുപൊരിഞ്ഞ മനുഷ്യർക്കും മൃഗങ്ങൾക്കും സസ്യങ്ങൾക്കും ആശ്വാസമായി ഗുരുവരപ്രാർത്ഥനയാൽ മഴ പെയ്തു. (4) തൃശ്ശൂരിൽ വാടാനപ്പള്ളിയിൽ കടലാക്രമണം- ഒരു ഗൃഹസ്ഥൻ ഗുരുവിനോട് ആവലാതിപ്പെട്ടു. ഗുരു ബോധാനന്ദസ്വാമികളോട് അവിടെ പോയി കിടക്കാൻ പറഞ്ഞു. അദ്ദേഹം അതുപോലെ ചെയ്തു. കടൽ ആക്രമണം നിർത്തി എന്നുമാത്രമല്ല, കൊണ്ടുപോയവ തിരിച്ചുകൊടുക്കുകയും ചെയ്തു. ഇന്നും ആ പുരയിടം കടലിലേക്ക് ഉന്തിനിൽക്കുന്നതു കാണാമത്രെ. (5) ചാത്തനേറിന്റെ ശല്യത്തിൽനിന്നും ഒരു സ്ത്രീയെ രക്ഷിച്ചു. (6) മാനസികരോഗം ബാധിക്കയാൽ മനുഷ്യനെ ഉപദ്രവിക്കാതിരിക്കാൻ ചങ്ങലയിൽ പൂട്ടിയിട്ടിരുന്ന ഒരാളെ കണ്ടമാത്രയിൽ കാരുണ്യം തോന്നി അയാളെ അഴിച്ചുവിടാൻ പറഞ്ഞു. അങ്ങനെ ചെയ്തതോടെ അയാളുടെ രോഗം മാറി. മാൻകുഞ്ഞിന്റെ മേൽ ചാടിവീഴാൻ പോകുന്ന സിംഹത്തെപ്പോലെയിരുന്ന അയാൾ സ്വാമിസന്നിധിയിൽ സ്വയം മാൻകുഞ്ഞായി മാറി. (7) മദ്യപാനശീലത്തിന് അടിമപ്പെട്ടുപോയ ഒരു മനുഷ്യനെ അതിൽനിന്നും അത്ഭുതകരമാംവിധം രക്ഷിച്ചു (8) ഇതിന്റെ പഴം ഗുരുദേവന് എന്നു സങ്കല്പിച്ച് ഒരാൾ വാഴ നട്ടുവളർത്തിയതും കുലപഴുത്തപ്പോൾ ഗുരു ആകസ്മികമായി അവിടെവന്ന് അതു സ്വീകരിച്ചതുമായ കഥ. (9) എൻ.ആർ.കൃഷ്ണൻ വക്കീലിന്റെ ഒന്നുരണ്ടു കുട്ടികൾ കൊച്ചായിരിക്കെത്തന്നെ മരിച്ചുപോയി. ഗുരുവിന്റെ അനുഗ്രഹത്താൽ മൂന്നാമത്തെ കുട്ടി രക്ഷപെട്ടു. (10) ഗുരുവിന്റെ പടത്തിനുമുമ്പിലിരുന്ന് ഉദ്ദിഷ്ടകാര്യം നിറവേറിയാൽ അരുവിപ്പുറത്ത് കിണർ താഴ്ത്തിക്കൊടുക്കാമെന്ന് ഒരാൾ സങ്കല്പിച്ചു. കാര്യം നടന്നു. വഴിപാടുകാര്യം അയാൾ മറന്നു. ഒരിക്കൽ അയാളുടെ അയൽക്കാർ അരുവിപ്പുറത്തുചെന്നപ്പോൾ കിണറുകുഴിക്കുന്ന കാര്യം ഓർമ്മിപ്പിച്ചു. ഇത്തരം

അത്ഭുതകഥകൾ ഇവിടെ സരസമായി വിവരിച്ചുകാണുന്നു.

എസ്.എൻ.ഡി.പി.യുടെ സ്ഥാപനം വർണ്ണിച്ചുകൊണ്ട് ആറാം കാണ്ഡം തുടങ്ങുന്നു. സർപ്പംപാട്ട് വിലക്കിയത്, ഗുരുദേവൻ നടത്തിയ പ്രതിഷ്ഠകളിൽ ചിലത്, വിദ്യാലയങ്ങൾ സ്ഥാപിക്കാനുള്ള സ്വാമിയുടെ ഉദ്ബോധനം, ശിവഗിരിയിൽ ഗുരു വരാൻതുടങ്ങിയതും ആശ്രമം സ്ഥാപിച്ചതും, ടാഗോർ ഗുരുവിനെ സന്ദർശിച്ചത്, ജാതി, കണ്ടാലറിയാമെന്ന പുന്നശ്ശേരി നീലകണ്ഠശർമ്മയുടെ വാദം ഗുരുപൊളിച്ചുകാട്ടിയത്, ശ്രദ്ധാനന്ദസ്വാമി ഗുരുവിനെ തന്റെ ആദരവ് അറിയിച്ചത്, ആലുവയിൽ അദ്വൈതാശ്രമം സ്ഥാപിച്ചത്, ഗുരുവും സഹോദരനും തമ്മിലുള്ള സംവാദം, ധർമ്മസംഘസ്ഥാപനം, വൈക്കം സത്യഗ്രഹം, കുമാരനാശാനെ സ്വാമി കണ്ടതും തന്റെ അന്തേവാസിയായി അംഗീകരിച്ചതും, വാരണപ്പള്ളിയിൽ രണ്ടാമതുവന്നത്, നടരാജഗുരു ഗുരുവിന്റെ ശിഷ്യനായത്, മദ്യവർജ്ജനത്തിനുവേണ്ടി ഗുരുനടത്തിയ പ്രവർത്തനങ്ങൾ, സിലോണിലേക്കുനടത്തിയ യാത്രകൾ, ശിവഗിരി തീർത്ഥാടനം, ഗുരുവിനു രോഗംആരംഭിച്ചതും നടത്തിയ ചികിത്സകളും, രോഗശയ്യയിൽ കിടക്കെ ഒരാളുടെ തളർവാതം മാറ്റിയത്, മഹാസമാധി എന്നിങ്ങനെ വളരെയേറെ വിഷയങ്ങൾ ഈ സർഗ്ഗത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

ഈ കാവ്യത്തിന്റെ ഏകദേശസ്വരൂപം സൂചിപ്പിക്കാനാണ് അദ്ധ്യായങ്ങൾ സംഗ്രഹിച്ചത്. ഫലത്തിൽ ശ്രീനാരായണഗുരുദേവ ഭാഗവതം കിളിപ്പാട്ട് ഒരു മഹാകാവ്യം തന്നെ. അതിനു യോജിച്ചമട്ടിൽ അവിടവിടെ നീണ്ടവർണ്ണനകൾ കാണാം. ഇതിലെ ഭക്തിഭാവത്തിനു മാറ്റുകൂട്ടുവാൻവേണ്ടി പ്രാർത്ഥനകൾ ഉൾക്കൊള്ളിച്ചിരിക്കുന്നു. താതോപദേശം, അംബോപദേശം മുതലായ ഭാഗങ്ങളിൽ ദർശനത്തിന്റെ മിന്നലാട്ടംകാണാം. എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം പലവട്ടം വായിച്ചിട്ടുള്ള സുധാനന്ദസ്വാമിയിൽ അതിന്റെ സാരാംശം

സംസ്കാരരൂപത്തിൽ വിലയിച്ചുകാണുന്നു. അതിന്റെ ഫലമായി എഴുത്തച്ഛന്റെ രചനാശൈലിയുടെ വിദൂരസാദൃശ്യമെങ്കിലും കാണാൻ കഴിയും. അതുപോലെ എഴുത്തച്ഛന്റെ ഭക്തിയാലും ദർശനത്താലും സ്വാമി പ്രഭാവിതനാണ്. ഗുരുവിനോടുള്ള ഭക്തിയും ആദരവുമാണ് ഗ്രന്ഥകാരന്റെ ചാലകശക്തികൾ. ഗുരുദേവചരിതം എത്ര മഹിതമാണെന്ന് ആരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. അതിന്റെ സാന്നിദ്ധ്യത്തിൽ അതു മൂകനാണെങ്കിൽപ്പോലും വാചാലനായി മാറും (മൂകം കരോതി വാചാലം). സ്വാമിയുടെ തൂലികയെ ചലിപ്പിക്കുന്നത് കിളിമകളാണെങ്കിലും അവളുടെ പ്രചോദനകേന്ദ്രം ആ മഹത്തായ ദിവ്യചരിതം തന്നെ. ഇത്രയും ഉദാത്തവും മഹിതവുമായ ഒരു ചരിതം വർണ്ണനാവിഷയമാകുമ്പോൾ അതിനുപയോഗിക്കാവുന്ന ഭാഷയും ശൈലിയും ഉദാത്തമായിരിക്കേണ്ടതാണ്. ഭാഷാശുദ്ധിയും വൃത്തനിബന്ധനത്തിലെ നിയതതാളവും ഇതിൽ വേണ്ടത്ര വന്നുചേർന്നിട്ടില്ല. ലഘുവായ സന്ധിനിയമങ്ങൾപോലും ചിലയിടത്തു തെറ്റായിക്കാണുന്നു. അവതാരികാകാരനെ നിയന്ത്രിക്കുന്ന ചില അലിഖിതനിയമങ്ങൾ ഉണ്ടെന്നോർമ്മിക്കാതെയല്ല ഇതു പറയുന്നത്.

ഏതായാലും ഗുരുദേവചരിതം കിളിപ്പാട്ടായി ആലപിച്ചതിൽ സുധാനന്ദസ്വാമിക്ക് ചാരിതാർത്ഥ്യത്തിനു വകയുണ്ട്.

"സ്വല്പമല്പ്യസ്യധർമ്മസ്യ
ത്രായതേമഹതോഭയാത്"

എന്ന് ഗീതയിൽ യോഗത്തെപ്പറ്റി പറഞ്ഞത് ഗുരുചരിതത്തിനുംചേരും. ഗുരുദേവഭാഗവതത്തിന് പ്രചുരപ്രചാരം ഉണ്ടാവട്ടെയെന്ന് ആശംസിച്ചുകൊണ്ട് ഇത് സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

എന്ന്,

എറണാകുളം
29.08.2001

**ഡോ. ടി. ഭാസ്കരൻ**
അമേയ, പേരണ്ടൂർ റോഡ്, കലൂർ

**ശ്രീമദ് സച്ചിദാനന്ദസ്വാമി**

**ശ്രീനാരായണനഗർ**
**ഗായത്ര്യാശ്രമം, ചാലക്കുടി**

## അഭിനന്ദനോക്തി

ശ്രീനാരായണഗുരുദേവൻ ജനകോടികളുടെ പരമഗുരുവും പരമദൈവവുമാണ്. അതിനാൽ ഗുരുവിൽ ശരണാഗതി പ്രാപിക്കുന്നവരുടെസംഖ്യ അനുദിനംവർദ്ധിച്ചുവരികയാണ്. ഭാരതീയരുടെ ചിരപുരാതനമായ ആരാധനാസമ്പ്രദായമനുസരിച്ച് ഗുരു ബ്രഹ്മാവായും, വിഷ്ണുവായും, മഹാദേവനായും പ്രകാശിക്കുന്നു. ഒപ്പം സകലദേവതാസ്വരൂപമായ ഗുരു എല്ലാത്തിനും ആദികാരണമായ സാക്ഷാൽപരബ്രഹ്മസത്തയായും വിളങ്ങുന്നു. ഗുരുവെന്ന പദത്തിലെ 'ഗു'കാരം ഗുണാതീതവും, 'രു'കാരം രൂപവിവർജ്ജിതവുമാണ്. ഗുണാതീതവും രൂപവിവർജ്ജിതവുമായ തത്ത്വം സാക്ഷാൽ പരബ്രഹ്മം തന്നെയാണല്ലോ. നാമരൂപരഹിതമായ ആ പരബ്രഹ്മസത്തയെ സാക്ഷാൽക്കരിക്കുവാൻ സഗുണോപാസന, നിർഗുണോപാസന എന്നീ രണ്ടു മാർഗ്ഗങ്ങളാണ് ശാസ്ത്രം വിധിച്ചിരിക്കുന്നത്. നിർഗുണോപാസന മനനശീലരും ഉത്തമാധികാരികളുമായ ആത്മസാധകർക്കേ സാദ്ധ്യമാകൂ. ബഹുഭൂരിപക്ഷം വരുന്ന സാധാരണക്കാർക്ക് അത് അപ്രാപ്യമാണ്. അവർക്കുവേണ്ടിയാണ് സഗുണോപാസന. "ഈശ്വരോരൂപകലയാ പ്രവിഷ്ഠോ ഭഗവാനിതി." നിർഗ്ഗുണമായ ഈശ്വരസത്യം മൂർത്തമായി, ഭഗവത്സ്വരൂപമായി, വിവിധ ദേവതാമൂർത്തികളായി...ശിവനും, സുബ്രഹ്മണ്യനും, ദേവനും, ദേവിയും, വിഷ്ണുവും... ഒക്കെയായി പ്രകാശിക്കുന്നു. ഉപാസനാമൂർത്തീസങ്കല്പം പൂജയും ആരാധനയും പ്രാപിച്ചത് അങ്ങനെയാണ്.

കൃഷ്ണദ്വൈപായനായ ഭഗവാൻ വ്യാസനാണല്ലോ ബ്രഹ്മസൂത്രാദി, വേദാന്തശാസ്ത്രങ്ങളുടെയും പുരാണ-ഇതിഹാസങ്ങളുടെയും കർത്താവ്. (വേദത്തെ വ്യസിച്ചവൻ എന്ന അർത്ഥത്തിൽ അവിടുന്ന് വേദവ്യാസൻ എന്നപേരിൽ അറിയപ്പെടുന്നു) ബ്രഹ്മത്തിന്റെ നിർഗുണഭാവത്തെ വിശദീകരിച്ചുകൊണ്ട് വ്യാസൻ എത്രയേറെ പുണ്യഗ്രന്ഥങ്ങൾ എഴുതിത്തീർത്തുവെങ്കിലും, എന്തിന്റെയോ ഒരു കുറവ് അദ്ദേഹത്തിന് അനുഭവപ്പെട്ടുവത്രെ. തത്പരിഹാരാർത്ഥം നാരദഭഗവാന്റെ ഉപദേശമനുസരിച്ച് ഭഗവാന്റെ സഗുണതത്ത്വത്തെ വിശദീകരിച്ചുകൊണ്ട് മഹാഭാഗവതപുരാണം എഴുതി അവിടുന്ന് മോദചിത്തനായിത്തീർന്നതായി ഇതിഹാസം ഘോഷിക്കുന്നു. അങ്ങനെ രൂപംകൊണ്ട മഹാഭാഗവതം ഭഗവാന്റെ വിഭൂതിയായാണ് കണക്കാക്കപ്പെടുന്നത്.

ഭഗവദ്വിഭൂതിയെ സ്വാംശീകരിച്ച് ആനന്ദാനുഭൂതിയിൽ ആമഗ്നമായി കൃതകൃത്യത നേടുവാനുള്ള ഉപായങ്ങളിലൊന്നാണ് ഭാഗവതസപ്താഹം. പണ്ഡിത-പാമര ഭേദമെന്യേ തപിക്കുന്ന മനസ്സുകൾക്ക് ആശ്വാസം നൽകിക്കൊണ്ട് ഗൃഹങ്ങളിലും, മഹാക്ഷേത്രസന്നിധാനങ്ങളിലും ഇതരപുണ്യധാമങ്ങളിലുമായി ഭാഗവതസപ്താഹം ഇന്നൊരു പ്രസ്ഥാനമായിത്തന്നെ വളർന്നുകഴിഞ്ഞിട്ടുണ്ട്.

മഹാഭാഗവതരചനയെക്കുറിച്ചും സപ്താഹത്തെക്കുറിച്ചും ഇത്രയും പറയുവാൻ ഒരുകാരണമുണ്ട്. ശ്രീനാരായണ ഗുരുദേവൻ തപിക്കുന്ന ജനകോടികളുടെ ഹൃദയത്തിൽ ഭഗവദ്സ്വരൂപമായാണ് നിറഞ്ഞുനിൽക്കുന്നത്. ഗുരുദേവൻ സശരീരനായിരുന്ന കാലംമുതൽക്കേ ആ ഭഗവത്സ്വരൂപത്തെ ഉപാസിച്ചാരാധിക്കുകയും നിറഞ്ഞ ഭക്തിയോടെ ഭക്തശിരോമണികൾ പാടിപ്പുകഴ്ത്തുകയും ചെയ്തുപോന്നു. അക്കാലത്ത് ജീവിച്ചിരുന്ന മഹാകവികളടക്കമുള്ള നൂറുകണക്കിനു സുകൃതികൾ ശ്രീനാരായണദിവ്യസ്തോത്രമാലകൾ നിർമ്മിച്ച്

തൃപ്പാദങ്ങളിൽ സമർപ്പിക്കുകയും, കാവ്യദേവതയുടെ കണ്ഠത്തിൽ അണിയിക്കുകയും ചെയ്തിട്ടുണ്ട്. ഗുരുദേവനെക്കുറിച്ചുണ്ടായിട്ടുള്ളതുപോലെ സങ്കീർത്തനകാവ്യതല്ലജങ്ങൾ ഭാരതത്തിൽ മറ്റൊരു മഹാത്മാവിനെക്കുറിച്ചും ഉണ്ടായിട്ടില്ലായെന്ന് ഗവേഷകന്മാർക്കു കണ്ടെത്താൻകഴിയും.

അപ്രകാശിതവും പ്രകാശിതവുമായി ഭജനപ്പാട്ട്, വില്പാട്ട്, ഓട്ടൻതുള്ളൽ, അമ്മാനപ്പാട്ട്, മംഗളശ്ലോകങ്ങൾ, ഗാനങ്ങൾ, കീർത്തനങ്ങൾ, ധ്യാനശ്ലോകങ്ങൾ എന്നീ തരങ്ങളിലായി ആയിരക്കണക്കിനു ശ്രീനാരായണകവനകുസുമങ്ങൾ ഉണ്ടായിട്ടുണ്ട്. ഗുരുദേവൻ സശരീരനായിരുന്ന കാലം മുതൽ ഇതുവരെ ഉണ്ടായിട്ടുള്ള ആവക കീർത്തനങ്ങളുടെ സംഖ്യ നിർണ്ണയിക്കുവാൻ ആരാലും അസാദ്ധ്യമാണ്.

എങ്കിലും ഗുരുദേവനെ ഭഗവദ്സ്വരൂപമായി ദർശിച്ചാരാധിക്കുന്നഭക്തന്മാർക്ക് ഒരു ശ്രീനാരായണ ഭാഗവത സപ്താഹം നടത്തുന്നതിന് ഉപയുക്തമായ ഒരു ഗ്രന്ഥം ഇതുവരെ ഉണ്ടായിട്ടില്ല എന്നുപറയാവുന്നതാണ്. കഠിനംകുളം കൃഷ്ണൻവൈദ്യൻ, കാപ്പിൽ കേശവൻ, സത്കവി വി.കെ. കേശവൻ എന്നിവർ എഴുതിയ ശ്രീനാരായണചരിതങ്ങളും, സച്ചിദാനന്ദസ്വാമിയുടെ ശ്രീനാരായണവിജയവും, കിളിമാനൂർ കേശവന്റെ ഗുരുദേവകർണ്ണാമൃതവും, കായംകുളം പി.എൻ. മുരളിയുടെ ശ്രീനാരായണഗുരു മഹാകാവ്യവും, റ്റി.ആർ.രാമൻ തോളൂരിന്റെ (അപ്രകാശിതം) ശ്രീനാരായണചരിതം ഇതിഹാസവും, കരുണാകരസ്വാമിയുടെ ഗുരുഭാഗവതവും ഇവിടെ വിസ്മരിക്കുന്നില്ല. ഗുരുദേവഭാഗവതം ഒന്നുവേറേതന്നെയല്ലോ. ആ കുറവ് തീർക്കുവാൻ ഇതെഴുതുന്നയാൾ കേരളത്തിലെ സുപ്രസിദ്ധരായ പല മഹാകവികളെയും സമീപിച്ച് അഭ്യർത്ഥിച്ചിട്ടുണ്ട്. അസാദ്ധ്യം എന്നുപറഞ്ഞ് ഓരോരുത്തരും കയ്യൊഴിഞ്ഞുവെങ്കിൽ അത്തരമൊരു സൃഷ്ടി ഇതാ നമ്മുടെ കൈകളിൽ വന്നുചേർന്നിരിക്കുന്നു. ശ്രീനാരായണസന്യാസ

പരമ്പരയിലെ ഒരു സന്യാസിയിലൂടെ-ശ്രീമദ് സുധാനന്ദസ്വാമിയിലൂടെ.

ശ്രീനാരായണഭക്തന്മാരെ സംബന്ധിച്ച് ഈ സത്ഗ്രന്ഥം ഒരു മുതൽക്കൂട്ടാണെന്ന് തീർത്തുപറയട്ടെ. ഇനിയങ്ങോട്ട് ഗുരുമന്ദിരങ്ങളിലും, ഗുരുദേവസംബന്ധിയായ ക്ഷേത്രങ്ങളിലും, ആശ്രമവാടങ്ങളിലും, ശ്രീനാരായണഗുരുദേവനെ ഭഗവദ്സ്വരൂപമായി കണ്ട് പാരായണം ചെയ്യുവാൻ ഈ ഗ്രന്ഥം പ്രയോജനപ്പെടും. ഗ്രന്ഥകർത്താവായ സ്വാമികളെക്കുറിച്ച് ഞാൻ കൂടുതൽ പറയുന്നത് ആത്മപ്രശംസയായിത്തീരും. എങ്കിലും ഒരുവാക്ക് പറയാതെ നിവൃത്തിയില്ല. ഗുരുദേവശിഷ്യനായ ശ്രീശങ്കരൻപരദേശി സ്വാമികൾ തൃപ്പാദകല്പനയനുസരിച്ച് ആരംഭിച്ച ശ്രീനാരായണ വൈദികപ്രസ്ഥാനം സുവിദിതമാണല്ലോ. ആ പരമ്പരയിൽ സന്യാസത്തോടൊപ്പം വൈദിക-താന്ത്രികക്രിയയെക്കൂടി സ്വജീവിതത്തിൽ ചാലിച്ച് സുപരിചിതനായിത്തീർന്നിരിക്കുന്ന ശ്രീനാരായണ ധർമ്മസംഘത്തിലെ ഒരു പ്രമുഖ സന്യാസിവര്യനാണ് ശ്രീമദ് സുധാനന്ദസ്വാമികൾ. ഇത്രയേറെ ക്ഷേത്രപ്രതിഷ്ഠകൾ നടത്തിയ വൈദികനിഷ്ഠനായ ഒരു സന്യാസി ശ്രീനാരായണ ശിഷ്യപരമ്പരയിൽ മറ്റൊരാളില്ലെന്ന് തീർത്തു പറയാവുന്നതാണ്. ധർമ്മസംഘാംഗമായിരുന്നുകൊണ്ട് പ്രവർത്തിച്ച മേഖലകളിലെല്ലാം മഹത്തായ സേവനങ്ങൾ ചെയ്യുവാൻ സ്വാമികൾക്ക് സാധിച്ചിട്ടുണ്ട്. ആലുവാ അദ്വൈതാശ്രമത്തിന്റെ വികസനപ്രവർത്തനങ്ങളും; റോഡിന് അഭിമുഖമായി കാണുന്ന പ്രവേശനകവാടം, ഗോപുരം എന്നിവയുടെ നിർമ്മാണവും; ശിവഗിരി മെഡിക്കൽ മിഷൻ ആശുപത്രിയുടെ സെക്രട്ടറിയായി സ്ഥാനം വഹിച്ചുകൊണ്ടുള്ള സേവനവും മറ്റും ഇതിന് മകുടോദാഹരണങ്ങളാണ്. ഇപ്രകാരം കർമ്മനിരതനായ സ്വാമിയിൽ ഒരു കവിഹൃദയം കൂടിയുണ്ടെന്ന് വിളിച്ചോതുകയാണ് ഈ ശ്രീനാരായണഗുരുദേവ

ഭാഗവതത്തിലൂടെ. ഇതിൽ ഭാഷാപരമായും, വൃത്താലങ്കാര വ്യവസ്ഥയനുസരിച്ചും വൈയാകരണന്മാർക്ക് ന്യൂനതകൾ കണ്ടുപിടിക്കുവാൻ സാധിച്ചേക്കും. എന്നാൽ ഗുരുദേവഭക്തി യെയും, വിശ്വാസത്തെയും ഭക്തജനഹൃദയങ്ങളിൽ എത്തി ക്കുവാനാണ് സ്വാമികൾ ദീക്ഷിതനായിരിക്കുന്നത്. അതിൽ അദ്ദേഹം വിജയിച്ചിട്ടുമുണ്ട്.

"കേളിയേറിനമേല്പത്തൂരിന്റെ വിഭക്തിയേ-

ക്കാളിഹപൂന്താനത്തിൻ ഭക്തിയാണെനിക്കിഷ്ടം"

എന്ന ഭഗവാന്റെ തിരുവായ്മൊഴി വള്ളത്തോൾ മഹാകവി യിലൂടെ അനുരണനം ചെയ്യുന്നത് ഇവിടെയും സ്മർത്തവ്യ മാണ്. ഈ ശ്രീനാരായണഗുരുദേവ ഭാഗവതപാരായണം സുമ നസ്സുകളിൽ ശാന്തിയുടെയും സമാധാനത്തിന്റെയും കുളിർത്തെന്നൽ സൃഷ്ടിക്കുമെന്ന കാര്യത്തിൽ പക്ഷാന്തര മില്ല.

ശ്രീമദ് സുധാനന്ദസ്വാമികളുടെ ശ്രീനാരായണഗുരുദേവ ഭാഗവതമഹോദയത്തിൽ പങ്കാളികളായി ശ്രീനാരായണസു ധയെ പാനംചെയ്യുവാൻ ഓരോ ഗുരുദേവഭക്തനെയും സാദരം ക്ഷണിച്ചുകൊള്ളുന്നു. ഒപ്പം ഗ്രന്ഥത്തിനും ഗ്രന്ഥകർത്താ വിനും സർവ്വവിധ വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

എന്ന്,

യോഗക്ഷേമപ്രാർത്ഥനയിൽ

**സച്ചിദാനന്ദസ്വാമി**

ശ്രീനാരായണാബ്ദം 147
ശ്രീനാരായണനഗർ
ചാലക്കുടി.

**ഡോ.ഗീതാ സുരാജ്**

ഗുരുസ്മൃതി
പെരുപാരം,
എൻ.പറവൂർ.

## ആശംസകളോടെ...

എത്രതന്നെ എഴുതിയാലും പറഞ്ഞാലും തീരാത്തത്ര മഹത്വമാണ് ശ്രീനാരായണഗുരുവിന്റേത്. അതുകൊണ്ടുതന്നെ ജീവചരിത്രങ്ങളും പഠനങ്ങളും ഓർമ്മക്കുറിപ്പുകളുമായി ഗുരുദേവസംബന്ധികളായ രചനകൾ ഭാഷയിൽ വലിയൊരു പങ്കുണ്ട്. അതിലേറെയും ജീവചരിത്രങ്ങളാണ്. ഗുരു ജീവിച്ചിരിക്കെ കുമാരനാശാൻ എഴുതിയ ലഘുജീവചരിത്രം തുടങ്ങി ഈ അടുത്തകാലത്തു പ്രസിദ്ധീകരിച്ച ശ്രീ.കോയിക്കൽ കെ. ജേക്കബിന്റെ ശ്രീനാരായണഗുരു എന്ന ജീവചരിത്രം വരെ ഏകദേശം നാല്പതോളം ജീവചരിത്രങ്ങൾവരെ ഗുരുവിന്റേതായിട്ടുണ്ട്. പദ്യരൂപത്തിൽ 36 ജീവചരിത്രങ്ങൾ വേറെയും. ഉദയംപേരൂർ കെ.സി.കുഞ്ഞന്റെ ശ്രീനാരായണപരമഹംസചരിതം വഞ്ചിപ്പാട്ടാണ് ഗുരുദേവൻ ജീവിച്ചിരിക്കെത്തന്നെ പ്രസിദ്ധീകൃതമായ പദ്യരൂപത്തിലുള്ള ആദ്യത്തെ ജീവചരിത്രം. തുടർന്ന് മഹാകാവ്യം, കിളിപ്പാട്ട്, അമ്മാനപ്പാട്ട്, തന്നാരപ്പാട്ട്, ഊഞ്ഞാൽപ്പാട്ട്, ഓണപ്പാട്ട്, തുള്ളൽപ്പാട്ട് എന്നീ വിവിധ രീതികളിലാണ് പദ്യരൂപേണയുള്ള ജീവചരിത്രങ്ങൾ രചിക്കപ്പെട്ടിട്ടുള്ളത്. അതിൽത്തന്നെ നാലോളം കിളിപ്പാട്ടുകളുമുണ്ട്. ഇപ്പോഴിതാ ശ്രീമദ് സുധാനന്ദസ്വാമികൾ ഗുരുദേവന്റെ ജീവചരിത്രം 'ശ്രീനാരായണഗുരുദേവ ഭാഗവതം കിളിപ്പാട്ട്' എന്നപേരിൽ കൈരളിക്ക് കാഴ്ചവച്ചിരിക്കുന്നു എന്നതിൽ വളരെ സന്തോഷമുണ്ട്.

ശ്രീനാരായണഗുരുദേവനോടുള്ള അകളങ്കമായ ഭക്തി ഒന്നുമാത്രമാണ് ഈ രചനയ്ക്ക് സുധാനന്ദസ്വാമികളുടെ കൈമുതൽ. കവിതയുടെ നിയതമായ ചിട്ടവട്ടങ്ങൾക്കും മാനദണ്ഡങ്ങൾക്കുമപ്പുറം ഈ ജീവചരിത്രകാവ്യം നമുക്ക് സ്വീകാര്യമാകുന്നതും അതുകൊണ്ടാണ്. കിളിയെക്കൊണ്ട് കഥ പറയിച്ചാണ് തുഞ്ചത്തെഴുത്തച്ഛൻ ഒരിക്കൽ മലയാളത്തെയും മലയാളിയെയും രക്ഷിച്ചത്. സമൂ

ഹത്തിന്റെ ജീർണ്ണതകൾക്കുള്ള നല്ലൊരു ഔഷധമായി എഴുത്തച്ഛൻ ഭക്തിയെ കണ്ടു. കേരളത്തെ അതിന്റെ സകല ച്യുതികളിൽനിന്നും രക്ഷിച്ച് അതിനു പുതുജീവൻ നൽകിയ ശ്രീനാരായണഗുരുദേവന്റെ ജീവചരിത്രം മറ്റൊരു കിളിപ്പാട്ടാകട്ടെയെന്ന് സുധാനന്ദസ്വാമികൾ കരുതിയതു തികച്ചും ഉചിതംതന്നെ. മാത്രമല്ല, ഗുരുവിന് പ്രിയപ്പെട്ട ശാരദാംബയുടെ കിളിത്തത്തയെത്തന്നെ ഗുരുചരിതം പാടാനേല്പിച്ചതും ആലോചനാമൃതമായിട്ടുണ്ട്. "തൃക്കയ്യിൽ മേവുന്ന കിളിത്തത്തതന്നെയിങ്ങയയ്ക്കണം" ശാരദാദേവിയോട് കവിതന്നെ നേരിട്ട് ആവശ്യപ്പെടുകയാണ്.

ആർഷഭാരതഭൂമിയിലെ ഗുരുപരമ്പരയെ വാഴ്ത്തിക്കൊണ്ടാണ് തുടക്കം. ഗുരുദേവന്റെ ജന്മംകൊണ്ട് പരിപാവനമായ ചെമ്പഴന്തിയെ വർണ്ണിച്ചുകൊണ്ട് കിളി പുണ്യചരിതം പാടാൻ തുടങ്ങുന്നു. തുടർന്ന് ഗുരുദേവന്റെ ശൈശവം, ബാല്യം, കൗമാരം തുടങ്ങി ജീവിതത്തിന്റെ വിവിധ ഘട്ടങ്ങളിലൂടെ കടന്ന് ഗുരുവിന്റെ തപസ്സും തുടർന്നുള്ള ബൃഹത്തായ കർമ്മകാണ്ഡവും കീർത്തിക്കപ്പെടുന്നു. പല ജീവചരിത്രത്തിലും കാണാത്ത അപൂർവ്വസന്ദർഭങ്ങളെക്കൂടി ശ്രീമദ് സുധാനന്ദസ്വാമി ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട് എന്ന കാര്യം ശ്രദ്ധേയമാണ്. ഗുരുവിന്റെ കാരുണ്യവും മഹത്വവും അനുഭവവേദ്യമാകുംവിധമാണ് മിക്കവാറും വർണ്ണനകളും. എഴുത്തച്ഛനെപ്പോലെ തന്നെ ഭഗവൽനാമം ഉച്ചരിക്കുന്ന മാത്രയിൽത്തന്നെ സ്വയംമറന്ന് സ്തുതിക്കുന്ന രീതി സുധാനന്ദസ്വാമികളും സ്വീകരിച്ചിരിക്കുന്നതായി കാണാം. മാത്രമല്ല, ഗുരുദേവന്റെ വിശിഷ്ടാനുഗ്രഹങ്ങൾക്ക് പാത്രമാകുന്ന വ്യക്തികളെക്കൊണ്ട് കീർത്തനംചെയ്യിക്കുന്ന രീതിയിലും ഗുരുസ്തുതികൾ ധാരാളമുണ്ട്. ആവർത്തിച്ചുവരുന്ന ഈ സ്തുതികൾ ഏതൊരു വായനക്കാരന്റെയും മനസ്സിനെ ഭക്തിരസത്തിൽ ആറാടിക്കാൻ പര്യാപ്തമാണ്. ഭാഷാരീതിയോ, ശൈലിയോ, വൃത്തമോ ഒന്നുംതന്നെ ഈ ഭക്തിരസത്തിനു മുന്നിൽ അപ്രധാനമായിപ്പോകുന്നു. ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ കന്മഷങ്ങളെ തീർത്ത്, സത്യവും ധർമ്മവും ദയയും പുനഃസ്ഥാപിക്കുന്നതിൽ ഗുരുദേവഭാഗവതം കിളിപ്പാട്ട് അതിന്റെ പങ്ക് നിർവ്വഹിക്കട്ടെയെന്ന ആശംസയോടെ, പ്രാർത്ഥനയോടെ.

**ഗീതാ സുരാജ്**

# പാരായണവിധി

ആദ്ധ്യാത്മികഗ്രന്ഥങ്ങൾ പാരായണം ചെയ്യുമ്പോൾ ശ്രദ്ധാഭക്തികൾക്ക് വളരെപ്രാധാന്യം നൽകിയിരിക്കണം. അവരവരുടെ ഗൃഹങ്ങൾ, ഗുരുമന്ദിരങ്ങൾ, മറ്റുക്ഷേത്രാദി പൂജാസ്ഥലങ്ങൾ എന്നിവിടങ്ങളിൽവച്ച് ശ്രീനാരായണ ഗുരുദേവ ഭാഗവതം പാരായണം ചെയ്യാവുന്നതാണ്. നേരത്തെ തന്നെ സ്ഥലവും പരിസരവും ശുദ്ധീകരിച്ചിരിക്കണം. ഗുരുദേവപ്രതിമ അല്ലെങ്കിൽ ചിത്രം അതുമല്ലെങ്കിൽ നിലവിളക്ക് ഇതേതെങ്കിലും ശുദ്ധീകരിച്ച് പുഷ്പമാല്യാലംകൃതമാക്കി വയ്ക്കാം. ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം ഇത്യാദിയാൽ പഞ്ചാലങ്കാരപൂജ ചെയ്യാം. പൂജാപദ്ധതി പഠിച്ചിട്ടില്ലാത്തവരായാൽ അഷ്ടാക്ഷരിമന്ത്രത്താൽ പൂജ നടത്താം. (ഓം നമോ നാരായണായ) ശുദ്ധ സാത്വികമായ വസ്തുക്കൾ വേണമെങ്കിൽ നിവേദ്യസ്ഥാനത്തു സമർപ്പിക്കാം. ലഘുപൂജ കഴിഞ്ഞാൽ ഗുരുപുഷ്പാഞ്ജലി (അഷ്ടോത്തരശതം) ഗുരുദേവ സഹസ്രനാമം ഇതുകൾ ഉപയുക്തമാക്കി അർച്ചനനടത്താം. അനന്തരം സൗകര്യമുള്ളപക്ഷം ഗുരുദേവ നിർമ്മിതമായ ഹോമമന്ത്രത്താൽ ഹോമം (ബ്രഹ്മയജ്ഞം) നടത്താവുന്നതാണ് (ധനവ്യയം ഇതിനു പാടില്ല). പൂജാഹവനാദികൾ കഴിഞ്ഞാൽ കർപ്പൂരാരതി നടത്തി ഗുരുസ്തുതി (നാരായണ മൂർത്തേ) ദൈവദശകം തുടങ്ങി ഗുരുദേവവിരചിതമായ ബഹു ദൈവസ്തോത്രങ്ങളിൽ ഇഷ്ടമുള്ളവകൾ ശ്രദ്ധാഭക്തിയോടുകൂടി സമൂഹമായും ഒറ്റയ്ക്കും ചൊല്ലാവുന്നതാണ്. അനന്തരം പുലർകാലത്തിൽ ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുള്ള നാലു പാദമായ ശ്രീനാരായണ ഗുരുദേവ ഭാഗവത കീർത്തനത്തിൽ ആദ്യത്തേത് ചൊല്ലി പാരായണം തുടങ്ങാം. മദ്ധ്യാഹ്നത്തിൽ (12 മണിക്ക്) പത്തുമിനിറ്റെങ്കിലും മുമ്പായി പാരായണം നിർത്തണം. അപ്പോൾ രണ്ടാമത്തെ പാദമായ

കീർത്തനംചൊല്ലി കർപ്പൂരാരാധനയോടുകൂടി പാരായണം നിൽക്കുന്നു. ഭക്ഷണവിശ്രമാദികൾക്കുശേഷം മൂന്നാമത്തെ കീർത്തനം ചൊല്ലി പാരായണം വീണ്ടും തുടങ്ങാവുന്നതാണ്. വൈകിട്ട് സന്ധ്യയ്ക്കു മുമ്പായി നാലാമത്തെ കീർത്തനം ചൊല്ലി അർച്ചന, സമൂഹപ്രാർത്ഥന ഇവകളോടുകൂടി കർപ്പൂരാരാധനയിൽ പാരായണം പര്യവസാനിക്കുന്നതാണ്.

പാരായണം ചെയ്യുന്നവരും ശ്രോതാക്കളും പഞ്ചശുദ്ധീവ്രതധാരികളായിരിക്കുന്നതു നന്ന്. വായനയ്ക്കു വിളക്കു വച്ചു കഴിഞ്ഞാൽ ഗുരുദേവൻ തുടങ്ങി എല്ലാ മഹദ്ശക്തികളുടെയും ആവിർഭാവം പാരായണംനടക്കുന്നസ്ഥലത്ത് ഉണ്ടാകുന്നതാണ് എന്നുള്ള വിശ്വാസം ഉണ്ടായിരിക്കണം. ഗ്രന്ഥകർത്താവായ ഞാൻ സാക്ഷാൽ ശാരദാ (സരസ്വതി) ദേവിയെത്തന്നെയാണ് കിളിയായി സങ്കല്പിച്ചിരിക്കുന്നത്. ദേവീസാന്നിദ്ധ്യം അവിടെ ഉണ്ടായിരിക്കുമെന്നുള്ള തത്ത്വം ആരും മറക്കാതിരിക്കട്ടെ. അപശബ്ദങ്ങളും അട്ടഹാസങ്ങളും വാദപ്രതിവാദങ്ങളും വായനനടക്കുന്നിടത്ത് ഉണ്ടാവാതിരിക്കുവാൻ വായനക്കാരും ശ്രോതാക്കളും ശ്രദ്ധിക്കണം. സംഗീത-വൃത്ത-താള-അലങ്കാരങ്ങൾക്കുപരി ഭക്തിക്കും ശ്രദ്ധയ്ക്കും പ്രാധാന്യം കല്പിച്ചായിരിക്കണം പാരായണം നടക്കേണ്ടത്. അവരവരുടെ വിശ്വാസമാണ്അനുഭവത്തിനു നിദാനം. പാരായണം തുടങ്ങുന്നതിനു മുൻപും ഉച്ചയ്ക്ക് പാരായണം നിർത്തിയതിനു ശേഷവും വൈകിട്ട് പാരായണാനന്തരവും ഭക്തിസംവർദ്ധകങ്ങളും ഗുരുദേവസംബന്ധിയുമായ പ്രഭാഷണങ്ങൾ നടത്താവുന്നതാണ്. ചിത്തശുദ്ധരായിട്ടുള്ള ഗുരുഭക്തന്മാരാൽ ഈ മഹദ്ഗ്രന്ഥപാരായണം നല്ല രീതിയിൽ നടക്കുന്നതിനും ഇതിന്റെ പ്രതിധ്വനിയാൽ സർവ്വഹൃദയവും സന്തുഷ്ടമാകുന്നതിനും ശ്രീനാരായണഗുരുദേവൻ അനുഗ്രഹിക്കട്ടെയെന്ന് നമുക്കുപ്രാർത്ഥിക്കാം.

**സ്വാമി സുധാനന്ദ**

# ഉള്ളടക്കം



# ഗ്രന്ഥകർത്താവിന്റെ കൃതികൾ

- ശ്രീനാരായണ ഗുരുദേവ സഹസ്രനാമം
- ചതയവ്രതവും ഗുരുപൂജാമഹത്വവും
- നിത്യാനുഷ്ഠാനവും പൂജാവിധികളും
- നവഗ്രഹ പൂജാപദ്ധതി
- ലക്ഷ്മീനാരായണ ഹൃദയസ്തോത്രം
- ശിവ സഹസ്രനാമവും അർദ്ധനാരീശ്വര സഹസ്രനാമവും
- പ്രാർത്ഥനാഗീതങ്ങൾ

---

**സ്വാമി സുധാനന്ദ**

ശിവഗിരിമഠം,

വർക്കല

പാരായണത്തിനു മുമ്പ് നടത്തേണ്ട

# പ്രാർത്ഥനകൾ

ഓം ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ
ഗുരുർദേവോ മഹേശ്വരഃ
ഗുരുസാക്ഷാത് പരംബ്രഹ്മ
തസ്മൈ ശ്രീഗുരവേ നമഃ

"ശിവഗിരി ശിഖരാഗ്രേ ദിവ്യപദ്മാസനസ്ഥം
വരദമഭയഹസ്തം പാപവിദ്ധ്വംസപാദം
സുജനനികരസേവ്യം ചാരുകാരുണ്യനേത്രം
കലികലുഷവിനാശം നൗമിനാരായണാഖ്യം"

# ഗുരുഷഡ്കം

**ഓം** ബ്രഹ്മണേ മൂർത്തിമതേ ശ്രിതാനാം ശുദ്ധിഹേതവേ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

**ന**മോ ഭഗവതേനിത്യ ശുദ്ധമുക്തമഹാത്മനേ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

**മ**ഹനീയ ചരിത്രായ മമതാരഹിതാത്മനേ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

**ശി**ശിരീകുർവതേ ശാന്തൈഃ കടാക്ഷൈഃ ശിഷ്യസഞ്ചയാൻ
ബ്രഹ്മവിദ്യാകോവിദായ തസ്മൈ ശ്രീഗുരവേ നമഃ

**വാ**ദിനാം വാദിനേ വാചം യമാനാം മൗനഭാജിനേ-
സർവ്വലോകാനുരൂപായ തസ്മൈ ശ്രീഗുരവേ നമഃ

**യ**സ്യനഃ കല്പതേസിദ്ധ്യൈ പാദാംബുജരജോലവഃ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

# ഗുരുസ്തവം

നാരായണമൂർത്തേ! ഗുരുനാരായണമൂർത്തേ!
നാരായണമൂർത്തേ! ഗുരുനാരായണമൂർത്തേ!

ആരായുകിലന്ധത്വമൊഴിച്ചാദിമഹസ്സിൻ
നേരാംവഴികാട്ടും ഗുരുവല്ലോ പരദൈവം:
ആരാദ്ധ്യനതോർത്തീടുകിൽ ഞങ്ങൾക്കവിടുന്നാം
നാരായണമൂർത്തേ! ഗുരുനാരായണമൂർത്തേ! (നാ...)

അൻപാർന്നവരുണ്ടോ പരവിജ്ഞാനികളുണ്ടോ
വൻപാകെവെടിഞ്ഞുള്ളവരുണ്ടോയിതുപോലെ
മുൻപായി നിനച്ചോക്കെയിലും ഞങ്ങൾ ഭജിപ്പൂ
നിൻപാവനപാദം ഗുരുനാരായണമൂർത്തേ! (നാ...)

അന്യർക്കുഗുണം ചെയ്‌വതിന്നായുസ്സു വപുസ്സും
ധന്യത്വമൊടങ്ങാത്മതപസ്സും ബലിചെയ്‌വൂ!
സന്യാസികളില്ലിങ്ങനെയില്ലില്ലമിയന്നോർ
വന്യാശ്രമമേലുന്നവരും ശ്രീഗുരുമൂർത്തേ! (നാ...)

വാദങ്ങൾ ചെവിക്കൊണ്ടു മതപ്പോരുകൾ കണ്ടും
മോദസ്ഥിതനായങ്ങു വസിപ്പൂമലപോലെ
വേദാഗമസാരങ്ങളറിഞ്ഞങ്ങൊരുവൻ താൻ
ഭേദാദികൾ കൈവിട്ടു ജയിപ്പൂഗുരുമൂർത്തേ! (നാ...)

മോഹാകുലരാം ഞങ്ങളെയങ്ങേടെയടിപ്പൂ
സ്നേഹാത്മകമാം പാശമതിൽക്കെട്ടിയിഴപ്പൂ;
ആഹാ ബഹുലക്ഷംജനമങ്ങേത്തിരുനാമ-
വ്യാഹാരബലത്താൽ വിജയിപ്പൂ ഗുരുമൂർത്തേ! (നാ...)

അങ്ങേത്തിരുവുള്ളൂറിയൊരൻപിൻ വിനിയോഗം
ഞങ്ങൾക്കു ശുഭംചേർത്തിടുമീഞങ്ങടെ 'യോഗം'
എങ്ങും ജനചിത്തങ്ങളിണക്കി പ്രസരിപ്പൂ
മങ്ങാതെ ചിരം നിൻപുകൾപോൽ ശ്രീഗുരുമൂർത്തേ! (നാ...)

നാരായണമൂർത്തേ! ഗുരുനാരായണമൂർത്തേ!
നാരായണമൂർത്തേ! പരമാചാര്യ നമസ്തേ

# ദൈവദശകം

ദൈവമേ കാത്തുകൊൾകങ്ങു കൈവിടാതിങ്ങു ഞങ്ങളെ
നാവികൻ നീ ഭവാബ്ധിക്കൊരാവി വൻതോണി നിൻപദം

ഒന്നൊന്നായെണ്ണിയെണ്ണിത്തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടും ദൃക്കുപോലുള്ളം നിന്നിലസ്പന്ദമാകണം

അന്നവസ്ത്രാദിമുട്ടാതെ തന്നുരക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നുതന്നെ ഞങ്ങൾക്കു തമ്പുരാൻ

ആഴിയും തിരയും കാറ്റുമാഴവും പോലെ ഞങ്ങളും
മായയും നിൻ മഹിമയും നീയുമെന്നുള്ളിലാകണം

നീയല്ലോ സൃഷ്ടിയും സ്രഷ്ടാവായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ സൃഷ്ടിക്കുള്ള സാമഗ്രിയായതും

നീയല്ലോ മായയും മായാവിയും മായാവിനോദനും
നീയല്ലോ മായയെ നീക്കിസ്സായൂജ്യം നൽകുമാര്യനും

നീ സത്യം ജ്ഞാനമാനന്ദം നീ തന്നെ വർത്തമാനവും
ഭൂതവും ഭാവിയും വേറല്ലോതും മൊഴിയുമോർക്കിൽ നീ

അകവും പുറവും തിങ്ങും മഹിമാവാർന്ന നിൻ പദം
പുകഴ്ത്തുന്നു ഞങ്ങളങ്ങ് ഭഗവാനെ ജയിക്കുക

ജയിക്കുക മഹാദേവ! ദീനാവനപരായണ!
ജയിക്കുക ചിദാനന്ദ! ദയാസ്സിന്ധോ ജയിക്കുക

ആഴമേറും നിൻ മഹസ്സാമാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം വാഴണം വാഴണം സുഖം

# ഗുരുവരദശകം

ശ്രീനാരായണദേശികാ മമഗുരോ കാരുണ്യവാരാന്നിധേ
ശ്രീമദ്ത്വത്പദപങ്കജസ്മൃതിരയം സർവ്വഃ സമക്ഷം വിഭോ
ശ്രീനാഥോത്ഭവ സാമ്യദൃക്ശുഭകരഃ സർവ്വാശ്രയോ മേ ഭവാൻ
ശ്രീനാരായണ യോഗിവര്യസുചിരം നീയേ നമുക്കാശ്രയം

ബ്രഹ്മണേ സത്യരൂപായ ആശ്രിതാർത്തി വിനാശിനേ
സർവ്വകല്മഷനാശായ നാരായണഗുരോ നമഃ

നമഃ സർവ്വജഗന്നാഥാ നമഃ കാരണവിഗ്രഹാ
നമഃ സത്വചിദാകാര നാരായണഗുരോ നമഃ

മഹിമാദിഗുണാധാരാ മമതാരഹിതാധ്വഗ!
മഹാദ്ഭുത ചരിത്രായ നാരായണഗുരോ നമഃ

ശിക്ഷിതാഹില ദോഷായ ശിഷ്ടപാലന തത്പരാ
സുശീലഹൃഷ്ടഹൃദയാ നാരായണഗുരോ നമഃ

വാരിജാസനസാമ്യായ വാണീഭക്ത വരപ്രദഃ
വിദിതാഖില ശാസ്ത്രായ നാരായണഗുരോ നമഃ

യസ്യ നഃ നാമമാഹാത്മ്യം യസ്യ നഃ പരമം പദം
സർവ്വചൈതന്യരൂപം തം നാരായണഗുരോ നമഃ

സർവ്വസച്ചിന്മയം വന്ദേ സർവ്വസച്ചിത് സുഖാത്മകം
സർവ്വബന്ധവിനിർമുക്തം നാരായണഗുരോ നമഃ

സാധുശീലനമസ്തുഭ്യം സാമഗാനപ്രിയായ ച
സാധുവേഷായ സാരായ നാരായണഗുരോ നമഃ

നാരായണായ നയകോവിദദീനബന്ധോ
നാടിന്നു നന്മയരുളാൻ വടിവാർന്ന ദേവാ
നേരായ നിന്റെ സ്തുതിയാലടിയന്റെ ജന്മം
തീരാൻ വരംതരിക മാമകദേശികേന്ദ്രാ

# ശാരദാകർണ്ണാമൃതം

വർക്കലേശ്വരീ ശാരദേ പാഹി മാം
ശിവഗിരീശ്വരീ ശാരദേ പാഹി മാം
വർക്കലേശ്വരീ ശാരദേ പാഹി മാം
തമ്പുരാട്ടീ സരസ്വതീ പാഹി മാം

അൻപത്തൊന്നെഴുത്താകും ഗ്രഹത്തിങ്കൽ
ഇമ്പമോടെ വസിക്കും മഹേശ്വരീ
തുമ്പമെല്ലാമകറ്റിത്തരുന്നൊരെൻ
തമ്പുരാട്ടീ സരസ്വതീ പാഹി മാം

ആദിനാരായണന്മുതലേവരും
ഖേദമെന്യേ ഭജിക്കുന്ന നിന്നെഞാൻ
സാദരം തൊഴുതീടുന്നു സാമ്പ്രദം
ഖേദനാശിനീ ശാരദേ പാഹി മാം

ഇക്ഷിതിതന്നിലാരും കുമാരികേ
ശിക്ഷയേൽക്കുന്നു നിന്നെത്തൊഴായ്കയാൽ
പക്ഷപാതം കുറച്ചുമില്ലാത്തൊരെൻ
സാക്ഷിരൂപിണീ ശാരദേ പാഹി മാം

ഈജഗത്തിങ്കലെല്ലാം വിളങ്ങുമീ
മോടിയെല്ലാം വിചാരിച്ചു കാൺകിലോ
കേടകറ്റുന്ന നിന്റെ വിലാസമാം
പാടിമേവും സരസ്വതീ പാഹി മാം

ഉല്ലസിക്കുന്ന വിദ്യാസ്വരൂപമേ-
അല്ലലില്ലാതെയെല്ലാരുമെപ്പോഴും
ഇല്ലനീയെങ്കിലെല്ലാം വലഞ്ഞു പോം
മല്ലലോചനേ ശാരദേ പാഹി മാം

ഊക്കുചേരുന്നമല്ലനും വാളുവി-
ന്നൊക്കുമോ തൂവൽതന്നോടുമല്ലിടാൻ
നോക്കുകിൽ പേന രാജ്യം ഭരിക്കുന്നു
നീക്കമെന്യേ മഹേശ്വരീ ശാരദേ

എത്രദുഃഖത്തിലാഴ്ന്നീടിലും മമ
ചിത്തമെപ്പൊഴും നിന്നിലായീടണം
എത്രനാളിരുന്നാലും സദാപി ഞാൻ
സത്യരൂപിണി നിന്നെ ഭജിക്കണം

ഏവനും നിൻകടാക്ഷമില്ലായ്കിലോ
സേവകത്വത്തിലാണ്ടുപോമെപ്പോഴും
സേവിച്ചീടുവാൻ നീതന്നെയോഗ്യയാം
ശ്രീഗിരീശ്വരീ ശാരദേ പാഹി മാം

ഐക്യഭാവേന നിന്നെ സ്മരിച്ചിടും
മുഗ്ധതേജസ്സുകൾക്കെന്തുദുർലഭം
തൃക്കടക്കണ്ണിനെന്നെയൂണാക്കണം
വർക്കലേശ്വരീ ശാരദേ പാഹി മാം

ഒക്കെയും പാർത്തുനോക്കുന്നനേരമെൻ
ഭക്തവത്സലേ സ്വപ്നസമാനമാം
ഇക്കണക്കെന്നെമോഹിപ്പിയായ്കനീ
വർക്കലേശ്വരീ ശാരദേ പാഹി മാം

ഔഷധങ്ങളിൽ പേരാണ്ടതോർക്കിലോ
ഏഷണത്രയം നീക്കുന്നബോധമാം
തോഷമോടെനിക്കായതേകീടണം
ദോഷനാശിനീ ശാരദേ പാഹി മാം

അമ്മയെന്നിൽ കനിഞ്ഞീടുമെങ്കിലോ
കന്മഷാപഹം ദുഗ്ദ്ധം നുകർന്നു ഞാൻ
നന്മചേർന്നുവസ്ച്ചീടുമെപ്പൊഴും
ജന്മനാശിനീ ശാരദേ പാഹി മാം

അല്ലയോ നീ സമസ്തലോകത്തിനും
നല്ലനാരായ വേരെന്റെ ശാശ്വതേ
അല്ലലുണ്ടോ തവാശ്രിതർക്കോർക്കുകിൽ
മല്ലലോചനേ ശാരദേ പാഹി മാം

**സ്വാമിശിവപ്രസാദ്**

# ഗുരുദേവ ഭാഗവതകീർത്തനം

## ഒന്നാം പാദം

നാരായണ ജയ നാരായണ ജയ
നാരായണ ജയ നാരായണ ജയ
നാരായണ ഗുരുപാദസരോജം
അകമേ വിലസുക നാരായണ ജയ

അരുണോദയമെന്നതുപോൽ മന്നിൽ
ഗുരുവരനുദയം ചെയ്തൊരു നാളിൽ
കരുണാമയമാർന്നന്നുമുതൽക്കിഹ
നരചെയ്തികളിൽ നന്മകൾ വരവായ് (നാരാ...)

ആരണർതൊട്ടൊരു ജാതികളനവധി
കാരണമില്ലാതേഴകളെപ്പല
കാരണമോടെ മഥിക്കുന്നതു ക-
ണ്ടാരണവേദ്യൻ ചിന്ത തുടങ്ങി (നാരാ...)

ഇക്ഷിതിയിൽ പല ജാതികളെന്തിനു
ഇച്ഛരിപ്പതു നാമൊരു ജാതിയതെന്ന്
എത്ര കഥിച്ചാലതിനപ്പുറമില്ലെ-
ന്നൊക്കെ ജനത്തൊടു നാരായണ ജയ (നാരാ...)

ഈശ്വരനൊന്നുമനുജനു മന്നിൽ
ശാശ്വതമായിട്ടതിനെ നമിക്കിൻ
വിശ്വോത്പത്തി സ്ഥിതിലയകർത്താ
നിശ്ചയമാണിതു നാരായണ ജയ (നാരാ...)

ഉൾക്കമലേ ഗുരുഭക്തിയുറച്ചാൽ
ക്ഷിപ്രം ചേതസ് ശുദ്ധമതാകും
വയ്ക്കണമവിടെ ഗുരുവരപദതാർ
മുക്തിക്കതിനിതു നാരായണ ജയ (നാരാ...)

ഊഴിയിലനവധി മാമൂലുകളാൽ
ചേതനയറ്റൊരു മാനുഷവർഗ്ഗം
ഏഴകളാം തവസഹജന്മാരെ
ദൂരെയകറ്റി നാരായണ ജയ (നാരാ...)

ഋഷിവരനുദയം ചെയ്തൊരു നാട്ടിൽ
ഋഷിവരരാകിയമനുജന്മാരെ
അടിമപ്പണിയായ് മേലാക്കന്മാർ
നരകിപ്പിച്ചിതു നാരായണ ജയ (നാരാ...)

എന്തീജന്മം നരജന്മമിതി-
ന്നെന്താണിത്ര ജഗത്തിൽ വിശേഷം
ചിന്തിച്ചിട്ടതിനനുസൃതമായി
കർമ്മം ചെയ്യുക നാരായണ ജയ (നാരാ...)

ഏഴകളാകിയ തോഴന്മാരെ
തീണ്ടിത്തൊട്ടു നടന്നൊരു നിൻകൃപ
ഏതൊരു മർത്ത്യന്നാണു ലഭിച്ച-
ന്നേർവഴി കാട്ടിയ നാരായണ ജയ (നാരാ...)

ഐഹികമതിലുള്ളാർത്തിമുഴുത്തീ-
മഹിപാലകനിവനായെന്നാലും
നഹിനഹിസുഖമിങ്ങരുണാരുണമാം
ചരണം ശരണം നാരായണ ജയ (നാരാ...)

ഒന്നിലുമില്ലിവനുന്നമതെന്മനം
എന്നിലമർന്നെൻ ഗുരുദേവാ
നിൻതിരുപാദസരോരുഹമെന്നും
കാണുവതെന്യേ നാരായണ ജയ (നാരാ...)

ഓരോ നാളിൽ വരുന്നഴൽ പോവാൻ
നേരേ നിൻ കൃപചൊരിയാനൊരുനാൾ
സാരമതാകിയ താവകപാദം
കാണാൻ വരമരുൾക നാരായണ ജയ (നാരാ...)

ഔഷധമാണിത്തിരുനാമാമൃതം
ഈഷലകറ്റിയനുഗ്രഹമേകി
ശാശ്വതമായൊരു സ്ഥാനം നല്കി
ദേശികവര്യാ തുണച്ചീടനിശം (നാരാ...)

അംബുജനയനാ ഗുരുദേവാ നിൻ
അത്ഭുതചരിതം പാടുവതിന്നായ്
അംഭോരുഹ തവ പാദം കാണ്മാൻ
അനുഗ്രഹമേകുക നാരായണ ജയ (നാരാ...)

അത്തിരുനാമമുരയ്ക്കും മർത്ത്യനു
അത്തലകറ്റി നിൻ തിരുനികടേ
എത്തീടാനായ് വരമരുളുക നീ
സദ്ഗുരുമൂർത്തേ നാരായണ ജയ (നാരാ...)

ആനന്ദത്തൊടു നാരായണ ഗുരു
നാമമുരുയ്ക്കിൻ മർത്ത്യരെ നിയതം
ദേഹാന്തത്തിൽ ദേശികവരനുടെ
ലോകമതെത്താം നാരായണ ജയ

നാരായണ ജയ നാരായണ ജയ
നാരായണ ജയ നാരായണ ജയ
നാരായണ ഗുരു പാദസരോജം
അകമേ വിലസുക നാരായണ ജയ

## രണ്ടാം പാദം

### (അത്തലെന്യേ.... എന്ന മട്ട്)

സദ്ഗുരുദേവ! ജയിക്ക നിരന്തരം
സദ്ഗുരുദേവ! ജയിക്ക നിരന്തരം
സദ്ഗുരുദേവ! പദകമലം ഞങ്ങൾ
സദ്ഗതിക്കായിതാ കുമ്പിടുന്നേൻ

അത്യന്തഭക്തിയാൽ നിത്യം നമിക്കുന്ന
ഭക്തജനത്തിനു മുക്തിയേകാനിതാ
സത്യസ്വരൂപാ! സനാതനാമദ്ഗുരോ!
നിത്യം നമിക്കുന്നേനാത്തമോദാൽ (സദ്ഗുരു...)

ആനന്ദം നൽകുന്ന പാദപത്മം ഞങ്ങൾ-
ക്കാനന്ദദർശനമേകിടേണം ഗുരോ
ആനന്ദകാരണാ! ദേശികേന്ദ്രാ! ഭവദ്
ചേവടിക്കായിതാ കുമ്പിടുന്നേൻ സ്വാമി (സദ്ഗുരു...)

ഇഷ്ടത്തിനൊത്ത വരം നൽകി ഞങ്ങളെ
വിഷ്ടപാധീശ്വരാ! രക്ഷചെയ്ക ഭവാൻ
തുഷ്ടനായ് ഞാനും ഭവദ്പദേ കുമ്പിടാൻ
ഇഷ്ടാനുകൂലമനുഗ്രഹിക്ക ഗുരോ (സ്ദഗുരു...)

ഈശ്വരാ! താവക ലീലാവിശേഷങ്ങൾ
ശാശ്വതമായി പ്രകീർത്തിച്ചിടാൻ ഗുരോ
ആശാനുരൂപാ തരിക വരം സദാ
ആശ്വാസമേകി തുണച്ചിടേണം ഭവാൻ (സദ്ഗുരു...)

ഉത്തമമായുള്ള താവക സേവയാൽ
മർത്ത്യന്നു സദ്ഗതി വന്നിടേണം വിഭോ
ഉത്തമഭക്തിയുറച്ചു ജനങ്ങളിൽ
സത്യസ്വരൂപാ കനിഞ്ഞിടേണം ഭവാൻ (സദ്ഗുരു...)

ഊനംവരാതുള്ള താവകസേവയാൽ
ഞാനും കൃതാർത്ഥനായ്ത്തീർന്നിടേണം ഗുരോ
ഊമനെ വാചാലനാക്കിയ ത്വത്കൃപാൽ
ഊഴിയിൽ നന്മനിറഞ്ഞിടേണം സദാ (സദ്ഗുരു...)

എപ്പോഴുമങ്ങേത്തിരുനാമമോതുവാൻ
കെല്പേകി ഞങ്ങളെ തുഷ്ടരാക്കൂ ഗുരോ
എത്തേണമെന്നും ഗുരുഭക്തവൃന്ദത്തിൽ
എത്തി ഭജിപ്പാൻ വരംതരിക ഗുരോ (സദ്ഗുരു...)

ഏഴയാമെന്നുടെ ഭീതിയകറ്റി നീ
ഏതു മാർഗ്ഗേണയും രക്ഷചെയ്ക സ്വാമീ
ഏകാന്തതയിലകതാർ നിലനിർത്തി
ഏണാങ്കശേഖരഭക്താ മഹാഗുരോ (സദ്ഗുരു...)

ഐഹികമായ സുഖഭോഗമൊക്കയും
ദേഹിക്കു നന്മവരുത്തുന്നതോ ഗുരോ
ഐഹികമൊക്കെ ത്യജിച്ചു ഭജിച്ചു ഞാൻ
ദേഹാന്തികത്തിങ്കൽച്ചേർന്നിടേണം പദേ (സദഗുരു...)

ഒക്കെയും തൃപ്പാദഭക്തനു നൽകുന്ന
സദ്ഗുരോ നിത്യം വണങ്ങുന്ന ഞങ്ങളും
സദ്കഥാപീയൂഷപാനത്താൽ ഭക്തരെ
തൃക്കാല്ക്കൽ വാഴ്‌വാനനുഗ്രഹിക്ക ഗുരോ ( സ ത് ഗു രോ...)

ഓതണമെന്നുടെ നാവുകൊണ്ടെപ്പോഴും
ഓങ്കാരരൂപാ തവ ചരിതംഭംഗ്യാ
ഓരോരോ ആപത്തും വന്നണഞ്ഞീടുമ്പോൾ
ഓരണം നിൻ നാമം നാരായണഗുരോ (സദ്ഗുരോ)
ഔഷധമാം തവ നാമം ജപിപ്പതു
ഔദാര്യവാരിധേ പൂജയല്ലോ തവ
ഔഷധസേവയായ്ത്തീരേണം നിൻ സ്മൃതി
ഔന്നത്യമോഹമകറ്റിടേണേ ഗുരോ (സദ്ഗുരു...)

അംബുജസംഭവനർക്കനും വിഷ്ണുവും
അത്യുഗ്രമൂർത്തിയാം രുദ്രനുമിന്ദ്രനും
അത്യന്തമോദത്താൽ നിത്യം ഭജിക്കുന്ന
അത്തിരുനാമത്തിനൊക്കുന്നതോ ഗുരോ(സദ്ഗുരു...)

അഷ്ടവിധമായ സിദ്ധിയിലെൻ മനം
പെട്ടുഴലാതെ നീ രക്ഷചെയ്ക ഗുരോ
ഇഷ്ടവരത്താലെ തുഷ്ടി വരുത്തു നീ
വിഷ്ടപനാഥാ തുണച്ചാലുമെപ്പൊഴും (സദ്ഗുരു...)

## മൂന്നാം പാദം

സദ്ഗുരുവേ നമസ്തേ നമോസ്തുതേ
സദ്ഗുരുവേ നമസ്തേ നമോസ്തുതേ
സദ്ഗുരുദേവാ! തൃപ്പാദമെപ്പോഴും
ഭക്തിപൂർവ്വം സ്മരിക്കുന്നു ഞങ്ങളും

സാരമായുള്ള സന്ദേശവാക്യത്താൽ
സാധുമർത്ത്യരെ ഉദ്ധരിച്ചുള്ളൊരു
ബോധരൂപാ! പരാത്പര സദ്ഗുരോ
ആധിഭൂവിന്നു തീർത്തു ഭവജന്മം (സദ്ഗുരു...)

സിദ്ധസങ്കല്പ വിജ്ഞാനരൂപി നീ
മർത്ത്യജന്മമെടുത്തു ഭുവനത്തിൽ
ശ്രദ്ധയോടെ ജനത്തെ നയിച്ചൊരു
മർത്ത്യരൂപാ മഹാഗുരോ പാഹിമാം (സദ്ഗുരു...)

സീമയില്ലാതധർമ്മം വളർന്നപ്പോൾ
സീമാതീതപ്രഭാവനായ് വന്നു നീ
സാധുമർത്ത്യരെ ഉദ്ധരിച്ചപ്പര-
ബോധരൂപനായ് വാണ മഹാഗുരോ (സദ്ഗുരു...)

സുപ്രധാനമാം മാർഗ്ഗങ്ങളോരോന്നു
മർത്ത്യനന്മയ്ക്കായോതിയ ശ്രീഗുരോ
സ്തുത്യനായ് ഭവാനെന്നും ജനത്തിനു
സുപ്രധാനമനുഷ്ഠാനമേകി നീ (സദ്ഗുരോ)

സൂത്രരൂപമായുള്ള വേദാന്തത്തെ
പാർത്തലത്തിൽ സകലർക്കുമായ് ഭവാൻ
ആർത്തരക്ഷകാ ശ്രേഷ്ഠകൃതികളായ്
മാറ്റി വേദാന്തമാർക്കും ഗ്രഹിക്കുവാൻ (സദ്ഗുരു...)

സൃഷ്ടിജാലത്തിലുള്ളൊരു മർത്ത്യരെ
കഷ്ടം! തീണ്ടൽ തൊടീലുകൾ കല്പിച്ചു
നഷ്ടമാക്കിയ ഹൈന്ദവധർമ്മത്തെ
കെട്ടുറപ്പുള്ളതാക്കിയ നീയല്ലോ (സദ്ഗുരു...)

കെട്ടുകല്യാണം തീണ്ടിക്കുളിയതും
കെട്ടുപെട്ടുള്ളനാചാരമൊക്കെയും
നഷ്ടമാക്കുന്നു ജന്മവിശുദ്ധിയെ-
ന്നെട്ടുദിക്കും ശ്രവിക്കെപ്പറഞ്ഞു നീ (സദ്ഗുരു...)

സേതുബന്ധം മുതൽക്കുഹിമവാനും
പാദചാരേണ സഞ്ചരിച്ചാർജ്ജിച്ച
ബോധം ലോകത്തിനാകെപ്പകർന്നൊരു
സാധുവായി വിരാജിച്ച സദ്ഗുരോ (സദ്ഗുരു...)

സൈകതമായ ഭൂവിൽ തപസിനാൽ
ദൈവതുല്യനായ് വർത്തിച്ചു മർത്ത്യന്നു
കൈവരുത്തി സമസ്തസുഖങ്ങളും
ദൈവമായ തവാദ്ഭുതലീലകൾ (സദ്ഗുരു...)

സ്വല്പമായുള്ള വാക്കുകളാലുടൻ
കെല്പെഴുന്ന മഹദ്തത്ത്വമൊക്കയും
മർത്ത്യനേകിയനുഗ്രഹമേറ്റിയ
സത്വമൂർത്തേ! നമിക്കുന്നു ഞങ്ങളും (സദ്ഗുരു...)

സോദരത്വേന വാഴണമേവരും
ആദരവു പരസ്പരം കാട്ടണം
സോദരബുദ്ധി ജീവിയിലൊക്കെയും
മേദുരനിധേ! ദർശിക്കാനോതി നീ (സദ്ഗുരു...)

സൗകുമാര്യകളേബരാ! മദ്ഗുരോ
ദൈവമേ തവപാദം ഭജിക്കുന്ന
പൈതലാകുമടിയങ്ങളെ ഭവാൻ
വൈകാതെപ്പൊഴുംകാത്തുരക്ഷിക്കണേ (സദ്ഗുരു...)

സംഘടിക്കുവിൻ ശക്തിയാർജ്ജിക്കുവിൻ
സംഘമായ്ത്തന്നെ ജീവിതം പോക്കണം

സംസാരത്തിൻ പൊരുളറിഞ്ഞീടണം
ഹംസമാർഗ്ഗേ ഗമിക്കാൻ ശ്രമിക്കണം (സദ്ഗുരു...)

സത്യവാക്കായ് വരേണം ജനമെല്ലാം
അസത്യമൊപ്പം ത്യജിപ്പിനെല്ലാവരും
സത്തുചിത്തുസനാതനമാനന്ദമാർ-
ന്നത്തലില്ലാതെയേവരും വാഴണം (സദ്ഗുരു...)

അദ്വൈതാനന്ദമേവനുമാർന്നിടാൻ
അദ്വൈതാശ്രമം സ്ഥാപിച്ച മദ്ഗുരോ
ചിത്സ്വരൂപാ! സനാതനമൂർത്തയേ
അദ്വിതീയനായെന്നും വിളങ്ങണം (സദ്ഗുരു...)

ആത്തമോദാൽ ഭവദീയകീർത്തനം
ചീർത്തഭക്തിയാൽ ചൊല്ലുന്ന മർത്ത്യനു
ആർത്തിതീർത്തു അനുഗ്രഹമേകണേ
കാർത്തികേയ! സമപ്രഭ കാക്കണേ (സദ്ഗുരു...)

## നാലാം പാദം

നാരായണായ നമഃ നാരായണായ നമഃ
നാരായണായ നമഃ നാരായണായ നമഃ
നാരായണാ! സകലസന്താപനാശന! ജ-
ഗന്നാഥ സദ്ഗുരവേ നാരായണായ നമഃ

കല്യാണമാർന്ന ഗുരുനാമം ജപിപ്പവനു
കന്മഷമൊക്കെയകലാനുള്ള മാർഗ്ഗമിതു
കൈവല്യമായ് ജനത്തിനാത്മബോധമരുളി
വൈകല്യമാറ്റി ഗുരു നാരായണായ നമഃ (നാരാ...)

കാലാരി തന്റെ ഭജനത്താൽ ജഗത്തിനുടെ
മാലാക്കെയാറ്റി ജഗദാധാരഭൂതനതായ്
ചേലാർന്ന ചെമ്പഴന്തി തിരുജന്മത്തിനാക്കി
കാരുണ്യരൂപ! ഗുരുനാരായണായ നമഃ (നാരാ...)

കിഞ്ചിത്വമാർന്നരുളും വൻപിച്ച തത്ത്വമസി
കിഞ്ചിജ്ഞർപോലുമറിവാൻ തക്കവണ്ണമിഹ
തൻ ചിത്തിലൊത്തൊരുവൻകൃതികളായതിനെ
തഞ്ചത്തിലാക്കി ഗുരുനാരായണായ നമഃ (നാരാ...)

കീർത്തിക്കുവോർക്കുമകതാർ ഭക്തിതൻ നിറവാൽ
പേർത്തും വിശുദ്ധഗുണമേറിലസിപ്പതിനു
ആർത്തർക്കു നന്മയരുളുന്നോരു സദ്ഗുരുവേ
ഓർത്തീടുവാനരുൾക നാരായണായ നമഃ (നാരാ...)

കുറ്റം വരാതെജനമെന്നും ഭജിപ്പതിനു-
മേറ്റം വിശുദ്ധ ശിവലിംഗപ്രതിഷ്ഠയതും
തൃക്കയ്യിനാലരുവിപ്പുറത്തു ചെയ്ത ഗുരു
തൃക്കാലിണയ്ക്കു പണി നാരായണായ നമഃ (നാരാ)

കൂട്ടായനാചാരമകറ്റീട്ടു നല്ലതുപോൽ
നാട്ടാരെയേറ്ററിയ സംഘം ചമച്ച ഗുരു
കാട്ടിക്കൊടുത്ത സമതാബോധമേറ്റു ജനം
നേട്ടം വരുത്തിടുക നാരായണായ നമഃ (നാരാ...)

കെല്പേറിയോരു യദുവംശേ പിറന്ന ഹരി-
യെപ്പേരുമേ ജഗതിസൗഖ്യം കൊടുത്തതുപോൽ
തൃപ്പാദഭക്തരുടെ ദുഃഖങ്ങൾ തീർത്ത ഗുരു
സത്പൂരുഷാ ജയതൂ നാരായണായ നമഃ (നാരാ...)

ക്ഷേമത്തമാർന്ന പല ജാതിപ്പിശാചിനുടെ
ഹേമത്തിൽ നിന്നുലകുക്ഷേമത്തിലെത്തിടുവാൻ
ആമോദമോടുമൊരുജാതി മതി മനുജ-
നേവം പറഞ്ഞ ഗുരുനാരായണായ നമഃ (നാരാ...)

കൈവല്യമായ വഴി നേടാൻ ജനങ്ങളധ
ഐക്യത്തിലായി മരുവേണം ഗുരോ ജഗതി
അയിത്താദി ചിന്തകൾ വെടിഞ്ഞാശുസദ്ഗതിയാൽ
ഐശ്വര്യമായ് വരിക നാരായണായ നമഃ (നാരാ...)

കൊണ്ടാടി വാഴ്ത്തിടുക മാത്രം ഭവച്ചരിതം-
കൊണ്ടൊക്കെ നന്മയരുളീടുന്നു നീയുലകിൽ
പണ്ടും ഭവാന്റെ ജനിമർത്ത്യന്നു നന്മയതു
ഉണ്ടായതാണു ഗുരുനാരായണായ നമഃ (നാരാ...)

കോർത്തോരു ഹാരമതുപോലുള്ള സൽക്കൃതികൾ
ആർത്തർക്കു തീർത്തു നിജബോധം കൊടുത്ത ഗുരു
ആത്മപ്രഭ വിതറി നാടിന്നു നന്മയതു-
ചേർത്തോരു ദേവ ജയ നാരായണായ നമഃ (നാരാ..)

കൗതൂഹലത്തൊടുജനങ്ങൾക്കു ശാന്തിയതു
ചൊവ്വോടെയേകി ശരിമാർഗ്ഗേ നയിച്ച തവ
കൈവല്യമായ പദമെത്താൻ വരം തരിക
ഔപമ്യരൂപാ! ഗുരുനാരായണായ നമഃ (നാരാ...)

കംസാരി തന്റെ തിരുനാമം ജപിപ്പതുപോൽ
തൻസേവകർക്കു കൃപയേറ്റം കൊടുത്ത തവ
ഹംസാദിമാർഗ്ഗമതുമെത്താൻ വരം തരിക
സംസേവ്യ നൽഗുരുവേ നാരായണായ നമഃ (നാരാ.)

കഷ്ടപ്പെടുന്നൊരു ജനത്തിന്നു നന്മയതു
ഇഷ്ടത്തിലായി വരുവാനുള്ളതച്ചരിതം
മുട്ടാതെ നിത്യവുമുരയ്ക്കാൻ വരം തരിക
ഉത്ക്കൃഷ്ട സദ്ഗുരവേ നാരായണായ നമഃ (നാരാ...)

**ഓം നമോ നാരായണായ**

**ഓം ശ്രീനാരായണ ജഗദ്ഗുരവേ നമഃ**

ॐ

ഗുരുദേവചരണം ശരണം

ശ്രീനാരായണ

# ഗുരുദേവ ഭാഗവതം

കിളിപ്പാട്ട് (കേക)

## ബാലകാണ്ഡം

ആദ്യനായ് വിരാജിക്കും ശ്രീഗുരുദേവൻ തന്റെ
ആശ്ചര്യമായ ധർമ്മം ജയിപ്പൂ സർവലോകേ.
ഭാസുരമാമതു വെളിച്ചമായ് ത്തീർന്നീടുന്നു
നേർവഴി മനുജർക്കു പൂകുവാൻ പുരുഷാർത്ഥം
ശ്രേഷ്ഠഭൂമിയെന്നുള്ള ഖ്യാതിയാർജിച്ചു പണ്ടേ
ശ്രേഷ്ഠത പലതായി ലോകർക്കു കാട്ടീട്ടുണ്ടു
ഭാരതമെന്നുള്ളൊരു നാമത്താൽ വിഖ്യാതമാം-
ചാരുതചേർന്ന പുണ്യഭൂമി വിരാജിക്കുന്നു.
വാല്മീകി വ്യാസൻ വസിഷ്ഠ വിശ്വാമിത്ര ബുദ്ധൻ
ജൈമിനികണാദനും നാരദൻ ശങ്കരനും
ശ്രീരാമകൃഷ്ണദേവൻ ശ്രീവിവേകാനന്ദൻ താൻ
സാർവഭൗമനായീടും പരമഭട്ടാരനും
ആരാദ്ധ്യരവതരിച്ചുള്ളതീ ഭൂപ്രദേശേ
അതിലും വിശേഷമായുയർന്നു വിളങ്ങുന്ന
ഭാരതോദ്യാനമെന്നു പുകഴ്പെറ്റീടുന്നതായ്
വഞ്ചിനാടതാം പുണ്യഭൂ, വിരാജിച്ചിരുന്നു.
ഇന്നില്ലപ്പുരാതനനാടിന്റെ ശ്രുതിമന്നിൽ
കേരളമതായിന്നു ശ്രീകേളീരംഗമായ
നാടിന്റെ തിലകമായ് ചെമ്പഴന്തിയാം ഗ്രാമം.

അപ്പുണ്യഭൂവിൻ മഹത്വം പാടീടുവാനായി
അനല്പനായീടുന്ന അനന്തൻ താനും പോരാ.
ചൊല്ലെഴും നാരായണാചാര്യൻ തന്നവതാരാൽ
സിദ്ധാർത്ഥ ജനനത്താൽ കപിലവസ്തുപോലെ
ക്രിസ്തുദേവനാൽ ബേതലേഹയാം പുരിപോലെ
നബിയാൽ മെക്കാപോലീ ഗുരുദേവനാൽ മേന്മേൽ
പുകൾപെറ്റീടൂ നീയും ചെമ്പഴന്തിയേ നിത്യം.
ശ്രീപതികലാംശജൻ ഉജ്ജ്വല തപോനിധി
ശ്രീനാരായണാഖ്യൻ സദ്ഗുരുവിരാജിക്കുന്നു.
ആ മഹാത്മാവിൻ ജന്മത്താൽനീയും ധന്യയായി-
ആമോദത്തോടെ വാണുകൊണ്ടാലും ചെമ്പഴന്തീ!
ശ്രീനാരായണാചാര്യചരിതം ഭാഗവതം
സാരനിക്ഷേപം ലോകനന്മയ്ക്കായ് ചൊല്ലുന്നിതിൽ.
അല്പവിദ്യനെന്നാലും ഗുരുവിൻ കൃപയാലേ
സൽക്കഥാമൃതം വേണ്ടപോൽ വിരചിച്ചീടുവാൻ
മദ്ഗുരോ വരമരുളീടുക സമാപ്തിക്കായ്
ദുഷ്കൃതമെല്ലാം തീർത്തു ജയിക്ക ഹൃത്തടത്തിൽ-
സർവ്വവിഘ്നങ്ങളെല്ലാം തീർത്തിട്ടീ സൽക്കൃതിയെ
സർവവന്ദിതൻ ഗണനായകൻ തുണയ്ക്കണം.

# പരദേവതാ സ്തുതി

പരദേവതേ! ദേവീ! പരിചിൽക്കൂപ്പുന്നു ഞാൻ
ശാരദാമംഗലത്തെഴും ശാശ്വതേ തുണച്ചാലും.
ശാരദേ! ചാരുശീലേ! വർക്കലേശ്വരീ നീ താൻ
ചാരുവാമിക്കൃതിയിൽ ചാതുര്യം കാട്ടീടണം.
ശാരദേ! വരപ്രദേ! വാണീ! വാസവാർചിതേ
ശാരദേ! വേദമൂലേ! ശാശ്വതേ! പരാത്പരേ
ശാരദേ! വസുവന്ദ്യേ വാഗ്വിലാസിനീ! നീ താൻ
വാരിജാസനപ്രിയേ! തുണച്ചീടനാരതം

വേധാവിൻ മോദസാരേ വേദിയപ്രിയേ ദേവീ!
വേദവേദാന്തവേദ്യേ! വീണാവാദനപ്രിയേ!
ദേശികേന്ദ്രനായീടും ശ്രീനാരായണപ്രിയേ
ദേവവന്ദിതേ ദേവീ! ശാരദേ തുണയരുൾ
ആധിഭൂവിന്നു തീർത്തു ജാത്യൈക്യബോധം നൽകി
ജാതമോദേന വാഴ്‌വാൻ ജനത്തെപ്പഠിപ്പിച്ച
വേദാന്തവേദ്യൻ മുനി സാർവ്വഭൗമനാം ഗുരു
ശ്രീനാരായണാചാര്യചരിതം രചിക്കുവാൻ
മാമകഹൃത്തടത്തിൽ പാരമാകാംക്ഷയുണ്ടു
സാദരമതു കിളിപ്പാട്ടായ്ത്തന്നെ വേണം താൻ.
ആയതിന്നനുഗ്രഹിച്ചിട്ടുടൻ തൃക്കയ്യതിൽ-
മേവുന്ന കിളിത്തതന്നെയിങ്ങയയ്ക്കേണം.
മേദുരനിധേ! ശിവവാസവാദികൾ വന്ദ്യേ
ആദരാലയച്ചാലും താവക വിഹംഗത്തെ.
പരമേശ്വരീ! നിന്റെ കരുണയുണ്ടെന്നാകിൽ
ഗിരിയെക്കടന്നീടും മുടവൻതാനും ദൃഢം.
മൂകനും കവിസാർവ്വഭൗമനായ് ഭവിക്കുന്നു
ശാരദേ! തവ മോദാൽ ശാശ്വതസുഖമുണ്ടാം
മംഗലപ്രദേ! ദേവീ! ശാരദേ! നിന്റെ ഭക്ത്യാ
ചൊല്ലെഴും ഗ്രന്ഥകർത്താവായ്ത്തീരാൻ കൊതിക്കുന്നു.
സദ്യഃ ഈ സംരംഭമൊക്കെയും നന്നാക്കി നീയും
വിദ്യാരൂപിണീ! നമസ്തുഭ്യം പാഹിമാം ദേവീ
ഇത്തരം പ്രാർത്ഥിച്ചീടും നേരത്തു വിഹായസിൽ
എത്രയും ശോഭായമായ് വിദ്യുത്കാന്തിപോലുള്ള
ദീപ്തിയിങ്ങടുത്തടുത്തെത്തുന്നു നേത്രത്തിനു
പേർത്തുമേയിരുട്ടാർന്നു പ്രഭയാൽ മഗ്നമായി.
എന്താണു വരുന്നതെന്നുള്ളൊരു ശങ്കപാരം
എന്നുടെഹൃത്തടത്തിൽ വിഭ്രാന്തി വർദ്ധിപ്പിച്ചു.
അടുത്തുവന്നു നിന്നിതത്തേജപുഞ്ജമധഃ
ആത്മാനന്ദലഹരിയിലാണ്ടിതെൻ മനമന്ന്.

വിരവിൽ തിരഞ്ഞിതെന്തെന്നുള്ള വിഭ്രമത്താൽ
അറിഞ്ഞു ഞാനും പഞ്ചവർണ്ണയാം ശുകത്തിനെ-
പരിചിൽ തൊഴുതിട്ടു പറഞ്ഞു ഞാനുമപ്പോൾ:
"പരമപൂജനീയേ! വരദായിനീ! നിന്റെ
പദതാർ കൂപ്പുന്നു ഞാൻ ശാരദാപ്രിയ നീയെ-
ന്നറിഞ്ഞു ഞാനും നിന്നെ വിരവിൽസ്തുതിക്കുന്നു.
പാരതിൽ പരോപകാരാർത്ഥമായ് സഞ്ചരിച്ചു
വാരിജമകളുടെ തൃക്കരേ വിളങ്ങുന്ന
ആരോമൽക്കിളിപ്പെണ്ണേ! ശ്രീഗുരുദേവൻ തന്റെ-
ചാരുവാം കഥാമൃതം സാരമായ് പറഞ്ഞാലും
ചാപല്യമെല്ലാം തീർന്നു സാദരം ഗ്രഹിക്കട്ടെ
സാരോപദേശമാകും ശ്രീഗുരുചരിതംതാൻ
ബാലരും വൃദ്ധന്മാരും ചാരുലോചനമാരും
പാരം മാഹാത്മ്യമേറുമീകൃതി ഗ്രഹിച്ചിട്ടു-
സാരവത്തായുള്ളതാണു ജീവിതമെന്നറിഞ്ഞ്
പാരതിൽ സാഹോദര്യമാർന്നുള്ള ജീവിതത്താൽ
സാരനാം ഗുരുദേവനുപദേശിച്ചിട്ടുള്ള
ഏകലോകത്തിൽ ജനമെല്ലാരും വാണീടട്ടെ"
ഈവണ്ണം പ്രാർത്ഥിക്കയാൽ സാമോദം പൂണ്ടുകിളി
ദേശികേന്ദ്രന്റെ ചാരുചരിതം സരസമായ്
പാടുവാൻതുടങ്ങിനാൾ പാരതിൽപണ്ടേതന്നെ
ധർമ്മത്തിൻച്യുതി വന്നിട്ടധർമ്മചാരികളായ്
ദുർമ്മതികളായ് ജനം വർത്തിച്ച കാലത്തൊക്കെ
ലോകരക്ഷകനാകും സർവ്വനായകൻ മത്സ്യ-
മായ് കൂർമ്മമായ് സൂകരമൂർത്തിയായും പിന്നെ ചിത്
സ്വരൂപകൻ ദേവൻ നരസിംഹവുമായ് വന്നു
രാമനായ് ക്ഷത്രിയഭാരം ഭൂവിന്നു തീർത്തു താൻ
പിന്നെ രാമനായ് അരക്കരെയൊക്കെയും കൊന്നു.
രാമ, കൃഷ്ണന്മാരുമായുൽഭവിച്ചിതു ദേവൻ
സാമോദം ഭൂവിനുണ്ടായ്‌വന്ന സന്താപം തീർത്തു

എത്ര ജന്മങ്ങളിങ്ങു ലീലയാതാനെടുത്തു
കൽക്കിയായ് കലിയുഗധർമ്മതല്പരനായി
കാലുഷ്യംകലർന്നൊരു ദുഷ്ടരെ ധ്വംസിച്ചിട്ടു-
ശിഷ്ടപാലനപരൻ ഭക്തരെ രക്ഷചെയ്തു
വിഷ്ടപത്തിങ്കൽ ധർമ്മം വെടിഞ്ഞു മനുജന്മാർ
ശിഷ്ടരാം സഹജരെ കഷ്ടമായ് ദണ്ഡിപ്പിച്ചു.
ജാതിവൈരം ഹാ! മതകലഹം തീണ്ടൽ തൊടീൽ
നേർവഴിക്കുള്ള സഞ്ചാരസ്വാതന്ത്ര്യംവിലക്കി
വിദ്യയഭ്യസിപ്പാൻ അനുവാദമില്ലാതെയായ്
വിദ്യയില്ലായ്കമൂലമവിദ്യാവശഗരായ്
മർത്ത്യരിൽ സഹജരെയധമന്മാരായ്ക്കണ്ടു
മർത്ത്യരിൽ ച്ചിലർ മേലാക്കന്മാരായ് സ്വയംതീർന്നു
ദുഷിച്ചാചാരത്തിൽ നരകതുല്യമായ്ത്തീർന്നു
ഇദ്ധരാവാസംതന്നെ പെരുത്ത ജനത്തിനും
ഇത്തരുണത്തിലായാദിനായകൻ തൻ ചിത്തേ
ഇത്ഥമായ് നിരൂപിച്ചു മർത്ത്യനായ് പിറക്കുവാൻ
ഇദ്ധരാതലത്തിൽ നാരായണനായിത്തന്നെ.
ഞാൻ പിറന്നിട്ടാധിഭൂവിന്നു തീർത്തീടും നൂനം
എന്നുറച്ചിട്ടു ജഗന്നാഥനാം ഭഗവാനും
മന്നിതിൻ പുകഴ്പെറ്റ ചെമ്പഴന്തിയാം ദേശേ
ശുദ്ധനായ് സ്വകൃത്യത്തിൽ നിഷ്ടനായ് ദൈവീകത്തിൽ
ശ്രദ്ധനായ് പരോപകാരതല്പരനായുള്ള
വിദ്വാനായ് അജ്ഞന്മാർക്കു വിദ്യാദാനത്താലേറ്റം
അദ്വയനാ, യാർത്തന്മാർക്കെല്ലാം നാഥനായുള്ള
ശുദ്ധസാത്വിക സ്വതന്ത്രനായിട്ടിരിക്കുന്ന
മാടനാശാനായുള്ള മാന്യന്റെ പുത്രനായി
മാനനീയയാം കുട്ടിയമ്മയിൽ ജാതനായി
ചേതോഹാരിയായ്ത്തീരുന്നേനിനിഞ്ഞാനുമെന്നു
ചേതസ്സിലുറച്ചു ജഗദ്രക്ഷയ്ക്കായ് തുനിഞ്ഞിതു
അനന്തപുരിക്കേറ്റമടുത്തു വടക്കായി

അമിതാഭയമായുള്ള ചെമ്പഴന്തിയാം സ്ഥലം
അതിന്നു തിലകമായ് വയൽവാരമാം ഗൃഹം
അനന്താലയത്തിന്നും ഭാഗ്യപൂരമായ്ത്തീർന്നു
മലയും കുന്നുകളും ചാലും നിരപ്പാർന്ന വ-
യലിന്നോടുചേർന്നു തോടുകൾ പുഴകളാലും
സസ്യധാന്യാദിസമൃദ്ധം സുഖപ്രദം താനും
അപ്പുണ്യഗേഹമല്ലൊ മാടനാശാനും കുട്ടി
അമ്മയ്ക്കും ചിരകാലവാസസ്ഥാനമായതും.
ആശ്രമതുല്യമായ് അവിടമാണു പിന്നെ-
ആശ്രിതവത്സലനാം ഗുരുവിൻ നികേതമായ്
അപ്പുണ്യഗേഹത്തിന്നു തെക്കോട്ടമർന്നു താനും
ആപ്തന്മാർ പൂജിക്കുന്ന കാവൊന്നു കാണാം ഭംഗ്യാ
കൂവളം, കുമ്പിൾ, അത്തി, പാലയുമാലും പിന്നെ,
പ്ലാവുകൾ, മാവും, നല്ലിലഞ്ഞിയും ഇലവും താൻ
മാഹാത്മ്യമേറെയുള്ള വൃക്ഷങ്ങൾ പലതരം
ചേലെഴുന്നതായുള്ള വള്ളിക്കാഞ്ഞിരം നല്ല
ഓടലും പുല്ലാന്നിയെന്നുള്ളോരു വള്ളിക്കെട്ടും
ചേരുമാപ്പുണ്യാശ്രമതുല്യമാം ഗേഹം പുണ്യം
ചാരുതചേർന്ന വിശ്രാന്തിതേടുന്നോർക്കൊക്കെത്താൻ
പാരമാനന്ദത്തിന്റെ സങ്കേതമിവിടം താൻ
പൂർവികർ ആചാര്യന്മാർ ധർമപൂജയെ പുലർ-
ത്തുവാനായ് നിർമ്മിച്ചതാണക്കാവുകൾ പലതും
അവതന്നവശിഷ്ടമാണിന്നുകണ്ടീടുന്ന
അമിതപ്രഭതൂവും ചെറുകാവുകൾ നൂനം.
സാത്വികപൂജാദികളവിടെ നടക്കയാൽ
സാത്വികസ്വഭാവരാം പക്ഷിസങ്കേതമായി
ശാശ്വതാനന്ദാമൃത ശാന്തിദമായങ്ങേറ്റം
ശാശ്വതശാന്തിഗാനം സ്വൈരമായ് പാടുന്നവ
സ്വൈരമായ് വിഹരിപ്പൂ മാരുതനെല്ലായ്പോഴും
ധ്വനിമാധുര്യമായി മാരുതൻ മുഴക്കുന്ന

ധ്വനിക്കൊപ്പമായി മഞ്ജുളഗാനം കിളികൾ
പാടുന്നതു കേട്ടാനന്ദമത്തരായിത്തന്നെ
മാടനാശാനും കുട്ടിയമ്മയും ദിനംപോക്കും
അക്കാവിൻ നടുക്കുണ്ടു പലതാം ചിത്രകൂടം
ഉൾക്കാമ്പിൽ ഭീതിദമായ് സർപ്പാധിവാസസ്ഥാനം
ഇത്രയും കേട്ടനേരം സംശയമെനിക്കുണ്ടായ്
ഇത്രയും രമ്യമായ കാവും ചിത്രകൂടവും
ദൃക്കിനു ഭംഗിയേകുംപടിക്കു തീർത്തതാരു
ചെറ്റും സന്ദേഹമെന്യേ ചോദിച്ചിതപ്പോൾ ഞാനും
ചൊല്ലെഴും കിളിമകൾ തന്നൊടു ഭക്തിപൂർവ്വം
പരദേവതയാകും ശാരദാപ്രിയേ! ശുകീ;
പരിചിൽ പറഞ്ഞാലും സന്ദേഹം തീരുംവണ്ണം
പരിലാളിതയാകി ശാരദാകരത്തിങ്കൽ
മരുവും കിളിത്തത്ത പറഞ്ഞാനുടനുടൻ.
കേട്ടുകൊണ്ടാലുമെങ്കിലാമോദം നൽകും കഥ
ശ്രേഷ്ഠനായൊരു മാന്യൻ കൊച്ചനാമാശാനെന്നു
പുകഴ്പൊങ്ങിന പുമാൻ വയൽവാരത്തിൽ പുരാ
വാണിരുന്നിതുമുറ്റും ഈശ്വരവിശ്വാസിയായ്
കുട്ടിയമ്മതൻ മാതൃമാതുലൻ മഹാശയൻ
അപ്പുമാനുള്ള ഗുണം വർണ്ണിപ്പതസാദ്ധ്യം താൻ
ചൊൽപ്പൊങ്ങും വേദവേദാന്തശിരോമണിയവൻ
ബ്രഹ്മചര്യമാം വ്രതത്തിലദ്വിതീയനാണു
കന്മഷഹീനൻ മഹാപണ്ഡിതപ്രവരനാം
സരസനാണു സർവശാസ്ത്രസമ്പന്നനവൻ
സാരമാം ചന്ദ്രദ്വിതിയുള്ളൊരു ദേവീഭക്തൻ
അപ്പുമാൻ ചമച്ചതാണക്കാണും കാവും ശുഭ്ര-
മാം ചിത്രകൂടപങ്ക്തിയും പണ്ടേ മോദമോടെ
അതിലും ശ്രേഷ്ഠമായിട്ടവിടെ തെക്കുമാറി
അമിതാഭമായുള്ള ഭദ്രകാളിതൻ ക്ഷേത്രം
പ്രതിഷ്ഠിച്ചതിലവൻ ഭദ്രയാം കാളി തന്നെ

അതിനു വലത്തായി ശ്രീഗണേശനെത്താനും
അതിനു രണ്ടിന്നുമേ പൂജയും യഥാവിധി
മതിമോദേനയങ്ങു നടത്തി ത്തുടങ്ങിനാൻ
മണയ്ക്കൽ ഭഗവതിയെന്നത്രേ മഹാശയൻ
മതിമോദത്തോടങ്ങു നാമവും വിധിച്ചതും
ഭക്തന്മാർക്കുണ്ടാകുന്നാർത്തികൾ തീർത്തീടുമവൾ
ഭദ്രമായ് കാക്കുകയാലുണ്ടായ് വന്നതാം നാമം
പരദേവതയാണിപ്പാരിനെന്നിരിക്കിലും
പരമപൂജനീയതാൻ ചെമ്പഴന്തിക്കുതാൻ
മണക്കൽ ഭഗവതീ പാദപങ്കജദ്വയം
മാനസാനന്ദം വരുമാറുസേവിച്ചു ജനം.
കൊച്ചനാശാനെന്നപേരെഴുമപ്പുമാനുണ്ടു
മെച്ചമായ് ഗ്രന്ഥശേഖരമെത്രയും വലുതായ്
ബ്രഹ്മചര്യവ്രതത്താൽ ബ്രഹ്മശ്രീയാണ്ടതാണു
പാവനമായീടുന്ന വയൽവാരമാം ഗേഹം.
ജ്യോതിഷം വൈദ്യം നല്ല ശാസ്ത്രവിജ്ഞാനമതും
ജ്യോതിസ്സും ധനുർവേദപാടവസൽക്കീർത്തിയും
കേരളക്കരയ്ക്കേറ്റം തിലകംചാർത്തുന്നതായ്
കേളിയേറീടുന്ന ഭവനങ്ങളിൽ മുഖ്യമാണ്
കേമമാമീവീടെന്നുള്ളതു വിജ്ഞർമതം താൻ
അതിന്റെയധിപതിയക്കാലം രാമനാമാ-
ഭിധാമൻ സദ്വൈദ്യവിദ്യോദാരനാം പുമാൻ താൻ
പരമാത്മാവാം രാമഭക്താഗ്രഗണ്യനുത്ത-
മൻകാവ്യനാടകവിദ്വാൻ ഭദ്രകാളീഭക്തൻ
സ്വാർത്ഥത വെടിഞ്ഞാശു സന്തതശുദ്ധനായി
പാർത്ഥിവപ്രിയനായി വിദ്യോദാരനായുള്ള
കൃഷ്ണാഖ്യനെന്ന വൈദ്യസോദരനോടുകൂടി
പാർത്തിരുന്നതാണിന്നു കാണുന്ന വയൽവാരം
അവർതൻ സോദരിയായ് പുലർന്ന കുട്ടിയമ്മ
അഴലില്ലാതെയങ്ങു വാഴുന്നതു കാലത്തു

ഗൃഹത്തിൻ ദീപമായി വളർന്നു തുടങ്ങിനാൾ
കൃതകൃത്യനാം മാടനാശാനാം മാന്യൻതാനും
നെടുങ്ങണ്ടദേശത്തിനും ആശായ്മപൂണ്ട ധീമൻ
നെടുനാളത്തെ വിദ്യാദാനത്താൽ പുകൾപെറ്റോൻ
ആമോദം സുജനങ്ങൾക്കേറ്റവും വളർത്തുന്ന
ആമയഹീനൻ ജൗതിഷതിലകം സുഗുണൻ
വേട്ടിതു കുട്ടിയമ്മയെ വിധിപോലെയന്നാൾ
വാട്ടമില്ലാതെ വാണാരന്നവർ വയൽവാരേ.

## അംബോപദേശം

അക്കാലമൊരുദിനം മാതാവു വിളിച്ചുടൻ-
ആത്തമോദേന കുട്ടിയമ്മയെ വഴിപോലെ
മാതൃചാരത്തു മണിമഞ്ചമാം സ്ഥാനത്തിലായ്
ഇരുത്തീട്ടു സാരമായുപദേശവാക്യങ്ങൾ
ഓതിനാൾ മകൾക്കായി ഭാര്യാധർമ്മത്തെയെല്ലാം
വാമലോചനേ ഭർത്തൃമതിയായ് നീണാൾ വാഴ്ക
ആയതിന്നുള്ള യത്നമിന്നിമേൽ തുടങ്ങണം
പൊന്നും വസ്ത്രവുമല്ല യോഷയ്ക്കു ഭൂഷണങ്ങൾ
നിർമലമായ ഭർത്തൃശുശ്രൂഷ സതീധർമ്മം
മാനസൈക്യത്തെ ദൃഢമാക്കുന്നതാണു മുറ്റും
മഞ്ജുളകരം ബന്ധിച്ചീടും മംഗല്യസൂത്രം
മരിക്കുംവരേയ്ക്കുമങ്ങതിന്റെ മഹത്വങ്ങൾ
വിരവിൽ സൂക്ഷിച്ചു നീ ജീവിതം ധന്യമാക്കൂ
മാനസാനന്ദമായി ജീവിതം തീരുന്നതി-
ന്നായാസഹീനം സുഖഭോഗവാഞ്ഛയെ നീക്കൂ
മാനസമാണു സുഖാധാരമേവർക്കും പാർത്താൽ
മാനസമതൊന്നാണു ലോകത്തിന്നാധാരവും.
പ്രകൃതീശ്വരബന്ധം പോലവേ ഉള്ളതാണു
പ്രകൃതം വൈവാഹികബന്ധമെന്നറിയുക.

ധർമ്മത്തിലധിഷ്ഠിതമായുള്ള ജീവിതത്താൽ
ധർമ്മാർത്ഥകാമമോക്ഷം മാനുഷൻ സമ്പ്രാപിക്കും
സ്വധർമ്മത്തിനുപരി പരധർമത്തെക്കാണാൻ
സധർമ്മനിഷ്ഠരായ മുനിമാർ പറയുന്നു
പതിതാൻ ദൈവമെന്നു മനസാ ചിന്തിച്ചു നീ
പരദൈവതമായ ഭദ്രയെ പ്രാർത്ഥിച്ചുകൊൾ
വരുന്നതാണു തവ ജീവിതസുഖമായി
വരുത്തും കീർത്തി മേലിൽ കുലത്തിനെന്നല്ല താൻ
ജഗത്തിൻ രക്ഷകനാം പ്രജയും ഭവിച്ചീടും
ഈവണ്ണം മാതൃവാണി സർവ്വതും ഗ്രഹിച്ചിട്ടു
ഈശ്വരതുല്യനായി പതിയെ ശുശ്രൂഷിച്ചും
ദിനങ്ങൾ പോക്കിവന്നു തരുണീമണിതാനും
ദിനനാഥന്നുടെ വരത്തുപോക്കറിയാതെ
മണയ്ക്കൽ ഭഗവതീപാദപങ്കജദ്വയം
സ്മരിച്ചും ഭർത്തൃസേവനിതരാം ചെയ്തുകൊണ്ടും
മാടനാശാനും ശാന്തൻ വിദ്വാനാം ദേവീഭക്തൻ
മാനവകുലത്തിനും കീർത്തിദമായിട്ടുള്ള
മാനവധർമ്മം ചെയ്തു ദിനങ്ങൾ കഴിക്കുന്നു
നിത്യവും വിദ്യാധനം കൈകാര്യം ചെയ്തുകൊണ്ടു-
മുത്തമശിഷ്യവൃന്ദാൽ സംപൂജ്യനായി വാഴ്വു.
നാലരവെളുപ്പുള്ള നേരത്തങ്ങെഴുന്നേറ്റു
നാരായണനാമവും ജപിച്ചുകൊണ്ടീടുന്നു
ചീർത്തകൗതുകാൽത്തന്നെ ദേഹശുദ്ധി വരുത്തി
കീർത്തനാലാപത്താലെയാത്മശുദ്ധിയും നേടും
ഇവ്വിധം നിത്യകർമ്മം മുടക്കംകൂടാതെ താൻ
വിദ്വാനാം മാടനാശാൻ വിദ്യാലയത്തിലെത്തും
ഹരിതൊട്ടക്ഷരങ്ങളൊക്കെയും പഠിക്കുന്നി-
തൊരുകൂട്ടർ, കണക്കും, ഗണിതവും, വൈദ്യവും,
കാവ്യമീമാംസ തൊട്ടുള്ളപഠിത്തമതിനങ്ങ്
സിദ്ധരൂപമവുമരകോശവും പഠിക്കുന്നി-

തെപ്പൊഴും മറ്റൊരിടത്തും കാണാമെല്ലാം നേരിൽ
മാന്യനാം മാടനാശാനെപ്പൊഴും തിരക്കുതാൻ
ഗൃഹത്തിൽ ചെന്നാൽ പ്പിന്നെ ചിന്താമൂകനുമായി
ഭാര്യയുമായി ചൊല്ലും ശോകകാര്യവും താനേ
സന്തതിയില്ലാത്തതു ജീവിതം ദുസ്സഹമാം
സന്താപം ദിനംതോറും വർദ്ധിച്ചു വരുന്നിതു
പ്രജ ജനിപ്പതു പിതൃമാതൃശരീരത്തിൻ
പ്രജനമാണെന്നുള്ള വസ്തുത മനീഷികൾ
ചൊല്ലിയുമിരിക്കുന്ന കാരണം മറ്റൊന്നല്ല.
പുംനാമനരകത്തിൽ വീഴാതെ പിതൃക്കളെ
പുണ്യരായ് രക്ഷിപ്പതും പുത്രന്റെ പിതൃകർമ്മം
പുത്രനില്ലാത്തവന്റെ പിതൃക്കൾ ഉഭയവും
വംശവൃദ്ധിയേത്തന്നെ നശിപ്പിച്ചീടും നൂനം
എന്താണു നമുക്കുള്ള ദുഃഖത്തിൻ വഴിനീക്കാൻ
വൻതപം തന്നെ വേണം ദുഃഖശാന്തിക്കു പാരം.

## ദേവീപ്രാർത്ഥന

ഈവണ്ണം ഉരച്ചിട്ടുമാടനാശാൻ പത്നീയുതം
മണയ്ക്കൽ ഭഗവതീപാദപങ്കജദ്വയം
വിരവിൽ കൂപ്പാനായി ക്ഷേത്രവാതിലിലെത്തി
പരദേവതേ! ദേവീ! പരമപൂജനീയേ!
വരദായിനീ! നീ താൻ ദുരിതം കെടുത്തണം
അറിഞ്ഞുമറിയാതെ തന്നെയും ഞങ്ങൾ ദേവീ!
വരദേ! തെറ്റുചെയ്തിട്ടില്ലൊരിക്കലായ്പ്പോലും
വിരവിൽ ഞങ്ങൾതൻ പരിതാപം കെടുത്തണം
അരിയ പരമേശപുത്രീ നീ തുണയരുൾ.
ഇവ്വിധം പ്രാർത്ഥിച്ചിട്ടു നമസ്കരിക്കും നേരം
ഈടുള്ള പ്രഭാപൂരം കോവിലിൽ പ്രത്യക്ഷമായ്.
ശുഭമാണിക്കണ്ടതു നമ്മുടെ ദുരിതങ്ങൾ

ശുഭദായിനീ തീർക്കും സന്താപം താനേ നീങ്ങും
എന്നുറച്ചന്നു മുതൽ വ്രതമായ് രണ്ടുപേരും
ഏറിന ഭക്തിയോടെ ദിനങ്ങൾ പോക്കീടിനാർ
വൃശ്ചികമണ്ഡലത്തിൻ കാലവും വന്നുചേർന്നു
വ്രതത്തിൻ കാലമല്ലോ ഭാരതഭൂവിലതും
പുലർകാലത്തും പിന്നെ സായംസന്ധ്യയിലും താൻ
കുളിച്ചു ജപിച്ചിട്ടു ദേവിയെ വന്ദിച്ചീടും
പുതുതായുള്ള വസ്ത്രം ധരിക്കുന്നതും പിന്നെ
പുതുതായുണ്ടാക്കുന്ന ഭക്ഷണം ഭുജിക്കയും
മിതമായ് കഴിച്ചിട്ടു മറ്റു വേണ്ടവർക്കെല്ലാം
മിതമായ് ദാനം ചെയ്യും നിത്യമിങ്ങനെ തന്നെ
മനസ്സന്തോഷത്തിനുതകും സത്കഥകളും
മതിവന്നീടുവോളം ശ്രവിച്ചും സ്മരിച്ചും താൻ
മനതാർ ദേവീപാദേയർപ്പിച്ചുകൊണ്ടു താനും
മതിമോദേനതന്നെ വ്രതവും തുടർന്നിതു
പതിവായുള്ള ഭജനത്തോടും കൂടിത്തന്നെ
ദിനം കഴിയുന്നതറിവതുമില്ലവർ താൻ
മണ്ഡലവ്രതം പൂർത്തീകരിച്ചുകഴിഞ്ഞിതു
പണ്ഡിതശിരോമണി സപ്താഹവ്രതംപൂണ്ടു
ഭാര്യയുമൊരുമിച്ചു വ്രതധാരിയെന്നാലും
മാന്യമാം ഗൃഹധർമ്മം വഴിയായി പാലിക്കും.

## ഗുരുവിന്റ അവതാരാരംഭം

അങ്ങനെ വർത്തിക്കുന്നാൾ കുട്ടിയമ്മയ്ക്കു മോദാൽ
ഭംഗിയിൽ പലതിനുമാഗ്രഹം ജനിക്കയായ്
തേജസ്സു വർദ്ധിക്കുന്നു മേനിക്കു ദിനംതോറും
ഓജസ്സുമൊപ്പമൊപ്പം പെരുകിവരുന്നിതു
മാതുലന്മാരായ്മേവും ഭൈഷജ്യവിശാരദർ
മേദുരനിധിയായ കുട്ടിയമ്മയ്ക്കു പാരം

ഗർഭമതു ഭവിച്ചിരിക്കുന്നു എന്നുള്ളൊരു
സംഗതി ഗ്രഹിച്ചിട്ടു ഗർഭരക്ഷയ്ക്കായുള്ള
ഔഷധങ്ങളും നല്ല പക്വാദിഫലങ്ങളും
കൃത്യമായ് കൊടുത്തുകൊണ്ടെപ്പോഴും ശ്രദ്ധാപൂർവ്വം
കടുപ്പമേറുന്നതാം പണികൾ ചെയ്യിക്കാതെ
കടമാൻമിഴിയാളെ പരിചരിപ്പിച്ചതും
പുരുഷപ്രജയുണ്ടായ് കാണുവാനാഗ്രഹത്താൽ
പൂരിച്ചഭക്ത്യാ ദേവിതന്നെയും ഭജിക്കുന്നു
സർവകാര്യങ്ങൾക്കെല്ലാം കാരണയായ ദേവീ!
സർവ്വദാ ഭജിക്കുന്ന ഞങ്ങളെ തുണയ്ക്കണം
അർഭഗനായ്ത്തീരണമിവൾതൻ ഗർഭമെന്നു
ആർദ്രയാം ഭദ്രയോടു താണുവീണപേക്ഷിച്ചാർ
ഗർഭസ്തനായിമേവും സദ്പുമാനുടെ ശോഭ-
ഉത്പലാക്ഷിക്കും മോടിയെത്രയും വളർത്തിതു
ആഭരണങ്ങളെല്ലാം നീക്കിനാളവൾ മുന്നേ
ആഭയ്ക്കു കുറവില്ല വർദ്ധിച്ചുവെന്നേയുള്ളൂ
ശീതോഷ്ണഘനാശനമധികം കഴിക്കാതെ
പ്രീതിയുള്ളവപോലും പഥ്യമായ് ഭുജിച്ചവൾ
പ്രേതാദിബാധയേതുമടുത്തീടാതിരിക്കാൻ
പ്രീതരായ് മാതുലന്മാർ സദ്യന്ത്രം ധരിപ്പിച്ചു
നിർമ്മലകർമ്മവ്യഗ്രയായവൾ ദിനംതോറും
നിർമത്സരയായി ഗൃഹകാര്യം തുടർന്നിതു
ഗർഭകാലമെന്നുള്ള ബോധ്യം വന്നതു മുതൽ
ഗാർഹിക കർമ്മത്തിലും ക്രമങ്ങൾ സ്വയം ചെയ്തു
യത്നമേറെ ചെയ്യാതെ ശിരസിൽ ഭാരമേറെ
വച്ചീടാതെല്ലായ്പോഴും കൃത്യങ്ങൾ മുടക്കാതെ
അഭ്യംഗസ്നാനം ചെയ്തു മൃദുവാം തുകിൽചാർത്തി
അഭ്യസ്ഥഗർഭശാസ്ത്രം മാതുലർ പറഞ്ഞതും
പോഷണക്രിയ മുതൽ ക്രമമായ് നടത്തിയും
സാധനാകാര്യങ്ങളിൽ പിഴവുപറ്റീടാതെ

ഗർഭിണിക്കുള്ള വ്രതം തെറ്റാതെ ദിനംതോറും
സുഭ്രുവാണരുളിനാൾ ദേവിതൻ ഭക്തിയോടെ
ദൈവികപ്രീതി നിത്യം വരുത്തും ദേവിയായ
കുട്ടിയമ്മയ്ക്കു വന്നു ദൈവികപ്രഭാവവും
ശുഭമായീടും കാന്തിവർദ്ധിച്ച മൂലമവൾ
ശുഭസുന്ദരിയായിത്തീർന്നിതു ജനമതം
ഉദരം ദക്ഷിണാംശം ഉയരം കൂടിവന്നു
ത്രിവലിതാനും മാഞ്ഞു കറുത്തുചൂചുകങ്ങൾ
അക്കാലമൊരുദിനം രാത്രിയിലുറങ്ങുന്ന
അസ്സാധ്വിതേജസ്സൊന്നു തന്നുദരത്തിൽ ക്കണ്ടു
കോൾമയിർക്കൊള്ളുന്നതാം കാന്തിചിന്തുന്ന കണ്ടു
കോമളാംഗനതാനുമുണർന്നു സസംഭ്രമം
കാന്തനോടുരച്ചിതു സ്വപ്നവൃത്താന്തമതു
കേട്ടിട്ടുമാടനാശാൻ ഭാമിനിയോടു ചൊന്നാൻ
മാനിനിപ്രിയേ! നിന്റെ ജഠരേ വസിക്കുന്ന
പ്രേമരൂപനായിടുമീശചൈതന്യം തന്നെ
അതിനാൽ നമുക്കുണ്ടാം ഗുണങ്ങളനവധി
അമരാധീശൻ തന്നെ വാഴ്ത്തുവിൻ ചിരം നീയും
ബ്രഹ്മർഷിലോകം മഹാകാരണം ജഗത്തിനു
ബ്രഹ്മജ്ഞന്മാരായുള്ള യോഗികൾ വാഴ്‌വൂ തത്ര
അമ്മഹാലോകത്തുണ്ടാമീശ്വരകലാംശന്മാർ
ആമയം ലോകത്തിനു നീക്കിവാഴുന്നു സദാ
അവരിലാരെങ്കിലുമായിടാം തവ സുത-
വടിവാർന്നുദരത്തിൽ സംഭവിച്ചതു നൂനം.

## ഓണക്കാലം

ഇത്രയും പറഞ്ഞിട്ടു പൈങ്കിളി താനും പിന്നെ
ചിത്തകൗതുകത്തോടു പറഞ്ഞു കഥ ബാക്കി
സത്വരം സകലത്തിന്നാധാരഭൂതനായ

സത്വമൂർത്തിയാമാദിനാരായണൻ മഹാത്മാവ്
അവനീതലത്തിലെ ദുരാചാരം മാറ്റാനും
അവനം ലോകത്തിന്നു വരുത്തുമതിന്നായി
അകതാർ ഭക്തികൊണ്ടു നിറഞ്ഞിട്ടുള്ളതായ
അമലാശയനാകും മാടനാശാന്റെ ഗേഹേ
അവനും വധുവായ കുട്ടിയമ്മയ്ക്കുമൊരു
സുതനായെത്താം പിന്നെ സ്വധാമത്തിങ്കൽത്തന്നെ
ഓണമാം കാലം വന്നു പുരത്തിലെല്ലാടവും
ആണുങ്ങൾക്കെല്ലാപേർക്കും തിരക്കുതന്നെ സദാ
മുറ്റത്തും പറമ്പിലും തളങ്ങൾതോറും പിന്നെ
മുക്തമാരെയും ചേർക്കും നൽപുഷ്പനിരയായി
പുഷ്പത്താലൊരു കൂട്ടർ ഓണത്തപ്പനെത്തന്നെ
പുഞ്ചിരിയോടുകൂടി ഉണ്ടാക്കി വയ്ക്കുന്നിതു
പുഷ്പപൂരിതമായ കളങ്ങൾ പലർക്കുണ്ടു
പുഷ്പിതോദ്യാനം പോലിതു ഗൃഹങ്ങളൊക്കെയും
ജാതിഭേദാദിചിന്തയെല്ലാമേ വെടിഞ്ഞിട്ടു
ജാതമോദേന ജനം സോല്ലാസം കളിക്കുന്നു
അംഗനാമണികളും ബാലികക്കൂട്ടങ്ങളും
അനംഗാശയെ ആർക്കും ചേർക്കുന്ന മട്ടിൽത്തന്നെ
വസ്ത്രധാരണത്താലും വാഗ്വിലാസങ്ങളാലും
വക്ത്രങ്ങൾ ശോഭയായിത്തീരും കാണുന്നവർക്കും
തിരുവാതിരക്കളി തിമിർത്തു നടക്കുന്നു
തിരുമേനിയായുള്ള ദേവന്റെ വരവിനായ്
കിളിയായ് കളിക്കുന്നു ബാലന്മാരൊരിടത്തു
പുലിയായ് തുള്ളിച്ചാടിയോടുന്നു മറുഭാഗേ
വിജയധ്വനി മൂലമൂലകം സന്തുഷ്ടം താൻ
വിൽമേള ഒരു ദിക്കിൽ വശ്യമോഹനം തന്നെ.
പേരിന്നു പുകൾപെറ്റ പുരാണപാരായണം
പാരിലെല്ലാടവും മേന്മയായ് നടക്കുന്നു താൻ
പ്രായമായവർ താനും തരുണീമണികളും

ബാലന്മാർ നവോഢകൾ യുവാക്കൾ മറ്റുള്ളോരും
ദേവാലയങ്ങൾ മറ്റു പുണ്യസങ്കേതങ്ങളിൽ
ദേവപൂജകളൊക്കെ ദർശിക്കുന്നു കൗതുകാൽ
പേരാർന്നുത്സവത്തിനാൽ പാരെല്ലാമാനന്ദം താൻ
പേശലതകളില്ല നാവിന്നിതു ചൊല്ലാൻ താൻ
കേരളം പണ്ടുവാണ മാവേലിമന്നനുടെ
മേളമാർന്നുള്ള വരവിൻ തുടക്കം താനിത്
മാലോകർ വാഴ്ത്തിപ്പാടി നാടിനെ മോടികൂട്ടും
മാവേലിമന്നനതു സർവ്വവും ഗ്രഹിക്കുന്നു
നെന്മണിക്കൂനകളും വൈക്കോൽതൻ തുറുക്കളും
പൊന്മണിക്കൈതപ്പൂണ്ടാം മട്ടിലുണ്ടെല്ലാടവും
കേരമാം വൃക്ഷങ്ങളും നൽപച്ചക്കുട തീർത്തു
കേരളോത്സവത്തിന്നു മാറ്റുകൂട്ടുന്നു നിത്യം
മാരുതൻ മന്ദം മന്ദം പൂമണം പരത്തുന്നു
മാകന്ദമന്ദാരങ്ങൾ പൂവുകളുതിർക്കുന്നു
മാരിവില്ലിനെ വെല്ലും ശോഭയായെല്ലാടവും
മാനസോല്ലാസത്തിനു മറ്റു വല്ലതും വേണോ
പൂവുകൾ നിരത്തിയ വർണാഭപൂണ്ടനല്ല
പൂഞ്ചേല ചുറ്റി പൂർണ്ണസുന്ദരി കേരളോർവി
പൂമണം സ്വദിച്ചു പൂമ്പാറ്റകൾ പറന്നിട്ടു
ആവോളം തേൻ കുടിച്ചു മോദമായ് ലസിക്കുന്നു.

# ഗുരുവവതാരം

വെൺമേഘമായീടുന്ന നൽവിമാനത്തിലേറി
വിണ്ണവർ മുനിമാരും തോഷിച്ചു വിഹായസിൽ
പ്രകൃതീശ്വരിതാനുമീമുഹൂർത്തത്തിൽ നന്നായ്
പ്രാകൃതമായതൊക്കെ മാറ്റി സന്തുഷ്ടയായി
കിളിയാം കളിത്തത്തതാനുമെന്നരികത്തായ്
പുളകമാർന്നിരുന്നു സന്തതം പാടിത്തന്നു

വിശ്വദേവതകളും സന്തുഷ്ടരായന്നേരം
വിശ്വമോഹനമായ വേദങ്ങൾ ഗാനം ചെയ്വൂ
വിബുധാധിപനോടും ചേർന്നിട്ടു ദേവഗണം
വിധിമോദേന സ്തുതിപാഠങ്ങൾ പാടീടുന്നു
ഇവ്വിധം ലോകമെല്ലാം സന്തോഷത്തിമിർപ്പായി
അവ്വിധമെന്നാകിലും വയൽവാരേയതില്ല
കുട്ടിയമ്മയ്ക്കു ചെറ്റുക്ഷീണമാണെന്നുള്ളതും
കുറ്റമറ്ററിവുള്ള വൈദ്യനാം കൃഷ്ണൻ താനും
ചെറ്റുമേ വൈകാതെ തൻ ജ്യേഷ്ഠനോടാലോചിച്ചു
കുട്ടിയാം ഭാഗിനേയിക്കുള്ള ശുശ്രൂഷയിങ്കൽ
കാട്ടീല അലംഭാവം വേണ്ടതൊക്കെയും ചെയ്യും
ഔഷധസേവയിലും ദേവീഭജനത്തിലും
ഔത്സുക്യം കുറയാതെ വാണിതു കുട്ടിയമ്മ
ഇക്കണക്കിനു തന്നെ രണ്ടുമൂന്നുനാൾ ഓണം
കഴിഞ്ഞത്ര വന്നിതു ചതയം നക്ഷത്രം താൻ
മാനവരെല്ലാം ചേർന്നു മേളിക്കും സുദിനത്തിൽ
മാന്യനാം ഗുരുദേവൻ തന്നവതാരത്തിനും
ഉപരാർന്ന ചതയംനാൾ പിറക്കുന്നതുനേരം
ലോകൈകവന്ദ്യനാം കുമാരനെ കാഴ്ചവയ്ക്കാൻ
ലോകനായകൻ ദിനകരൻ ചെങ്കതിർ തൂകി
ലോകമാകവേ പ്രഭാപൂരമതാക്കിക്കൊണ്ടു
അർക്കനും പിറന്നിതു പൂർവദിക്കിലങ്ങപ്പോൾ
അർഭകൻതാനും പിറന്നീടിനാൻ വയൽവാരേ
അദ്ദിനമാഹാത്മ്യങ്ങൾ പാടിക്കൊണ്ടനുദിനം
ഉൾക്കുതൂകേന പക്ഷിവൃന്ദം മംഗളം പാടി
മണയ്ക്കൽ ക്ഷേത്രത്തിൽ നിന്നപ്പോൾ മംഗളാരവ-
മധുനാശംഖനാദം ധ്വനിച്ചൂ ശുഭപ്രദം
പൊൻകട്ടതന്റെ ശോഭ ഹനിക്കും ബാലശോഭ
പൊന്നിൻ ചിങ്ങപ്പുലരിക്കു മാറ്റുകൂട്ടിടുന്നു
യാദവകുലത്തിങ്കൽ കാരാഗൃഹവാസിയായ്

യാദവേന്ദ്രൻ കൃഷ്ണൻപോൽ ശിശുവും പിറന്നതാം
ലോകാരാദ്ധ്യൻ ക്രിസ്തുദേവൻ പിറന്നതുപോലും
ലോകനന്മവരുത്താൻ കാലിത്തൊഴുത്തതിലും
ദേവനാം ഗുരുവിന്റെ അവതാരം നിനച്ചാൽ
ഓലമേഞ്ഞതാം കുടിലിലാണെന്നു മാത്രം താൻ
വാരിയും കഴുക്കോലും വളരെപ്പഴക്കം താൻ
വാരണത്തിന്റെ കാന്തിധൂമം തട്ടുകയാൽ വന്നു
കാറൊളിക്കുമ്മായം കൊണ്ടുള്ളതല്ല ഭിത്തി താൻ
താരുണ്യം വളരുന്ന തരുണീമണികളും
കരികൊണ്ടൊക്കെത്തേച്ചുമിനുക്കിയിരിക്കുന്നു
കരിതാനെങ്കിലതും കരവിരുതാൽത്തന്നെ.
അകതാർ കുളിർപ്പിക്കുമാർക്കുമേ നിസ്സംശയം
വായുവും വെളിച്ചവും വേണ്ടപോൽ കടക്കില്ല
വാതായനങ്ങൾ വേണ്ടവണ്ണമില്ലാഗേഹത്തിനും
എത്രയും ചെറുതായ മുറികൾ മൂന്നുണ്ടങ്ങും
എത്രയും ശോഭായമാനമാണതിൻ ചുറ്റിലും
ജഗത്തിൻ മഹാതേജസ്സായുള്ള ഗുരുവിന്റെ
ജന്മഗേഹമാണിതിൻ ദീപമാം ഭവാനെന്നും
ലോകത്തിൻ വിളക്കായി ജ്ഞാനഭാനുവായുള്ള
ലോകൈകവന്ദ്യാ ഭവാൻ വിജയിച്ചാലും ചിരം.

# ജനനസമയത്തെ ഗ്രഹസ്ഥിതി

കൊല്ലവർഷത്തിലൊന്നും മുപ്പതുമൊരായിരം
കൊണ്ടെഴുന്നതാം വർഷേ ചിങ്ങം തൻ നടുവിലായ്
പത്തൊടുനാലും ചേർന്ന ദിനത്തിൽ ചതയം നാൾ
കുജമാം വാരമല്ലോ ഗുരുതൻ ജനനം താൻ
കുതുകാൽ ചിങ്ങം രാശി മംഗലം വളർത്തുന്നു
പ്രകൃതീശ്വരി താൻ അനുഗ്രഹം ചൊരിഞ്ഞന്നാൾ
പ്രസന്നമായിത്തന്നെ ഭൂലോകം വർത്തിച്ചിതു

വിശ്വവിഖ്യാതനാകും ഗുരുവിൻ ജന്മകാലം
വിഖ്യാതമായിട്ടുള്ള ഗണിതശാസ്ത്രത്തിനാൽ
ഗണിച്ചനേരത്തുള്ള ഗ്രഹങ്ങൾ തന്റെ സ്ഥിതി
പരിചിൽ പറഞ്ഞീടാം കേട്ടുകൊള്ളുകയെന്നു
പറഞ്ഞ കിളിതാനും ചൊന്നതാം ചരിതം ഞാൻ
പരമാർത്ഥമായ്ത്തന്നെ കുറിക്കുന്നിവിടത്തിൽ
വിഖ്യാതമായീടുന്ന ഗജകേസരീയോഗം
വിഖ്യാതമാകുംവണ്ണം പറയാമർഭഗന്നും
അരോഗദൃഢഗാത്രൻ സത്പുമാൻ ഗുണവൃദ്ധൻ
അംബുധികടന്നിവൻ ഖ്യാതിയേറീടും നൂനം
ഹരിതൻ സ്വക്ഷേത്രം മൂലക്ഷേത്രമെന്നിവയും
അരിയജന്മസ്ഥലത്തിങ്കലാസവിതാവും
കന്നിയിൽ വാഴുന്നതു ശുക്രനാകയാലേറ്റം
ഖിന്നതയില്ല നിപുണയോഗമേറ്റമുണ്ട
വിദ്യാവിശ്രുതനാകുമീബാലൻ ക്രമാൽത്തന്നെ
വിശ്വവിഖ്യാതജ്ഞാനച്ചെപ്പാണിപ്പുമാനെന്നും
ശ്രീകണ്ഠയോഗമുള്ളതെത്രയും ശുഭപ്രദം
ശ്രീകരമാക്കിത്തന്നെ സർവതും നടത്തീടും
വിശുദ്ധതപസ്വിയാം ധർമസ്ഥാപനകർത്താ
വിശ്വം വിട്ടെന്നാകിലും കീർത്തി വർദ്ധിച്ചുവരും
സാഹിത്യാദികൾ കലാവാസനയ്ക്കിവൻ താനും
സഹസാ ഗുരുവാകും സകല ജനങ്ങൾക്കും
സാരസ്വതാഖ്യയോഗം വർദ്ധിതമായിട്ടുണ്ടു-
സാരമാം വാക്കാലിവനാരെയുമമർത്തീടും
കളത്രസ്ഥാനത്തിങ്കൽ കേസരീയോഗമുണ്ടു
കളത്രചിന്തയിങ്കൽ നീചനാം ചൊവ്വയുണ്ടു
ഏഴിലായ് നോക്കുന്നുണ്ടതിനാൽ പറകവയ്യ
കാരകഗ്രസ്ഥനായി ശുക്രന്നു നീചസ്ഥിതി
മാരകമായിത്തന്നെ ഉണ്ടിതു അതിനാലേ
മംഗല്യം വരിക്കയില്ലിപ്പുമാൻ ബ്രഹ്മവ്രതൻ

മംഗളാത്മകനായി വാണീടും സുനിശ്ചയം
കന്നിയാം രാശിയിങ്കൽ കാവ്യകാരനാം ഗ്രഹം
കാരണസ്വരൂപമായെപ്പോഴും ചിത്തേവാഴും
അതിനാലിപ്പുമാൻ കാവ്യകൃത്തായിത്തീരും നൂനം
ജൂഗത്തിൽ ധ്വജരൂപമാർന്ന കേതു നില്പൂ താൻ
ജയ,മിപ്പുമാനുള്ളതെത്തുമേ സ്വർഗ്ഗത്തിലും
മാന്ദിതാൻ സ്വഗ്രഹം വിട്ടുവൃശ്ചികരാശിയിൽ
മാനമായ് വസിക്കയാൽ മാഹാത്മ്യം വലുതല്ലോ
കുജനാം ഭൂമീപുത്രൻ നീചസ്ഥാനത്തിലാണു
കുടുംബമിപ്പുമാനു ലോകം തന്നെയായ്ത്തീരും
മിഥുനത്തിങ്കൽ ശനിസർവമംഗളകർത്താ-
വധുനാനിൽക്കയാലേ സർവരാലുമേ മാന്യൻ
മേടത്തിൽ രാഹുതാനും മേളമായ് വർത്തിക്കയാൽ
ദ്വേഷിയെന്നാലുമതിൽ നവമസ്ഥിതിമൂലം
ദോഷഹീനരാം ശിഷ്യവർഗ്ഗങ്ങളേറ്റമുണ്ടാം
ഭാവങ്ങളെല്ലാമോർത്തു നോക്കുമ്പോളീ ബാലകൻ
ഭാഗധേയനായ്ത്തീരും സംശയം ചെറ്റും വേണ്ട
ഉഭയചരീയോഗമുള്ളതു ചിന്തിച്ചീടിൽ
ഉത്തമമായ അഖണ്ഡസാമ്രാജ്യശ്രീയുണ്ടാം
കർത്തരീയോഗത്തിനാൽ സർവശാസ്ത്രസമ്പന്നം
രാജയോഗവും പാവനമേവമുള്ളയോഗ
സംപൂർത്തിയാലെ പരമസംപൂജ്യനായ് വരും.
ഈവണ്ണമുള്ള യോഗകാരണമുള്ളതിനാൽ
ഈവ്വിധമാരോഗ്യവും ബലവും വർദ്ധിച്ചീടും
ആമയഹീനം ബുദ്ധിശക്തിയും വിജ്ഞാനവും
ആയുസ്സും പാടവവും പഠിപ്പുമേറും നൂനം
ഉത്സാഹം പടുത്വവും ആർജ്ജവം സന്തോഷവും
വിജയം സർവ്വത്തിലും വിമലം ഗുണത്തിലും
അംബരചുംബിയായ സത്കീർത്തി ചാതുരിയും
അംബുജേ ക്ഷണം നല്ല മുഖകാന്തിയുമുണ്ടാം

ലോകത്തിനൈക്യബോധം ഉണ്ടാവാനുപദേശ-
സാരമായ് വർത്തിക്കുന്ന മഹാത്മാവായിത്തീരും
ശനിയും പതിനൊന്നിൽ നില്ക്കയാൽ സന്യാസമാം
യോഗവും പറഞ്ഞീടാം ലോകശ്രേഷ്ഠനായ് വരും
അർഭഗജാതകർമം ചിന്തിച്ചുമാടനാശാ-
നുത്തമൻ പൊന്നും തേനിലുരച്ചു കരിക്കിലായ്
അതു താൻ പൂവു മുക്കിയക്കുമാരന്നു നന്നായ്
പ്രഥമഭക്ഷണം താതൻ തന്നെ നല്കീടിനാൻ
കേരളലക്ഷ്മി താനും ലാളിക്കും സന്താനത്തെ
ഭാരതകൈവല്യത്തിൻ കല്പകത്തരുവിനെ
ഭൂലോകമാകെ വാഴ്ത്തും ധർമഗ്രാഹിയെത്തന്നെ
ഭാവുകമരുളുന്ന മാർഗ്ഗദീപമായുള്ള
സാധുവാം കുമാരനെക്കണ്ടഹോ കുട്ടിയമ്മ
സൂതികാ വേദനകളൊക്കെയും മറന്നഥ
മാറിനോടണച്ചധരാമൃതം നുകരുവാ-
നമ്മാറു പരിചരിച്ചാനന്ദിച്ചുറക്കിനാൾ
ബാലകനുണ്ടായ്‌വന്ന വാർത്തകൾ കേട്ടുകേട്ടു
ബാലകരോടൊത്തു വന്നു നാരിമാർ വയൽവാരേ
ആശ്ചര്യം വർദ്ധിച്ചിതു ജനങ്ങൾക്കകതാരിൽ
ആര്യനാം കുമാരന്റെ ലാളിത്യം കണ്ടുകണ്ടു
ആരോമൽക്കിടാവിനെ വാരിപ്പുണർന്നു ചിലർ
ആവോളം സന്തുഷ്ടരായിതു പുരജനങ്ങൾ
പോരുമീ ബാലൻ താനും നമ്മുടെ ദുഃഖം തീർപ്പാൻ
പാരിന്റെ മണിദീപമാകുമിക്കുമാരനും
ചാരുതചേർന്നതാം ബാലകമുഖാംബുജം
മാലോകർ കണ്ടുകണ്ടു ആനന്ദിക്കയുമായി
ബാലൻതൻ വളർച്ചയ്ക്കും ആയുരാരോഗ്യത്തിനും
കാലമേ നമുക്കെല്ലാം പ്രാർത്ഥിക്കാമനുദിനം
എന്നുരച്ചെല്ലാപേരും നിത്യവും വയൽവാരേ
വന്നുകണ്ടുണ്ണിതന്നെ നന്മയായ് വാഴ്ത്തീടിനാർ

കുട്ടിയമ്മയും മാടനാശാനും മുന്നംചെയ്ത
കുറ്റമറ്റുള്ള പുണ്യപൂരം താനിതു നൂനം.
മണയ്ക്കൽ കോവിലെത്തി ദേവിയെ തൊഴുതിട്ടു
മറക്കാതനുദിനം ദേവനാം ബാലനേയും
മുറയ്ക്കു കണ്ടുകണ്ടു ചെമ്പഴന്തിവാസികൾ
അകക്കാമ്പുണർന്നുള്ള സന്തോഷാൽ രമിച്ചിതു
വയൽവാരമേ! ലോകവിഖ്യാതകുമാരനെ
വേദാന്തസൂനത്തിനെ പുണർന്നു വിജയിക്ക:
ദേവലോകത്തിലെന്നപോലെ ബ്രഹ്മതേജസ്സു-
ദേവനാം ബാലൻ മൂലം നിനക്കും വന്നുചേർന്നു.
ബുദ്ധനെ ലാളിച്ചുള്ള ഭാരതരാജ്യം വീണ്ടും
ബദ്ധമോദേന രോമാഞ്ചം കൊണ്ടീടുന്നു നൂനം
മെക്കതന്നിലും ജറുസലാമിങ്കലും പുകൾ
മെച്ചമാക്കുന്നു നിന്നെ ദൈവവും തുണച്ചിതു
അച്യുതകലാംശജനുദ്ഭവിക്കുകമൂലം
ആശ്രമതുല്യം തന്നെ വയൽവാരമാം ഗേഹം
ചെറുതാം മുറിയാണു താൻ പിറന്നുള്ളതെന്നാൽ
ചെറ്റും സന്ദേഹമെന്യേ വിളക്കിൻ ജ്വാലമേന്മേൽ
നിശ്ചലമായ് വിളങ്ങി മോദവാനായന്നഗ്നി
സൗരഭ്യവാഹിയായി മാരുതൻ കുമാരന്റെ
സൗഭാഗ്യത്തിടമ്പിന്റെ പൂമെയ്യു തലോടിനാൻ
നിർമലാനന്ദാൽ മുറ്റും മുത്താർന്നു ധരാദേവി
കർമഭൂസ്വസ്ഥയായി ഏറ്റവും വിളങ്ങിനാൾ
മുനിയാം കുമാരന്റെ ജന്മവാർത്തയെക്കേട്ടു
മുത്താർന്നു ജലാശയമൊക്കെയും സ്വച്ഛമായി
വിദ്വാന്മാരായുള്ളവർ ഗ്രഹിച്ചുദിവ്യമായ
വിദ്വാന്റെ ജനനം താൻ ലോകത്തിൻ ഭാഗ്യം തന്നെ
ഇവ്വണ്ണം വർത്തിക്കുന്ന കാലത്തെ ലോകാചാരം
ഇന്നവണ്ണമെന്നതു ജനങ്ങൾ ധരിക്കണം
മതത്തിന്നനാചാരം മാനവസംസ്കാരത്തെ

മറപ്പിച്ചെന്നല്ല താൻ ധർമവും നശിച്ചിതു
ജാതിഭേദത്താലേറ്റം വലഞ്ഞു ജനങ്ങളും
ജാതിവിദ്വേഷം പാരമാരിലും കാണായ് വന്നു
മതസാരങ്ങളെന്തെന്നറിയാത്ത ജനങ്ങൾ
മതവും മദമായി വളർത്തി ജഗത്തിങ്കൽ
മതവിദ്വേഷംകൊണ്ടു ദ്വേഷിച്ചുസഹജരെ
മതിമന്ദരായുള്ളാളുകളേറ്റമായിതു
അവശന്മാരെ ചവിട്ടിത്താഴ്ത്തും സദാ തന്നെ
അധമന്മാരായുള്ള മേലാളർക്കിതാകൃത്യം
ശാശ്വതശാന്തി സ്വാതന്ത്ര്യം നാട്ടിലില്ലാതെയായ്
ശ്വാവിനുള്ളതുപോലും മാനുഷർക്കില്ലെന്നായി
ശബ്ദമാകും പ്രമാണം താൻ പറവതുതന്നെ
ശക്തരാം ഋഷിധർമം താനുമില്ലാതെയായി
അദ്വൈതപ്രദനാകുന്നാനന്ദരൂപനിനി
അത്തത്ത്വം ജഗത്തിന്നു കാട്ടാനവതരിച്ചു
ലോകശുദ്ധിയെത്തന്നെയാവോളം വളർത്താനായ്
ലോകസൃഷ്ടിസ്ഥിതി സംഹാരകർത്താവായുള്ള-
ബാലനിൽ സൃഷ്ട്യാദിക്കുള്ള ധർമ്മലോപത്തെ മാ-
റ്റാനുള്ള ഭാരത്തെ സമർപ്പിച്ചിതീശ്വരനും
വേലാതിരിക്തനായി മേവിനാൻ മായാമയൻ.
ശിശുവിൻ ശോഭകണ്ടു സന്തോഷിച്ചിതു മാതാ-
ശിശുചന്ദ്രികാകാന്തിവനത്തിൽ പതിച്ചപോൽ
പ്രസ്ഥാനത്രയത്തിങ്കൽ പ്രണവം ശോഭിക്കുമ്പോൽ
പ്രസന്നമുഖനാണു ബാലകൻ സദാകാലം
എന്നിരിക്കിലും കാന്തൻ തന്നോടു സരസമായ്
ഖിന്നയായ് കുട്ടിയമ്മയോതിനാൾ മന്ദേതരം
ദിനങ്ങൾ പലതങ്ങു കഴിഞ്ഞല്ലോ ജനിച്ചി-
ട്ടെന്നാകിലും കരഞ്ഞില്ലിന്നുവരെ ബാലകൻ
പ്രിയഭാഷിതം കേട്ടു മതിമാൻ മാടനാശാൻ
പ്രിയമായുള്ള തത്ത്വസാരത്തെയവൾക്കേകി.

കാമിനീമണിമൗലേ! ഖേദിക്കവേണ്ട തെല്ലും
കാരണരൂപൻ തന്നംശമാണിബ്ബാലകനും
സംസാരചക്രത്തിൽപ്പെട്ടുഴലാത്തവരായി
സംശയം വേണ്ടാ ആരും ഇന്നോളമുണ്ടായില്ല
സംസാരസാരം ഗ്രഹിച്ചതിന്റെ ദോഷം നീക്കാൻ
സംശയാതീതനായി വാഴുവാനുള്ള വാഞ്ഛ
ബാലനിൽ നിഴലിച്ചിട്ടുണ്ടാകാമതുതാനേ
പ്രാരബ്ധകർമമെല്ലാം ത്യജിച്ചുകൊണ്ടുള്ളതാം
പ്രാക്തനപുണ്യന്മാർക്കു ജീവിതം സുഖം താനും
ഖേദിക്കവേണ്ട ബാലേ കോമളകുമാരനെ
ലാളിച്ചുദിനംപോക്കു മേലിൽ നല്ലതു വരും
ഈവിധം ഭാര്യയോടുരച്ചു പലകാര്യവും.
ഈശ്വരസേവാരതനായ മാടനാശാനും
പൂർവപുണ്യത്തിൻ പരിപക്വമാം കുമാരനെ
പൂരിതമോദേന താൻ പരിപാലനം ചെയ്തു
തത്ത്വവിജ്ഞാനസംസ്കാരചാതുരിയതിനാൽ
തത്ത്വഗ്രാഹിയാം ബാലൻ പുഞ്ചിരിതൂകും സദാ
അധർമം പെരുതായുള്ള കർമങ്ങളാൽ ജനം
അധികം രോഗാതുരർപോലവേ രോദിക്കുന്നു
മർമഭേദങ്ങളായ കർമങ്ങൾ നടക്കയാൽ
മാനുഷന്നുടെ സ്വൈരം നശിച്ചുവശരായി
കാരുണ്യഹീനമായ ലോകത്തെ കണ്ടെന്നപോൽ
കാരണരൂപനായ ബാലനു മുഖാംബുജം
വാട്ടമായ്വരും ചിലനേരത്തു മന്ദംമന്ദം
ബാലനാം കുമാരന്റെ മുഖശോഭയ്ക്കു തന്നെ
ബാലേന്ദു കാർമേഘത്താൽ മറയ്ക്കുന്നതുപോലെ
ചിലനേരത്തു ഭയചകിതനായ്ത്തീരുന്നു
ചിലഭേദങ്ങളുറക്കത്തിലും കാണപ്പെടും
ഇത്തരമർഭഗന്റെ വികാരവായ്പിൽ പിതാവ്
ഇത്തരുണത്തിൽ ചില കാര്യങ്ങൾ നിറവേറ്റി

ബാലഗ്രഹാദിപീഡ ബാലകനുണ്ടാകാതെ
ബാലനെ പാലിപ്പാനായ് പ്രതിമാദാനം ചെയ്തു
മണയ്ക്കൽപ്പരദൈവമാകിയ ദേവിക്കു താൻ
മാലകറ്റീടാൻ വേണ്ടും പൂജയും നടത്തിനാൻ
പക്ഷിപീഡയെന്നുള്ള ദോഷം വരായ്‌വാനായി
പക്ഷിവാഹനൻതന്നെ പ്രാർത്ഥിച്ചു വിശേഷമായ്
കോകിലരവത്തിനു കോൾമയിർക്കൊള്ളും മട്ടിൽ
കോമളകുമാരന്റെ കൊഞ്ചലാം സ്വനത്തിനാൽ
ശമവൈരാഗ്യാദികൾ വെടിഞ്ഞ സജ്ജനങ്ങൾ
ശമനം വരുന്നധർമ്മങ്ങളെ ഓർത്തു വാണു.
പിതൃമാതൃജനം മാതുലന്മാരുമൊക്കെത്താൻ
പെരിയമോദേന തന്നെ ദിനങ്ങൾ പോക്കുന്നു.

# നാമകരണം

അമിതപ്രഭനായ ബാലനു നാമം വിളി-
ക്കുന്നതിനുള്ള കാലവും ജാതമായ് വന്നു.
അനന്തശായിദേവൻ തന്നുടെ നാടാണു നാം-
അധിവസിക്കും സ്ഥലമതിനാലനുദിനം
ശ്രീപത്മനാഭസ്വാമി നാമങ്ങളുരുവിട്ടു
ശ്രീപദമാഹാത്മ്യങ്ങളോതുന്ന നാമം
പരമപുരുഷൻതൻ ദിവ്യമായുള്ളതായ
പരമപാവനമാം പുണ്യമങ്ങിയലുന്ന
പരിശുദ്ധമാം നാമം നാരായണായെന്നുള്ള
പരമശുദ്ധനായ മാടനാശാനും മാതു-
ലന്മാരും കൂടി ദിവ്യബാലനു നാമമോതി
ബാലന്റെ നാരായണ നാമത്തെ ചുരുക്കമായ്
നാണുവെന്നും പിന്നെ നാണനെന്നും ചൊല്ലും ജനം.
അണുവല്ലാതുള്ളതെന്നു തോന്നീടും സർവർക്കും
നാരായണനാമത്തിന്റെ വിസ്തൃതി വലുതല്ലോ

ചേരുമേ ഇതു രണ്ടും കാരണരൂപനു താൻ
അഞ്ചിതകളേബരൻ ബാലകൻ മാറിടത്തിൽ
പിഞ്ചിളം കൈകാലുകൾ കുടഞ്ഞു കളിക്കുമ്പോൾ
അൻപിന്നുമൂലമായ ഹൃത്തടം സന്തുഷ്ടമായ്
താതമാതുലന്മാരും സന്തുഷ്ടരായിടുന്നു
ജനനി കുട്ടിയമ്മ ഉറങ്ങുംനേരത്തിലും
ജനിതാഭനായുള്ള ബാലകൻ തന്നെ മോദാൽ
കനകച്ചെപ്പിൽത്തന്നെ ശ്രീകരരത്നം പോലെ
മാനസച്ചെപ്പിൽ ദിവ്യസന്താനരത്നം തന്നെ
മാനിനിവച്ചുകാത്തുപോരുന്നു ദിനംതോറും
തത്തയും പറയുന്ന സത്കഥാമൃതം നൂനം
തത്ത്വരൂപനാം ഗുരുചരിതം ബഹുമോദാൽ
അമരമുനിജനം അശനം കഴിക്കുന്ന
അമലാശനമായ പായസനിവേദ്യത്താൽ
ആറാം മാസത്തിലായ് നല്ല ശുഭമാം ദിനത്തിൽ
ആദരവോടു വന്ന ബന്ധുവർഗത്താലുമേ
ആനന്ദപൂർവം തന്നെ പിതൃമാതുലജനം
ആനന്ദപ്രദനായ ബാലനു കൊടുത്തിതു
അന്നപ്രാശനമായ കർമവും വിധിപോലെ.
അതിമാനുഷനായ ബാലന്റെ ഗുണത്തിനായ്
അതിമോദേന തന്നെയന്നദാനവും ചെയ്തു
ചുറ്റുപാടുമുള്ളാളുകൾ കൊണ്ടുവന്നതായ
ചിറ്റമറ്റീടാത്തൊരു കാഴ്ചദ്രവ്യങ്ങളെല്ലാം
മുറ്റുമാനന്ദേന മാടനാശാൻ പത്നീയുതം
സ്തുതിപാഠകരായി വന്നുള്ള ജനങ്ങൾക്കായ്
മതിമോദേന ദാനംചെയ്തിതു മഹാശയൻ.
മുത്തണിപ്പൽ മുളച്ചു തുടങ്ങി ബാലകനു
മുഗ്ധയായമ്മതാനും സ്നിഗ്ധമായിട്ടന്നവും-
പക്വാദിയും കൃത്യമായ്ത്തന്നെ കൊടുത്തു തത്ത്വ-
രൂപനെത്തന്നെ വളർത്തി ദിനന്തോറുമെന്നു

തത്തയും പറയുന്ന സദ്വാണി ഞാനുമേവം
കൃത്യമായ് കുറിക്കുന്നേൻ ലോകബോദ്ധ്യത്തിന്നായി
സർവധർമങ്ങളെ പരിരക്ഷിക്കുവാനുള്ള
സർവാത്മസ്വരൂപനെ വഴിയാംവണ്ണം തന്നെ
പരിപാലനം ചെയ്തു മാതൃമാതുലജനം
പാരമാനന്ദമോടെ ദിനങ്ങൾ പോക്കീടിനാർ
ലോകൈകഗുരുവിൻ കായം വളരുന്നതും പാർത്തു
ലോകമാതാവിന്നും മനസ്തോഷം വളർന്നിതു
കമഴ്ന്നു കിടന്നു നീന്തിയും നിരങ്ങിയും
കമഠാദ്യവതാരഭേദത്തെ സ്മരിപ്പിച്ചു
മാനസസരസികലന്നമെന്നതുപോലെ
മംഗളാത്മകൻ നീന്തിത്തുടങ്ങി യഥോചിതം
സൂക്ഷിച്ചു നിന്നും വീണും പണിപ്പെട്ടെഴുന്നേറ്റും
സൂക്ഷ്മരൂപനാം ബാലൻ ബാല്യചാപല്യം കാട്ടും
സൂചിപ്പിച്ചീടുന്നതെല്ലാമസ്വാതന്ത്ര്യം താനും
ലൗകിക സ്വഭാവത്താലെ വന്നണഞ്ഞീടുന്നത്
ലോകത്തിൽ പിറന്നെന്നാലാർക്കുമേയനുഭവം
ശരീരമായുള്ളതാം തടവിൽപ്പെട്ടുവെന്നാകിൽ
ശാരീരികമായ്ത്തന്നെ അത്തലുമണഞ്ഞിടും
വിഷയം ഇന്ദ്രിയങ്ങളിചരാദിയുള്ള കാലം
ഇന്ദ്രനെന്നാലും സർവസ്വാതന്ത്ര്യം ലഭിക്കില്ല
കൊഞ്ചലും തേൻവാണിയും പൊഴിച്ചു നടക്കയും
ചഞ്ചലം പൂണ്ടു വീണു ഭയന്നു കരകയും
തഞ്ചമില്ലാതെ ചെയ്യും ലീലയാവീണ്ടും വീണ്ടും
തഞ്ചത്തിൽ പാർത്തലവാസം ദുർഘടമെന്നുള്ള
സഞ്ചിത ദുരിതങ്ങൾ അനുഭവമേവനും
പന്തിയായ് ദന്തം വന്നു നിരക്കും കാലത്തിങ്കൽ
പന്തികേടായി ചില ദന്തസന്താപം വന്നു
മുന്തിയ ദുരിതങ്ങൾ വളരാതിരിക്കുവാൻ
ചന്തമായ് ഭിഷഗ്വരമാതുലർ ചികിത്സിച്ചു.

അലൗകിക പ്രഭാവനാണുണ്ണിയെന്നാകിലും
ലൗകികരീത്യായിതൊക്കെ വേണ്ടതായ്ത്തീരുന്നു
ഈവണ്ണമൊരുവർഷം മോദമായ് കഴിഞ്ഞിതു
ഈടുറ്റ ബാലൻ തന്റെ ഒന്നാം ജന്മനാൾ വന്നു
വയസ്സുതികഞ്ഞ കാലത്തിലുത്സവമായി
വയൽവാരമാം ഗൃഹേ പിറന്നാളാഘോഷിച്ചു
ബാലനാം നാരായണനേറ്റവും മോടിയായി
ബാലരുമൊരുമിച്ചു കളിച്ചുമേളമായി
പുലർകാലത്തിൽത്തന്നെ കുളിപ്പിച്ചഴകാർന്ന
പുടവയുടുപ്പിച്ചു കുട്ടിയമ്മയാം ദേവി
പരദേവതയായ ഭദ്രതൻ നികടത്തിൽ
പരിചിൽപ്പുക്കു മാതാ തൊഴുതു ബാലനുമായ്
മണയ്ക്കൽ ഭഗവതീക്ഷേത്രവും കവാടവും
മനതാർ തെളിയുമാറലങ്കരിച്ചു മുന്നേ
മതിലും പറമ്പുമങ്ങേറ്റവും വെടിപ്പാക്കി
മതിവന്നീടുംപടി പരിപാവനമാക്കി
പകലോൻ പുലരുന്നതിനു മുന്നിലായ്ത്തന്നെ
പരമഹോമപൂജാക്രമങ്ങൾ കഴിച്ചിതു
പുത്രവത്സലനായ മാടനാശാനും പിന്നെ
പുത്രശ്രീ,വർദ്ധനയ്ക്കായ് പിതൃകർമവും ചെയ്തു.
പുതുതായുള്ള വസ്ത്രാദ്യലങ്കാരങ്ങളെല്ലാം
പൂരിച്ച മോദേന രാമകൃഷ്ണവൈദ്യന്മാരും
ധരിച്ചു കുമാരന്നു ശിഖാകർമവും ചെയ്തു
കേരളക്കരയിലെ ഹൈന്ദവാചാരക്രമാൽ
കോമളകുമാരന്നു പിറന്നാൾ കഴിച്ചിതു
മാതുലന്മാരുമായി മാനസോല്ലാസം ചേർക്കും
മേദുരനിധി ബാലൻ സന്തുഷ്ടി പൂണ്ടീടിനാൻ
ബാലൻ തൻ ജന്മർക്ഷത്തിൻ വാർത്തകൾ കേട്ടറിഞ്ഞു
ബാലവൃദ്ധാദിസ്ത്രീപുരുഷഭേദമെന്യേ താൻ
വയൽവാരത്തിലെത്തി വൻപിച്ച പുരുഷാരം

മാടനാശാനുമവർക്കൊക്കെ ഭക്ഷണം നൽകി
സല്ക്കരിച്ചവർക്കൊക്കെ വിഭവസമർത്ഥിതം
ബാലനാം നാരായണകുമാരൻ തന്റെ ക്ഷേമം
നേർന്നു മോദമോടെല്ലാപേരും വയൽവാരത്തിൽ
വാസമാണന്നുത്സവം മണയ്ക്കൽക്ഷേത്രം തന്നിൽ
വാമലോചനപ്രിയ ബാലന്റെ ചതയമാം
നാളിതാദ്യമായ് കൊണ്ടാടി ചെമ്പഴന്തിയിൽ
അതുതാനന്നു മുതൽ നടക്കുന്നിന്നോളവും
അതുതാൻ ഗുരുഭക്തജനത്തിൻ മുഖ്യോത്സവം
ശ്രുതിബന്ധുരനായ ബാലനു പരിചോടു
ശ്രുതിവേധവും ചെയ്തു മാതുലനതുകാലം
സത്പുരാണേതിഹാസകഥകളനവധി
സൽക്കുമാരനിൽ മാതാവേറെ സന്തുഷ്ടി ചേർത്തു
സർവവിജ്ഞാനിയാകും ബാലനു മനതാരിൽ
സന്തോഷമുളവാക്കിയുറക്കും മാതാനിത്യം
സംസ്കരിച്ചുള്ളതായ മനോധർമ്മമെപ്പോഴും
സൗഖ്യവും സൗശീല്യാദിഗുണവും വർദ്ധിപ്പിക്കും
ആകയാൽ ബാലന്മാർക്കു ദുർഗുണമകക്കാമ്പിൽ
ആകവേ വളരാതെ സാരമായീടുന്നതാം
സനാതനധർമം താൻ നല്കീടണം മുന്നേതാൻ
ബാലരെ വളർത്തുന്ന നാളിൽ നാം നൽകുന്നതാം
ബോധവും ശുദ്ധമായാലവർതൻ ജീവിതവും
ബാദ്ധ്യതയില്ലാത്തതാം ജഗത്തും ശുദ്ധമാകും
ഭൂലോകം നാകമാകാൻ ഇതിലും പരമായി
ഭൂമിയിലില്ല കർമം നാമതുഗ്രഹിക്കണം.
മാനസമാകും ഭൂവിൽ മുൾച്ചെടി മുളച്ചെന്നാൽ
മാനസം കാനനമായ് ബീഭത്സമായിത്തീരും
കളകൾ നീക്കി നല്ല ജ്ഞാനത്തിൻ വിത്തു പാകി
പരിചിൽ സന്തുഷ്ടമായി പരിരക്ഷകൾ ചെയ്താൽ
പാരതിൽ ശാന്തിമന്ദിരമിതു താനും തന്നെ
അച്യുതകലാഭൂതനാകിയ ബാലകന്നു

കൊച്ചു, കൊച്ചമ്മ, ദേവി എന്നീ നാമത്തിനാലെ
മൂന്നു സോദരിമാരും ഉണ്ടായി കാലാന്തരാൽ
നാലു ബാലകരുമായ് മാമുനിവാടം പോലെ
നാലു വേദത്തിടമ്പിൻ ഭവനം സുശോഭനം
പാവനമായ ഗേഹം വയൽവാരമന്നു താൻ
പാവനമായി ബാലലീലാ കേളികളാലെ
മാൻകിടാങ്ങളെപ്പോലെ കേളിയായ് തുള്ളിച്ചാടി
ബാലരാൽ വയൽവാരം പാവനാശ്രമമായി.

## ബാലലീല

അങ്ങനെ നാരായണ ബാലകൻ വളരുന്നാൾ
മംഗളാങ്കുരങ്ങളും തെളിഞ്ഞു ബാലകനിൽ
മണ്ണുകൊണ്ടുണ്ടാക്കിയ ചോറുമക്കറികളും
പാവകൾക്കനുദിനം സദ്യതാൻ കഴിക്കയായ്
പൈക്കളെന്നുള്ള ചിന്താധീരനായ് ചിലനേരം
പൈദാഹം തീർത്തു മേയ്ക്കും മടലാം പശുക്കളേ
പൈക്കളെന്നുള്ളൊരു പാടവവാക്കുകൾ തന്നാൽ
ഓലതൻ മടൽ മുറിച്ചോതുന്നു പലനാമം
പശുപാലത്തിന്നായുള്ളഭിരുചി തന്നെ.
പരിചിൽ ചെറുപ്രായത്തിൽ പ്രകടമായ്ക്കാണാം
ഇതു കാണുന്നവർക്കെല്ലാം മുന്നം കാർവർണ്ണൻ താൻ
പശുപാലനം ചെയ്ത കാര്യം ഓർക്കുന്നു ജനം
മതിശുദ്ധമായുള്ള തത്തയും വിശേഷമായ്
മതിവന്നീടുവോളം കഥയും പറയുന്നു
തെണ്ടലുമായിമേവും ദീനരാം ജനത്തിനെ
കണ്ടെന്നാലുടൻ ദാനം ചെയ്യുവാനൊരുമ്പെടും
ഓണംപോൽ കളിക്കുന്നു ചില നേരത്തുബാലൻ
ഓലപ്പൂങ്കുഴലൂതി മേളിക്കും പലപ്പോഴും
പൂവുകൾ ഇറുത്തിട്ടു മാലകൾ കെട്ടിക്കൊണ്ടു

പൂജാരിയെന്നു ചൊല്ലി മോദിപ്പൂ ചിലനേരം
ഏവമുള്ളക്കുമാരലീലയ്ക്കു സോദരിമാർ
ഏവരും വേണ്ടവണ്ണം സന്തുഷ്ടി ചേർക്കും സദാ
ഏടലർമതി മാതാ കുട്ടിയമ്മയുമിവ
ചേതോമോഹനം കണ്ടു സന്തുഷ്ടയായീടുന്നു
മയിലാണെന്നു ചൊല്ലിയാടീടുമക്കുമാരൻ
കുയിൽപോൽ കൂവീടുന്നു നാദമോഹനരൂപൻ
പലതായ് പാട്ടകൾ താനോടുമ്പോൾ താനും ചെന്നു
പരിചിൽ അടുത്തങ്ങിരുന്നു ചാഞ്ചാടീടും താൻ
പഞ്ചമവയസ്സിങ്കൽ അതിസാരമാം രോഗം
അഞ്ചാതെ ബാലൻ തന്നെ ഏറ്റവും ദുഃഖിപ്പിച്ചു
വയൽവാരമാം വീടും നാടുതാനുമേയേറ്റം
വലഞ്ഞു ദുഃഖത്തിലായ് ബാലന്റെ ദീനത്തിനാൽ.
വളരെ ചികിത്സകൾ മാതുലന്മാർ ചെയ്തിതു-
വളർന്നുവന്നു രോഗ,മേവർക്കും ദുഃഖമേറ്റി
പരമവിശാരദരാകിയ ഭിഷഗ്വരർ
പാരമാം ദുഃഖാർത്തരായ് മാതുലർ ഹതാശരായ്
പരദേവതാഭജനം നല്ലതായിച്ചെയ്തിട്ടാ-
ഖളമുണ്ടാക്കി നൽകി രോഗവും ഭേദമായി.
മർത്ത്യനായ് വന്നാൽപ്പിന്നെ യോഗിയും ദേവൻ താനു
മാർത്തരായ്ത്തീരാം ലോകപീഡകൾ സഹിക്കണം
ഈലോകമാകും മഹാപാഠശാലയിലുള്ള
നാളിയോലയാം ഗ്രന്ഥം സുഖദുഃഖദമല്ലോ
ആദ്യന്തഹീനമായി സൂക്ഷിപ്പൂപ്രകൃതിയും
ആദിനായകന്നുടെ ലീലയാണിതൊക്കെയും
കാലചക്രത്തിന്റെ ഭ്രമണത്താലിതു നൂനം
ഏടുകൾ ഓരോന്നായി പാരംതാൻ മറയുന്നു
ആടലുമാനന്ദവും മേളിക്കാമിടയിടെ
ആരുമില്ലിതുമാറ്റി പുതുതായ് ചമയ്ക്കുവാൻ
ഗളത്തിൽ പുലിനഖമാലയുമണിഞ്ഞുള്ള

ഗമനം ബാലന്നുള്ള തേജസ്സുവർദ്ധിപ്പിക്കും.
നല്ലൊരുകരങ്ങളിൽ കാപ്പുകൾ പലതുണ്ടു!
ചേലിലക്കാലുകളിൽ തളയും വിളങ്ങുന്നു.
ഫാലദേശത്തിലാകെ ഭസ്മം, ചന്ദനം ചാർത്തി-
ഭാനുതുല്യനാം ബാലൻ വാർകുടുമയും കെട്ടി
വാച്ച കൗതുകത്തോടെ വെള്ളയാംതുകിൽ ചാർത്തി-
പൂവൽമെയ്യതിലെല്ലാം സ്വേദമാം മണിഗണം
പൂണ്ടിങ്കൾ പ്രഭാപൂരമാനന്ദം മഹത്തരം
കളിതൻ ക്ഷീണത്തിനാലാനനമല്പം വാടി
കമനീയനായ്ത്തന്നെ ശോഭിപ്പൂ ബാലകനും
പഞ്ചമപ്രായമാണു ബാലകനെന്നാകിലും
പഞ്ചമിച്ചന്ദ്രോപമം ചാരുവാം നെറ്റിത്തടം
ചിന്തയാൽ വൈദഗ്ധ്യങ്ങൾ പൂണ്ടുള്ള കണ്ണുകളും
ചെമ്പകപ്പൂ നാണിച്ചീടുന്ന ദേഹകാന്തി
വിസ്തൃതമാർന്ന വക്ഷോരുഹങ്ങൾ ബാലകന്നും
സുസ്ഥിരമായുള്ള പ്രഭാപൂരംതാൻ തനുവിന്
വില്ലിനെ വെല്ലുന്നതാം പുരികങ്ങളും പിന്നെ
പവിഴം തൊഴുതീടും ഓഷ്ഠാധരങ്ങളും പിൻ
മുല്ലപ്പൂ നാണിച്ചീടും ദന്തപങ്ക്തിയും രമ്യം
ചന്ദ്രികാമന്ദസ്മിത മുഖശോഭയുമേറ്റം
ചാരുദർപ്പണസമം ഗണ്ഡമണ്ഡലങ്ങളും
ചാരുവായുള്ള തിലസൂനംപോൽ നാസികയും
സ്ഥൂലത ചെറ്റുമേൽക്കാത്ത ദീർഘമായിട്ടുള്ള
തുല്യത നിനയ്ക്കുവാൻ പണിയാം പാണികളും
ജഗന്മോഹനനായ ബാലകൻ പ്രകാരങ്ങൾ
ജഗദ്വാസികൾക്കെല്ലാമത്ഭുതമുളവാക്കും
ജന്മസാഫല്യമാർന്നു പിതൃമാതുലജനം
ജന്മസിദ്ധമായ് വന്ന ബാലകരൂപത്താലേ
കളഭഗമനത്താൽ തളതൻ നാദങ്ങളും
കളനാദമായുള്ള സംസാരചാതുരിയും

കണ്ഠത്തിലുള്ളത്രിരേഖ കടകംപോലെ താൻ
കുണ്ഠിതമൊരിക്കലുമില്ലാത്ത സ്വഭാവവും
കരതാരിങ്കലുള്ള ശൂലത്തിൻ രേഖതാനും
കമനീയമായുള്ള ഊർധ്വരേഖാങ്കുരവും
പത്മശോഭയെവെല്ലും പാദപങ്കജങ്ങളും
പത്മലോചനത്താലേ ഭക്തർതൻ ശോകം നീക്കും
അംഗങ്ങളെല്ലാം തന്നെ ഐകരൂപ്യാഭതാനും
അഴകിനൊഴുക്കിനാൽ തോഷിച്ചു ഭക്തലോകം
അകതാർ സന്തുഷ്ടിയായ് വർത്തിച്ചു ചിരകാലം
സർവലക്ഷണപ്രഭൻ നിഷ്കളൻ നിരാമയൻ
സർവദാ സനാതനധർമത്തിൻ പ്രഭാകരൻ
മാനസഭൃംഗത്തിനായെപ്പോഴും മധു നൽകും
മാനവസമൂഹത്തിനാധാരമായുള്ളവൻ
മാനസോല്ലാസ പുഷ്പവല്ലരിയായുള്ളവൻ
മാധവലീലകളെ ഓർമിപ്പിക്കും ബാലകൻ
പുണ്യപൂമ്പുലരിക്കു കാന്തിചിന്തുന്ന നല്ല
പുണ്യപുരുഷൻ ബാലസൂര്യനെ വെല്ലുന്നവൻ
പുണ്യപൂരത്തിൻ പരിപക്വബോധനായ്ത്തന്നെ
പുണ്യാത്മൻ നാരായണൻ വളർന്നു തുടങ്ങിനാൻ
ആത്മീയപ്രഭാവങ്ങൾ നാടിനായ് പരത്തിക്കൊ-
ണ്ടാത്മാവാം നാരായണൻ വാണരുളുന്ന കാലം
പൂനിലാവിൻ പ്രഭയേൽക്കുന്ന കുവലയം പോൽ
പൂതരാം ജനാവലിയുല്ലാസം പൂണ്ടിരുന്നു
തീണ്ടലും തൊടീലുമെന്നുള്ളനാചാരത്താലേ
തിന്മകൾ വളർന്നിതു ലോകവും കഷ്ടത്തിലായ്
നാണുതന്നധിവാസ കേരളഭൂവു താനും
ഭ്രാന്തമായുള്ള അയിത്തം തന്റെ കേളീരംഗം
കേവലമന്ധകാര ദൂഷിതവലയത്തിൽ
കെട്ടുപെട്ടുള്ളമട്ടിൽ ജനങ്ങൾ വിവശരായ്
അതുകളൊന്നും വകവയ്ക്കാത്തമട്ടിൽ ബാലൻ

അതുല്യപ്രഭാവനായാദർശശുദ്ധികളെ
പ്രകടമാക്കിക്കൊണ്ടു നടന്നീടുന്നതെല്ലാം
പ്രാകൃതജനംപോലും കണ്ടുവിസ്മയം കൂറും
സമർത്ഥമായിത്തന്നെ ഒരുവൻ ശഠിച്ചെന്നാൽ
സാമർത്ഥ്യമൊഴിക്കാതെ ബാലകൻ കഥിച്ചീടും
ക്രീഡാവേളയിൽപ്പോലും ഒരുവൻ ഹസിച്ചെന്നാൽ
ക്രീഡയിലവൻ തന്നെ തോല്പിക്കാൻ ശ്രമിച്ചീടും
സാമർത്ഥ്യമേറെയുള്ള സജ്ജനങ്ങളുമായി
സാദരം സംഭാഷണം ബാലന്നു സുഖപ്രദം
സ്വന്തമാമഭിലാഷമൊക്കെയും ലോകത്തിനായ്
സ്വന്തമെന്നുള്ളമട്ടിൽ ത്തീരുവാൻ യത്നിച്ചിടും
കളിയിൽപ്പോലും കളവോതിയാൽ സോദരർക്കും
കളങ്കഹീനം ശിക്ഷയപ്പൊഴേ കൊടുത്തീടും.
സ്നേഹവാക്യങ്ങളാലേ വശത്താം ജനങ്ങളെ
സ്നേഹാതിരേകത്തിനാലൊക്കെയും വശമാക്കും
ദുഷ്ടമായുള്ള വാക്കുകളാരെങ്കിലും ചൊന്നാൽ
ദൂഷിതമതിനുള്ളതവരെ ധരിപ്പിക്കും
ഉടൻതന്നെ വകവയ്ക്കാതുള്ള നടത്തയും
തുടരുമായവരിൽ മാന്യത കല്പിക്കില്ല
ഇപ്രകാരത്തിലുള്ള ജീവിതചര്യ കണ്ടു
ഇന്നിവൻ മഹാനായ ഉണ്ണിതാനെന്നു ചൊല്ലും
സജ്ജനങ്ങളും നാനാതരത്തിലുള്ള ലീലാ-
സത്വരൂപനാം ബാലൻ മഹത്വമെന്നോതുന്നു.
ചോടുകളോരോന്നായിവച്ചവൻ നടക്കുമ്പോൾ
സേവകജനങ്ങൾക്കും വീരവിക്രമഭാവം
ചേതോമോഹനമായി കാണുമാറാകും താനും
മുളയിൽത്തന്നെ കാണാം വിളവിൻ ഗുണമെന്നു
മുത്താർന്നു ജനമെല്ലാം പുകഴ്ത്തീടുന്നു നൂനം
ഉണ്ണിയെക്കാണുമ്പോൾത്താൻ ഊരിലെ ക്ഷേമം കാണാം
ഉത്സാഹത്തിമിർപ്പിനാൽ വാസനാബലം കാണാം

ഏതൊരു കാര്യത്തിലും ഔസുക്യമേറീടുന്ന
തേവരും കണ്ടു സന്തോഷിക്കുന്നു ദിനേദിനേ
അമൃതമായഭാഷ്യം ബാല്യത്തിൽത്തന്നെയിവൻ
അമലാഹ്ലാദമേറ്റം നല്കിനാൻ ജനങ്ങൾക്കും
കർപ്പൂരത്തുളസിതൻ കുരുന്നും സൗരഭ്യത്താൽ
കമനീയമാം തുഷ്ടിയാരിലും വരുത്തിടും
മാതാവാം കുട്ടിയമ്മ ക്ഷേത്രത്തിൽപ്പോയീടുമ്പോൾ
ജാതസന്തോഷാൽ ബാലൻ മുൻപിലെ നടന്നീടും
ദർശനനേരത്തിങ്കൽ ഭക്തനാം ബാലൻതാനും
ദർശനസുഖമേകും ഭക്തിയും വർദ്ധിപ്പിക്കും
സന്ധ്യാവേളയിലെല്ലാം കൃഷ്ണരാമാദിനാമം
സന്തതാനന്ദത്താലേ കേമമായ് ജപിച്ചീടും
നാമങ്ങൾ ജപിക്കുമ്പോൾ ധ്യാനത്തിലെത്തും മനം
നമ്രമാം മുഖകാന്തി വർദ്ധിക്കുന്നതും കാണാം
അങ്ങനെയൊട്ടുകാലം വസിച്ചീടുന്നതാണു
അന്നപാനാദികാര്യമൊക്കെയും മറന്നുപോം
നാമത്തിൻ പ്രഭാവത്താൽ മനസ്സു നിശ്ചലമായ്
നാമരൂപാകാരത്തിൽ വിലയം പ്രാപിക്കുന്നു
ഇവ്വിധോദ്ദേശ്യത്തിനാൽ സംസ്കാരം നേരിൽക്കാണാം
ഏവർക്കും ഗ്രഹിക്കുവാൻ പണികളേറ്റം വേണ്ട
കാണ്മതും കേൾക്കുന്നതുമായുള്ള കാര്യത്തിന്റെ-
കാര്യകാരണങ്ങളപ്പൊഴേ ചിന്തിച്ചീടുന്നു.
താതമാതാക്കന്മാർക്കും മാതുലജനത്തിനും
സാരമായുള്ള ബാലവാക്കിനാൽ മോദമേകും
അജ്ഞനാണു താനെന്നു നടിക്കും കാര്യങ്ങളിൽ
വിജ്ഞനായ്ത്തന്നെ കാണാമാർക്കുമേ സ്വഭാവത്താൽ
സർവസിദ്ധിതമായ മാനസോല്ലാസം കണ്ടാൽ
സാർവഭൗമനാണെന്നേവരും സമ്മതിക്കും
ലീലാവിശേഷങ്ങളോരോന്നെപ്പൊഴും ചെയ്തു
ലീലയാകാലം ബാലൻ നയിക്കുന്നതുകണ്ടു

ജ്ഞാനവാടിയായുള്ള ആശ്രമസങ്കേതത്തിൽ
ജ്ഞാനിയാം മാമുനിപോൽ കണ്ടീടും ബാലനേയും
പൂക്കാലമഞ്ചുതന്നെ കഴിച്ചു ബാലകനും
പൂർവപുണ്യത്തിൻ പരിപക്വതയാർന്നുകൊണ്ടു
പൂതനായ്ത്താൻ വർത്തിച്ചെന്നുഗ്രഹിക്കണം ജനം
പൂരിതഹൃദയനായ് മേവിനാൻ നാരായണൻ
ഭാരതധർമ്മമോർത്താലഞ്ചാം വയസ്സിൽത്തന്നെ
പാരിച്ച വിദ്യാഭ്യാസം തുടങ്ങാം മുടങ്ങാതെ
തനതാം സനാതനധർമ്മത്തെ കൈവിടാതെ
തരത്തിൽ ബാലകർക്കു അക്ഷരം വരയ്ക്കണം
നാവിലാസ്സരസ്വതീപ്രീതിക്കായന്നുതന്നെ
നൂതനസുവർണത്താലക്ഷരപ്രകാശനം
ഗുരുവായുള്ളപുമാൻ തന്നെ വേണമിങ്ങതു
ഗുരുഭക്തിയോടും കൂടിത്താനിതു ചെയ്‌വൂതാൻ
തത്തതാനുമേ വീണ്ടും പറഞ്ഞു കഥാസാരം
അത്തൽതീർത്താനന്ദത്താൽ നുകരാൻ ജനങ്ങൾക്കു
ജ്ഞാനമാം വൃക്ഷത്തിന്റെ വിത്താണക്ഷരമതെ-
ന്നെങ്ങും ജ്ഞാനികൾ വിധിച്ചിട്ടുള്ളതാണു താനും
അക്ഷതമായിട്ടുള്ള ജ്ഞാനത്തെ ചേർപ്പതാണു
അക്ഷയലിപിയേറ്റം മഹത്വം വളർത്തീടും
ഏവമായുള്ള തത്ത്വമാലോചിച്ചതിൻ ശേഷം
മാതുലപിതാക്കളുമൊന്നിച്ചു ചിന്തിച്ചിതു.

## വിദ്യാരംഭം

മേദുരനിധിയായ ബാലനു മറ്റൊരാൾ താൻ
മോദേന അക്ഷരങ്ങൾ തുടരുന്നതു നല്ലൂ
എന്നുറച്ചന്നു തന്നെ മാടനാശാനും മോദാൽ
ചെന്നങ്ങു ചെമ്പഴന്തിയിൽ പ്രസിദ്ധനായുള്ള
ചൊല്പൊങ്ങും കണ്ണങ്കരവീടിന്റെയധിപതി

നാരായണപിള്ളയാമാശാനെത്താൻ വിളിച്ചു
നാരായണനാമാവാംമകനക്ഷരങ്ങൾ ഹാ!
നേരായ മട്ടിലങ്ങുപഠിപ്പിക്കുവാനുള്ള
കാലവുമേറ്റമടുത്തുവതിനാലക്കാര്യം
കാലമേ വൈകാതങ്ങു താൻവന്നു നടത്തണം.
മാടനാശാൻ തന്നുടെ ഭാഷിതം കേട്ടുമോദാൽ
മാനി നാരായണപിള്ളയും സന്തുഷ്ടനായി
ഉദ്ദിഷ്ടദിനത്തിങ്കൽ പിതൃമാതുലജനം
ഉത്തമകന്യകയാം കുട്ടിയമ്മയുമായി
കുട്ടിയാം നാരായണബാലനുമൊത്തു വന്നു
മണയ്ക്കൽ ഭഗവതി ക്ഷേത്രത്തിങ്കലായിത്താൻ
മാനിയാം കുമാരനു ദേവീദർശനം ചെയ്യി-
ച്ചാമോദാൽ നൂതനമാം വസ്ത്രവും ചാർത്തി
ഭസ്മചന്ദനാലേപാൽ ബാലകൻ ഫാലദേശം
വിസ്മയതരമായ കാന്തിപൂരിതമാക്കി
പരദേവതയായ ദേവിയെ വണങ്ങീട്ടു-
പരമസത്വികനാമാ നാരായണപിള്ള
പുരുപുണ്യനാം ബാലൻ തൻനാവു തന്നിൽ മോദാൽ
പൂരിച്ച ഭക്തിയോടെ പ്രണവം മുന്നിലായി
സുവർണശകലത്താൽ ഹരിശ്രീ കുറിച്ചിതു
സുകുമാരകളേബര ബാലകശിരസിങ്കൽ
വിരവിൽ കരംചേർത്തനുഗ്രഹം ചൊരിഞ്ഞിതു
വിശുദ്ധബാലൻ തന്നാൽ താതനും മോദത്തോടെ
വിദ്വാനാം നാരായണപിള്ളയ്ക്കായി ദക്ഷിണ
വിശേഷമായിത്തന്നെ കൊടുപ്പിച്ചിതു താനും
വിമലഗുണനിധിയായിവരുമിക്കുമാരകൻ
അമലാശയൻ നാരായണപിള്ളയും ചൊന്നു
അക്കണക്കിനു നാണുവാകിയ കുമാരന്റെ
വിദ്യാരംഭമാം കാര്യം തുടങ്ങി യഥോചിതം
വിദ്യാദേവതതന്റെ തൃക്കയ്യിൽ വിളങ്ങുന്ന

തത്തയാം കിളിമകളോതി സത്കഥ ശേഷം.
ഗുരുഭക്തിയും ഗുണശീലവും വിളങ്ങുന്ന-
ഗുരുകാരുണ്യമൂർത്തിയരിയ കുമാരനെ
മറവിയൊന്നു മാറ്റിക്കഴിഞ്ഞാൽപ്പിന്നെയെല്ലാം
അറിവുതാനേയുദിച്ചീടുകയായി നിത്യം
കാലത്തു കുളിച്ചങ്ങു കുറിയുമണിഞ്ഞുടൻ
ബാലരുമൊത്തു ബാലൻ പാഠശാലയിലെത്തും
ഹരിതൊട്ടക്ഷരങ്ങൾ പഠിച്ചുതീർക്കുന്നതു
ഹരിഭക്തനാം ബാലനുകാലമേറെ വേണ്ട
ഹരിതന്നവതാരകലയങ്ങുള്ളതിനാൽ
അരിയോരക്ഷരങ്ങൾ ഹൃദിയിൽസ്ഥിതം മുന്നേ-
ആകാരവടിവൊത്ത കോമളമുഖാംബുജം
ആരെയുമാനന്ദത്താൽ കോൾമയിർക്കൊള്ളിക്കുന്നു
ആനന്ദപ്പൂപ്പുഞ്ചിരിയാരിലുമാദരവും
പാരമായ് വരുത്തീടും നേരുതാനിതൊക്കെയും.
സജ്ജമാം സ്വഭാവത്താലാരുമീക്കുമാരനിൽ
മുജ്ജന്മവാസനയാം ഗുണത്തെദർശിച്ചീടും
വർത്തമാനത്തിൽപ്പോലും ശുദ്ധിയുണ്ടെല്ലായ്പ്പോഴും
വർദ്ധിതമായിട്ടുള്ള പുഞ്ചിരിപ്പൂനിലാവും
ചാരുവാം ചന്ദ്രൻ താനുമാമ്പലിലെന്നപോലെ
ചാരുത ലോകത്തിനേകിയീ ബാലകൻ താനും
പാപത്തെ നീക്കാൻ പരിശുദ്ധിയെ ചേർക്കാൻ പിഞ്ചു
പൈതലെ ലോകംതാനും കൊണ്ടാടി പുകഴ്ത്തിനാർ.
കേളിയേറീടുന്നതാം വർണമാലകളെല്ലാം
കോമളബാലൻ തന്നെ പഠിപ്പിച്ചാശാൻ താനും
താളിയോലയിലാണാക്കാലമക്ഷരങ്ങളും
മേളമായിട്ടുതന്നെ ലേഖനം ചെയ്യുന്നതും
കേമനാം നാണുവിനെക്കൊണ്ടൊക്കെയും ലിപികൾ
കേമനാശാനും വരപ്പിച്ചു താളിയോലയിൽ
കാളീടും രസത്തോടെ ഗണിതം ഗണാഷ്ടകം

കാരണരൂപൻ സിദ്ധരൂപവും പഠിച്ചിതു
ഗണ്യമായിട്ടു ബാലപ്രബോധ,മമരവും
ഗണ്യവർഗ്ഗത്തിൽപ്പെട്ടരാമോദന്തമെന്നല്ല
ശ്രീകൃഷ്ണവിലാസവും, സദ്ധർമശീലനങ്ങൾ
ശ്രീകൃഷ്ണഭക്തനായി പഠിച്ചു വശമാക്കി
ആദരവുള്ള ബാലനാമോദാലാശാൻ താനും.
ആദിയിൽ തമിഴിലുള്ളക്ഷരം പഠിപ്പിച്ചു
അത്രയും മറവികൾ തീർക്കുന്ന മട്ടിൽത്തന്നെ
എത്രയും വേഗം താനേ ഗ്രഹിച്ചാൻ നാരായണൻ
ഉൾപ്പൂവാം കണ്ണാടിയിൽ മാലിന്യമില്ലെന്നാകിൽ
ഉൾക്കൊള്ളാം സർവത്തേയും ദർപ്പണം ശുദ്ധമായാൽ
ജീവജന്തുക്കൾക്കെല്ലാമാത്മാവാകിന ബാലൻ
ജീവിച്ചു ഭാഗധേയമാരിലും തൂകീടുന്നു
പ്രത്യഹമാനന്ദാബ്ധൗ മഗ്നനായ് രമിച്ചിതു
മൃത്യുവിൻ ക്രൂരതകൾ ദർശിച്ചില്ലിതുവരെ
ആറു വർഷങ്ങൾ പിന്നിട്ടാനന്ദസ്വരൂപകൻ
ആരിലും ഭേദമൊന്നും കാണാതെ വളരുന്നു
അന്നൊരു നാളിൽത്തന്നെ മാതാവിൻ മാതാതാനും
ആരംഭം കുറിക്കയായ് മരണമാർഗ്ഗത്തിനായ്
ക്ഷീണയായേറ്റമൂർദ്ധ്വം വലിക്കുന്നതുകണ്ടു
ക്ഷീണിതനായി ബാലൻ ചിന്താകുലനായിതു.
പിതൃലോകത്തിലുള്ള വാർത്ത കണ്ടതുപോലെ
സുതരാം വ്യാകുലയായ്ത്തീർന്നങ്ങു മരിച്ചുതാൻ
കാലകാലനെ സദാ ഭജിച്ചീടിനാൾ തമ്പി
കാലാരിലോകം തന്നെ സംപ്രാപിച്ചിതുതാനും
വീണുരുണ്ടതുനേരം മാറത്തുതല്ലിക്കര-
ഞ്ഞവരും കണ്ണീർതൂകി ദായാതിയായ ജനം
ഉണ്ണിയാണെന്നാകിലുമുറ്റവർക്കുള്ള സ്ഥിതി
കണ്ണിനാൽ കണ്ടുതന്നെ നാണുവുമുറച്ചിതു
ക്ഷീണിതരാണിന്നിവരെന്നാലുമകക്കാമ്പിൽ

ക്ഷീണതവന്നതുപോൽ കുറഞ്ഞു തുടങ്ങുന്നു
പോരും ഗൃഹസുഖം കാംക്ഷിച്ചു തന്നെയാണിവർ
പൊരുത്തം തീരെയില്ലാതിങ്ങനെ കഴിവതും
മായാവൈഭവം പാർത്താൽ ദുഃഖപൂരിതം തന്നെ
മായമറ്റോരോ കർമ്മം തുടരുന്നിവർ താനും
എന്നു മാത്രവുമല്ല ദിനങ്ങൾ ചിലതു കട-
ന്നപ്പോഴേയിവരെല്ലാം വിനോദപ്രദരായി
രാഗദ്വേഷവും മന്ദഹാസവുമിടകലർ-
ന്നാഹന്തശ്മശാനവൈരാഗികളായീടുന്നു
മോഹാന്ധരായി ജനം സർവ്വരും വർത്തിക്കുന്നു
മോഹങ്ങൾ വിട്ടുതന്നെ ജ്ഞാനത്തിനായിവരും
പ്രവർത്തിക്കുന്നില്ലിവർ പ്രകൃതം ചാപല്യവും
പ്രിയമായുള്ള കാര്യം ലൗകീകമിവർക്കെല്ലാം
പ്രാപ്യമാക്കേണ്ടതിനായ് യത്നിക്കുന്നില്ലിവരും
പ്രാപിച്ചീടുന്നതോ അന്ധകാരത്തിൽ തന്നെയും
വിശ്വത്തിൻ ഗുരുവാകും ബാലകനീവകകൾ
വിശുദ്ധഹൃത്തിൽക്കണ്ടു വ്യാകുലചിത്തനായി
പിള്ളയായുള്ളൊരന്നപ്പക്ഷിയെ നീന്തിടുവാൻ
തള്ളയാം പക്ഷി തല്ലി പഠിപ്പിക്കാറില്ലല്ലോ
ആനയോടടുത്തിട്ടു മൽപ്പിടിത്തത്തിനായി
ഹര്യക്ഷകുമാരനെയാരാനും പഠിപ്പിച്ചോ
വൻപിയന്നുള്ള കർമഗുണത്തെ വാസനയാം
വന്മഹാൻതന്നെ ഗുരുവായ് പ്രവർത്തിപ്പിക്കുന്നു
അന്നാളിൽ ഗൃഹത്തിൽ കാണുന്നില്ലുണ്ണി തന്നെയും
അമ്മയാം കുട്ടിയമ്മതാനുമേ വിവശയായ്
താതമാതുലന്മാരും മറ്റുള്ള ദായാതിയും
തന്നത്താനോടിനോക്കി തോട്ടിലും കരയിലും
എവിടെപ്പോയി കുഞ്ഞെന്ന ചിന്തയാൽ വിവശ-
രെവിടെയും തിരഞ്ഞിതു കണ്ടുകിട്ടിയില്ല
കാവിലും കുളത്തിലും മാവുതൻ ചുവട്ടിലും

ദേവിതൻ ക്ഷേത്രത്തിലുമൊക്കെയും തിരഞ്ഞിതു
ആയതു നേരത്തൊരു ബാലകൻ പറഞ്ഞിതു
ആദരവോടായി മാടനാശാനോടപ്പോഴേ
കുഞ്ഞുതാൻ വസിക്കുന്നു കാവിൽത്താനേകനായി
കുഞ്ഞു കണ്ണടച്ചങ്ങു ധ്യാനത്തിലിരിക്കുന്നു
ക്ഷീണിച്ചു വിവശനാം നാണനാം കുമാരനെ
ക്ഷീണിതഗാത്രൻ മാടനാശാനും പുണർന്നിതു
വാരിത്താനെടുത്തിട്ടു വിവശനായിക്കൊണ്ടു
വാണരുളുന്ന പുത്രൻ ഗാത്രത്തെ തലോടിനാൻ
മാമനാം വൈദ്യന്താനും മാതാവും വന്നു ശീഘ്രം
മാനനീയൻ തന്നെ ചുംബിച്ചു തലോടീടിനാർ
മന്ദാരപ്പൂവു തന്നെ വെല്ലുന്ന കാന്തിചിന്തും
മഞ്ജുളകളേബരം കണ്ടുകണ്ടാനന്ദിച്ചു
എന്താണെന്മകനേറ്റം ചിന്തപൂണ്ടിട്ടുകാവിൽ
എന്തിനൊറ്റയ്ക്കു വസിച്ച മൂലം ചൊല്ക എന്നു
അമ്മാവൻ ചൊന്നവാക്കു കേട്ടിട്ടങ്ങാദരവിൽ
അമ്മഹാശയൻ ബാലൻ നാണുവും പറഞ്ഞിതു
വയ്യ വയ്യ ഹോ! കഷ്ടം അമ്മൂമ്മ തന്നുടയ
വന്മൃതിദുഃഖം എന്നെ ഒക്കെയും ക്ഷീണിപ്പിച്ചു
മൃതിതന്നെരിതീയിലുൾപ്പെട്ടിന്നലെ നമ്മൾ
മൃതപ്രായരായ്ത്തന്നെ വർത്തിച്ചതില്ലേ ചൊല്ലൂ
എന്നെയാദുഃഖവാർത്ത കൈവിടുന്നില്ല തെല്ലും
എന്നന്തരംഗമൊട്ടും ശാന്തമാകുന്നതില്ല
ഇല്ലല്ലോ സൗഖ്യത്തിന്റെ നല്ലതായുള്ള ദിനം
കില്ലില്ല കാലനിനീം വന്നീടുകില്ലേ ഗൃഹേ
മൃത്യുദുഃഖത്തെ തീരെയില്ലാതാക്കുവാനുള്ള
വൃത്തിവല്ലതുമുണ്ടോയെന്നോർത്തങ്ങിരുന്നിതു
ഏവമക്കുമാരന്റെ ഭാഷിതം കേട്ടു മാമൻ
കേവലം സന്തുഷ്ടനായ് ബാലനോടോതീടിനാൻ
ജ്ഞാനപ്രഫുല്ലമായ താവക മനസിങ്കൽ

ആനന്ദസാരമെല്ലാം വളർത്തീടുന്നതായാൽ
നീയുമേ മൃത്യുതന്നെ ജയിച്ചീടുന്നതാണു
നീയിനി മുൾക്കാട്ടിങ്കൽ വസിച്ചീടുക വേണ്ട
ക്രൂരനാം കൃതാന്തകനെന്നു തോന്നീടിലും താൻ
ക്രൂരതയല്ലയവൻ ധർമം താൻ നിവർത്തിപ്പൂ
ജ്ഞാനമാം ഗ്രന്ഥം തുറന്നവനും നിരൂപിക്കും
ജ്ഞാനിയായുള്ളവർക്കു ബന്ധുവാണല്ലോ ഞാനും
സാരമായുള്ള പ്രപഞ്ചൈകഗ്രന്ഥത്തെ പാർത്തു
സാരമാം തത്ത്വം ഗ്രഹിപ്പോൻ സമർത്ഥൻ തന്നെയാം.
ചിത്തചാഞ്ചല്യമില്ലാതുള്ളൊരു കുമാരന്റെ
ചിത്തത്തിൻ ദൃഢതയിൽ കൗതുകം വളർന്നുള്ള
ഗൃഹസ്ഥജനമെല്ലാമാശ്ചര്യം പൂണ്ടീടിനാർ
ഗ്രഹിക്കാം നമുക്കിനീം നല്ല കാര്യങ്ങൾ ബാലാൽ
അങ്ങനെ വാഴും കാലം നാട്ടിലങ്ങാകമാനം
ആതപം വർദ്ധിക്കയാൽ വലഞ്ഞു ജനങ്ങളും
പാരിതിലെങ്ങും പരിതാപ പാവകൻ താനും
പാരാതെയാകെയാലെ വിവശരായി ജനം
രാവോടു പകലു താൻ വിയർത്തു ജനമെല്ലാം
രാതപമൂലം പണി ഒന്നുമേ ചെയ്യാൻ മേല
രാവിലും വിഷമത്താൽ ജീവിതം ദുസ്സഹമായ്
ഭാവുകമതിന്നായി പലതും ചെയ്തു ജനം
ഭാഗധേയത്തിന്നുള്ള കാര്യമാലോചനയായ്
മണയ്ക്കൽ ദേവിക്കായി പൊങ്കലും നടത്തീടാം
മനതാരിങ്കലപ്പോൾ ഉറച്ചു ജനാവലി
വ്രതമായെല്ലാപേരുമെത്തുന്നു ക്ഷേത്രത്തിങ്കൽ
വ്രതധാരിയായ് കുട്ടിയമ്മയുമെത്തീടുന്നു
കുന്നിച്ച ഭക്തിയോടെ മാതാവു പോവുംനേരം
കുട്ടിയാം നാണുവിനുമാഗ്രഹം വളരെയായ്
കാലവൈകല്യം തീർത്തു ക്ഷേമത്തെ വരുത്തുവാൻ
കാരണരൂപൻ താനും ചെന്നിതു ക്ഷേത്രാങ്കണേ

മാതാവിൻ ചാരത്തു താൻ നിന്നിട്ടു മന്ദംമന്ദം
മാനസസന്തുഷ്ടനായോരോന്നുമരുൾചെയ്തു
കുട്ടിയമ്മയും മറ്റുള്ള ജനങ്ങളും ഭക്ത്യാ
ഭക്തവത്സലയാകും മണയ്ക്കൽ ദേവിക്കായി
പൊങ്കൽ നൈവേദ്യം ചെയ്തു പ്രാർത്ഥിച്ചു ദേവി തന്നെ
ആതപമൊടുങ്ങുവാൻ മഴയുണ്ടാവതിന്നായ്
ആകുന്നവണ്ണം തന്നെ പൂജയും കഴിച്ചിതു
മഴയുമുണ്ടായില്ല വർദ്ധിച്ചു ശോകം താനും
മനതാർസ്തംഭിതമായേവരും മരുവുന്നു
അപ്പോഴായ് നാരായണബാലകൻ പറകയായ്
അല്പമായാഗ്രഹമമ്മേ എനിക്കു പൊങ്കലിൽ
പൊങ്കൽ നൈവേദ്യം ഞാൻ ചെയ്താൽ പ്രസന്നർ ദേവർ താൻ
പൊങ്ങുന്നു മനതാരിൽ ഏറ്റവുമഭിവാഞ്ഛ
ഞാനിതു നിവേദിച്ചാൽ ദൈവത്തിന്നതേറ്റവും
ആനന്ദകരമാകും കാർമേഘം താനേവരും
മാനത്തു കാർകൊണ്ടീടിൽ വർഷമതേറ്റമാകു-
മാനന്ദം ജനങ്ങൾക്കും ആതപം താനേ നീങ്ങും
അർക്കനെങ്ങുത്ഭവിക്കുന്നേരത്തംബുജജാലം
അല്പാല്പമായിട്ടങ്ങു വികസിപ്പതുപോലെ
അർഭഗനാകുമെന്റെ പൂജയാം പൊങ്കൽകൊണ്ട്
അത്ഭുതവശനായി ദൈവവും മഴ നൽകും
വാത്സല്യമേറ്റമുണ്ടു ദേവന്മാർക്കാകത്തന്നെ
ബാലകർ ചെയ്‌വതെല്ലാമവർക്കു സന്തുഷ്ടി താൻ
ദേവവൃന്ദമങ്ങേറ്റം ബാലരിൽ പ്രിയരാണു
ദേവർതാൻ പൊറുത്തീടും ബാലകരുടെ പിഴ
ലോകത്തിനാനന്ദത്തിനായിട്ടിന്നെന്നെക്കൊണ്ടു
ലോഭമറ്റതാം കർമ്മം ചെയ്യിപ്പിൻ മടിയാതെ
ഞാനും താനുമെന്ന ഭേദമില്ലാത്ത നാണു
മഹാദേവതയ്ക്കായി പൊങ്കൽചെയ്തിതു പിന്നെ
പരമാനന്ദം തന്നെ വന്നിതു ജഗത്തിനും

പരന്നു കാർമേഘവും വാനിലായ് നിബിഡമായ്
പരദേവത താനും സന്തുഷ്ടയായിതെന്നു
പാരിച്ചമോദത്തോടെ ജനവുംമുദിതരായ്
പാരതിൽ വർഷമേറ്റം വർദ്ധിച്ചുവന്നു താനും
പരമപാവനനായ ബാലൻ പൂജചെയ്താൽ
പരമാനന്ദമേലാതിരിക്കാ ദേവഗണം
ലോകമാകവേ മഴ വർഷിച്ച മൂലമായി
നാകവാസികൾ താനും തോഷിച്ചു ബാലകനിൽ
ഭാവിയിൽ ലോകത്തിനു ഭാഗധേയമങ്ങേറ്റാൻ
നാണുവിൻ കർമം പോരുമെന്നുറച്ചമ്മതാനും
ഭാവിഭാസുരത്തിനായ് ദേവിതന്നെയും വാഴ്ത്തി
ഭാവുകമാശ്ചര്യവും തോഷവാത്സല്യമതും
കൂടുകകൊണ്ടുതന്നെ മകനെ തലോടിനാൾ
മാതാവു ബാഷ്പധാരാഭിഷേകവും ചെയ്തിതു
മുക്തിദനായ ബാലൻ തന്നെയും പുണർന്നിതു
ഇത്തരം നാനാരീതി അത്ഭുത ലീലകളാൽ
ഇക്കുമാരനെത്രയും ദിവ്യനെന്നു നിനച്ചിതു
ഇങ്ങനെ മരുവുന്നകാലത്തിലൊരുദിനം
മങ്ങാതെ ഉണ്ണികളും നാണുബാലനുമൊത്തു
മാനസോല്ലാസം ചേർക്കും ലീലയായിരിക്കുമ്പോൾ
ബാലകന്മാരും ചൊന്നാന്നുണ്ണി നാണുവിന്നോടായ്
ബാലമിത്രമേ നാണാ നീ പൊങ്കൽ നിവേദിച്ച
നേരത്തുതന്നെ മഴയാവോളം വർഷിക്കയാൽ
നേരായി ജനത്തിനു സന്തുഷ്ടിവന്നെന്നുള്ള
ചാരുവാം വാക്യം ജനമാകവേ ഉദ്ഘോഷിപ്പൂ
വാത്സല്യപൂർവം ഗുരുപഠിപ്പിച്ചീടുന്നതും
ഉത്സാഹമായി നീയും പഠിക്കുന്നതും കണ്ടും
കൗതുകം പൂണ്ടു ലോകം നിന്നുടെ കർമങ്ങളാം
കൗശലം കണ്ടീടുവാൻ ഉറ്റുനോക്കുന്നുതാനും
നീയെത്രയോ സമർത്ഥനാണെന്നു ഞങ്ങൾക്കെല്ലാം

മായമറ്റങ്ങുള്ളിലാഗ്രഹം വളരെയത്രേ.
ഇന്നു നാം പഠിക്കും കുടിപ്പള്ളിക്കൂടത്തിന്റെ-
മുന്നിലായ് കേരവൃക്ഷം നില്പതു കാണുന്നില്ലേ
മുന്നമേ മുതൽക്കിതിൽ പേടു താൻ കായ്ക്കുന്നുള്ളൂ
ഇന്നിനിയതു മാറ്റി കേരത്തെ ധന്യമാക്കൂ
സത്ഫലം കൊതിച്ചല്ലേ കർഷകൻതെങ്ങു നട്ടു
സത്പുമാനായ നീയുമിന്നു തീർക്കിക്കുറവ്
ഇത്തരം തോഴർ തന്റെ വാക്കുകേട്ടു നാണുവും
ഉത്തമഭക്തിയോടെ കേരത്തെ പുണർന്നിതു
ഉത്തമബാലക കരസ്പർശത്താൽത്തന്നെ നൂനം
നില്ക്കുമാ കേരത്തിനും സന്തുഷ്ടി ഭവിച്ചിതു
കായ്ക്കണമിനി മേലിൽ നീയും നൽഫലത്തെയും
വായ്ക്കുമാനന്ദമാക്കർഷകനുണ്ടാമതിനാൽ
കൈത്തലം കെട്ടിപ്പിടിച്ചുള്ളൊരാത്തലോടലിൽ
കേരവൃക്ഷവും നേരായ് ഉൾപ്പുളകം പൂണ്ടിതു
പിന്നീടു കായ്ച്ചതെല്ലാം സദ്ഫലം താനാകയാൽ
ഖിന്നത തീർന്നു ജനം ബാലനിൽ മോദമാർന്നു
അത്ഭുതബാലൻ തന്റെ ഇത്തരം പ്രവൃത്തികൾ
അത്യന്താമോദാൽത്തന്നെ വാഴ്ത്തി സജ്ജനങ്ങളും
തിങ്ങുമാ വനങ്ങളിൽ വസന്തം വന്നിതെന്നാൽ
എന്നുമങ്ങവിടത്തിൽ തേൻ നുകരുന്നു വണ്ടും.
കാലത്താലുണ്ടാകുന്ന കല്മഷം തീർത്തീടുന്നു
കാലുഷ്യമകന്നുള്ള മഹത്തുക്കൾ തൻ ജന്മം
കാലോചിതമായ് ധർമത്തെ പ്രതിഷ്ഠിപ്പതിന്നായ്
കാലം താനെല്ലായ്പോഴും സൽദ്ധർമ്മനിരതരെ
കാലമേ ജന്മം നൽകി വളർത്തീടുന്നു താനും
അദ്ധ്യാത്മാക്കൾക്കുവന്നീടും പ്രതിബന്ധങ്ങൾ
മന്നിടത്തിനൊക്കെ തുഷ്ടിവരുത്തുന്നു പിന്നെ
സൂര്യനെ മറയ്ക്കുന്ന മഞ്ഞിന്റെ മറകളെ
സൂര്യരശ്മിയും നേർത്ത തുള്ളിയായ്ത്തീർത്തീടുന്നു

മാനസമേകാഗ്രമായ് നിർത്തുന്ന ജനങ്ങടെ
വാക്കുകൾ ഫലവത്താണേതുകാലത്തിൽപ്പോലും
എന്നുള്ള ഗീരുമാത്രമല്ലയിദ്ധരാതലേ
വന്നുള്ള മഹാത്മാവിനെന്തുള്ളു അസാദ്ധ്യമായ്
സംസാരദുഃഖം തന്നെ ജയിക്കും മനുജനു
സംശയം വേണ്ട സർവ്വകർമവും ജയിക്കുവാൻ
നാരായണാഖ്യനായ ദേവന്റെ മാഹാത്മ്യവും
പ്രാണനെക്കാളും പ്രിയമുണ്ടാം സദ്വൃത്തി താനും
ജനങ്ങളനുദിനം ഹൃദയപുടത്തിങ്കൽ
ജഗദ്ഗുരുവായ ബാലനെ പ്രതിഷ്ഠിച്ചിതു
ബാലനാം നാരായണനുമായൊരുമിച്ചെന്നും
ബാലലീലയാൽത്തന്നെ ബാലന്മാർ മോദം പൂണ്ടാർ
ജീവിതകാലത്തിങ്കൽ സൗഖ്യമുണ്ടതെന്നാകിൽ
വിദ്യാർത്ഥിജീവിതത്തിൽ മാത്രമാണതുള്ളതും
ബാലലീലകൾ മാത്രം നയിക്കാതേവരും താൻ
ചേലെഴും കർമപുഷ്ടിയുണ്ടാക്കി വസിക്കണം
ബാലലീലയുമായി പഠിപ്പു തുടർന്നിട്ടു
കാലമേ രണ്ടുവർഷം പിന്നിട്ടു കുമാരനും
കാർനീങ്ങി വർഷം നിലച്ചങ്ങനെ ചക്രവാളം
കാണുമാറായി നല്ല തെളിനീർവാർക്കും പോലെ
പാർത്തലം തന്നുടയ പ്രസാദഭംഗി പോലെ
പശ്ചിമദിക്കും നന്നായ് വിളങ്ങി ദിനംതോറും
പൂമ്പാറ്റ പാറിക്കൊണ്ടു തേൻ നുകർന്നാനന്ദിപ്പൂ
തുമ്പിയും തുമ്പപ്പൂവിൻ നൽരസം നുകരുന്നു
വണ്ടുകൾ മണ്ടി വീണ്ടും വന്നിഹ പുഷ്പത്തിന്റെ
അണ്ഡങ്ങൾ തുളച്ചിട്ടു മധുവും കവരുന്നു
കാറുകൾ വാനവീഥി തന്നിലായോടിക്കൊണ്ടു
പൂർവ്വദിക്കിലായ് ചെന്നുപറ്റുവാൻ ശ്രമിക്കുന്നു
അംബുജബന്ധുതാനും പൂങ്കാവി പരത്തിയ
പൂർവ്വാദ്രി വർണ്ണാഭമായ്ത്തീർത്തിതു മന്ദംമന്ദം

അംബരം കടന്നങ്ങു അർക്കനാം ദിനേശനും
ചെന്നങ്ങു പടിഞ്ഞാറെ സമുദ്രം പൂകീടുന്നു
സന്യസിച്ചീടുന്നൊരു അർക്കന്റെ അന്ത്യം കണ്ടു
ധന്യമാകാക ലോകമറിയുന്നതുമില്ല
കാകേതി കരഞ്ഞുകൊണ്ടവറ്റയെല്ലാം തന്നെ
പാറിയങ്ങുയരത്തിൽ പറന്നു ഭക്ഷണാർത്ഥം
സാഗരം താനും പുതുപ്പതയും തൂകിക്കൊണ്ടു
സാരമായ് പുഞ്ചിരിതൂകുന്നുണ്ടു താനുമേറ്റം
പാവനപാണി കൂപ്പിനിൽക്കുന്നു ദ്വിജഗണം
പാവനഗാനം പാടി കൂടുതാൻ തേടീടുന്നു
കാഹളമൂതിക്കൊണ്ടു തെങ്ങുകൾ യശസ്സായ
കുട ചൂടിയാടി ഉലഞ്ഞു പുഞ്ചിരിക്കുന്നു
വ്യാജമാം മർമ്മരത്താൽ വായുവും ഗീതം പാടി
വ്യഞ്ജിപ്പിക്കുന്നിതല്ലോ വിശ്വവിസ്മയംതാനും
എങ്ങുമീവിധം ദോഷം വന്നീടാതിരിക്കാനായ്
തിങ്ങിന ഭക്തിമൂലം സ്വധർമം പുലർത്തുന്നു
സമുദ്രത്തിൽ നിന്നുയർന്ന വാതം തത്തിപ്പുണർന്ന്
സമസ്ഥജനങ്ങൾക്കും സൗഖ്യം താൻ പകരുന്നു
കാലമീവണ്ണം തന്നനുഗ്രഹം ചൊരിഞ്ഞങ്ങു
കാലാനുരൂപമായി ശാന്തയാം പ്രകൃതിയും
കാണിച്ചിട്ടുടനങ്ങുകടന്നുപോയീടുന്നു
ബാലരാം വിദ്യാർത്ഥികളീവണ്ണം നാണനുമായ്
ബാലവിക്രമാൽ വിളയാടിനാരെല്ലാവരും
അന്നൊരുദിനം തന്നിൽ സന്യാസിശ്രേഷ്ഠനൊന്നു
അത്ഭുതപുമാൻ പാദം ധരിത്രീശുദ്ധീകരൻ
സംഗമത്തിനാൽത്തന്നെ ധരയ്ക്കുള്ളതാം പാപം
സംഗമം നീക്കി വാഴും സൽപ്പുമാൻ വരുന്നുണ്ടു
ബാലരും യതിവര്യൻ തന്നുടെ വേഷം പാർത്തു
ബദ്ധമോദേന നോക്കിനിന്നിതു സകൗതുകം
ചെമ്പിച്ച ജഡാഭാരം ബാലചന്ദ്രകാന്തിയാം

ചെമ്മണ്ണു മുക്കിയുള്ള വാസസ്സും മുഖശ്രീയും
തഞ്ചത്തിൽ കാണുന്നുണ്ടു നെഞ്ചിൽ രുദ്രാക്ഷമാല
സഞ്ചിതഫലംപേറും സഞ്ചിയും യഥാവിധി
ചാരത്തിന്നു നാണം തോന്നുന്നസ്മശ്രുപാശവും
ചാരത്തായടുത്തെത്തി കാണുന്നു മെതിയടി
ചാരുവാം നെറ്റിത്തടം ചാമ്പൽ പൂണ്ടിരിക്കുന്നു
ചാരുത നൽകുന്നതായുള്ള നടത്തതാനും
വിയർപ്പാൽ നനഞ്ഞുള്ള വാസസ്സും ഗാത്രം താനും
വിശ്രുതൻ തന്നെ യോഗിയെന്നേവർക്കും താൻ തോന്നും
പലരീതിയിൽ കീറിപ്പാറിന മുണ്ടുതാനും
പരമേശ്വരനാമം നാവിനാൽ ജപിക്കയും
നേരമേ പാർത്തീടിനാൽ കുചേല ബ്രാഹ്മണനോ
പ്രാകൃതമായിട്ടുള്ള വേഷഭൂഷാദികണ്ടീ-
പ്രാകൃതബാലന്മാരുമക്രമം തുടങ്ങിനാർ
പാരമായ് പരിഹസിച്ചേറ്റവും ക്രുദ്ധിച്ചിതു
പാരമാം കല്ലെടുത്തു പ്രഹരിച്ചിതു ചിലർ
ബാലന്മാർ തന്നുടയ ബാലിശസ്വഭാവത്തെ
ബാലനാം നാണുവിനു തടയാൻ സാധിച്ചില്ല
ബാലിശം പൈശാചികമാം വൃത്തികൈക്കൊള്ളാൻ താൻ
ബാലന്മാർക്കെളുപ്പമാം അവിവേകികളല്ലോ
എവ്വിധമിവരെ ഞാൻ പിന്തിരിപ്പിക്കുന്നിതും
ഏവമുള്ളതായുള്ള ചിന്തയാൽ കരഞ്ഞുപോയ്
മോഹിതനെന്നപോലെ പോകുവാൻ കഴിയാതെ
മോഹനകുമാരനുമാകുലം പൂണ്ടീടിനാൻ
കണ്ടീടുന്നതു കാലമായതിവര്യനെല്ലാം
കൊണ്ടാടി വന്നടുത്തു നാണുവേയെടുത്തിതു
ഉണ്ണീ നീ കരയേണ്ടാ ബാലരാകയാലിവർ
ഉള്ളിൽ വന്നഹന്തയാലറിയുന്നതെല്ലാം ഞാൻ
ഏറ്റുകൊള്ളാം ഖേദവുമില്ലിന്നെനിക്കിതു നൂനം
ഭിന്നരാണീ ജഗത്തിൽ ജനിച്ച മനുഷ്യരും

ഭിന്നത മറന്നങ്ങു വസിക്കും സജ്ജനങ്ങൾ
മന്നിലീവകയെല്ലാം സഹിച്ചുകൊണ്ടീടുകിൽ
ദണ്ഡമില്ലിഹത്തിലെ ജീവിതം സുഖപ്രദം
ഉഗ്രമായുള്ള ചൂടും മഴയും കാറ്റുതാനും
ഉത്സാഹമായിത്തന്നെ ഏൽക്കുന്നു നാമെപ്പോഴും
എന്നെത്താനഗ്നിതന്നിൽ തള്ളിവീഴ്ത്തിയെന്നാലും
എത്രയും സ്നേഹം താനേയെനിക്കുള്ളിവരിലും
അസ്ത്രങ്ങൾ തറച്ചാലുമാണിയങ്ങടിച്ചാലും
ആഹവം ബാലരോടു ചെയ്കയില്ലൊരിക്കലും
വ്യാകുലമിവർക്കുള്ളതൊക്കെയും ഗ്രഹിക്കുവാൻ
ആകുലമില്ലയെന്റെ ഹൃത്തിനു സുഖംതന്നെ
ഇപ്രകാരമാണെന്നുടെ മതിയെങ്കിലുമേ
ചുട്ടുനീറിടുന്നുണ്ടു നിന്നുടെ കരച്ചിലാൽ
നിഷ്കളങ്കനായുള്ള നാണുവേത്തന്നെ യോഗി
നിഷ്കളഹൃദയനായെടുത്തു നടന്നിട്ടു-
വയൽവാരമാം വീട്ടിലണഞ്ഞു മാതുലന്റെ,
സവിധം തന്നിൽ നിർത്തി ബാലനാം നാണുവിനെ
കുട്ടിയമ്മയും മാടനാശാനുമത്ഭുതത്താൽ
സ്തബ്ധരായിതുനേരം മാതുലജനങ്ങളും
നമിച്ചു യോഗിതന്നെയായവർ ഭക്തിപൂർവം
നമ്രമായ് ശിരസ്സപ്പോഴായവർക്കെല്ലാവർക്കും.
അൻപുറ്റ മുനീന്ദ്രന്റെ മുഖം സന്ധ്യാർക്കനെപ്പോൽ
ഇമ്പമായിട്ടു കാണുമാറായി സകൗതുകം
വാത്സല്യമാർന്നുകൊണ്ടു കുട്ടിയെയെല്ലാപേരും
വാച്ചകൗതുകാൽത്തന്നെ ചുംബിച്ചു തലോടിനാർ
മംഗളകരമായിട്ടുള്ള പ്രവൃത്തികളും
മംഗളാത്മാവേ തോന്നാനെന്താണു ബന്ധമതും
മംഗളതരമായ ചോദ്യത്തെക്കേട്ടു യോഗി
മംഗളതരമായി ധരിപ്പിച്ചുള്ള കഥ
ഉണ്ടായ സംഗതികൾ കൃത്യമായ്ത്തന്നെ യോഗി

ഉത്തമരായവരോടൊക്കെയും പറഞ്ഞിതു
ഉണ്ടായിതാനന്ദവും മാടനാശാനും മറ്റും
ഉണ്ടായിടുന്നതാണു പല സംഭവം മുറയ്-
ക്കുണ്ടാകും ശ്രേയസ്സേറ്റമിവനു താനേ വരും
ഉണ്ടാകുമിവൻ തന്നാൽ ശാശ്വതശാന്തിതാനും
ഉണ്ടാക്കുന്നവനാണു ബാലനാമീയുള്ളവൻ
സ്നേഹമാരിലും ചേർക്കും ശുദ്ധസാത്വികനാണു
സ്നേഹവായ്പിനാൽത്തന്നെയുലകംവെല്ലുമിവൻ
മോഹനവാക്കാണു സഗുണാലയനിവൻ താൻ
മോഹമാരിലും ചേർക്കുമിവന്റെ വചോവൃത്തി
ധർമരക്ഷാർത്ഥമായിട്ടീശ്വരൻ തന്നെ വന്നു
ധർമത്തിന്നധിവാസമീഗൃഹേ കൈവന്നല്ലോ.
നിർമലനിവൻ ധരാമണ്ഡലമൊരുപോലെ
നിർമിതിവരുത്തീടും ധാർമികൻ തന്നെയിവൻ
ഈവിധമരുൾചെയ്തു മറഞ്ഞു മുനിതാനും
എവ്വിധമെങ്ങോട്ടേയ്ക്കെന്നാരുമേ കണ്ടതില്ല
പിന്നെയങ്ങൊരുനാളുമൊരുത്തർ പോലുമെങ്ങും
മന്നിതിൽക്കണ്ടതില്ല ഈ തപസ്വിയെത്തെല്ലും
ദിവ്യരാമവർ ദൃഷ്ടിപ്രപഞ്ചത്തിലെന്നും താൻ
അവ്യാജദൈവകല്പനാനിദാനമായുള്ളോർ
ആശ്ചര്യമാണവർതൻ കർമ്മങ്ങളാർക്കും പാർത്താൽ
നിശ്ചയമോർത്തുനോക്കിൻ ഭാവങ്ങളവർക്കില്ല
തന്നിച്ഛയ്ക്കൊത്തുതന്നെ ജഗത്തും നടന്നീടും
സ്വർഗ്ഗത്തിൻ ദീപാഞ്ചലമായുള്ള ഉണ്ണി താനും
ദുശ്ശീലം വളർത്തുന്ന കൂട്ടുകാരെയും വെടി-
ഞ്ഞാശീലഗുണനേകനായ് വാഴും നിത്യം താനും
ദ്രോഹമെന്നുമേവനുമനർത്ഥമണച്ചീടും
ദ്രോഹഹീനർക്കു സന്തുഷ്ടിയുമേറിവരും താൻ.
കഷ്ടം! വാക്ശരം പരിഹാസത്താലേ വന്നാകിൽ
പുഷ്ടിയേറ്റം കെടുത്തും തുഷ്ടിയുമകന്നുപോം

വാക്ശുദ്ധി മനഃശുദ്ധി കർമശുദ്ധിയും പിന്നെ
വർദ്ധിച്ച ഗൃഹശുദ്ധി ദേഹശുദ്ധിയും വേണം
ഈവകയെല്ലാമാണു ആർക്കുമേ സംസ്കാരദം
ഈ ഗുണമിയന്നുള്ള പുമാനാം മഹാനതും
നിർഭയനായിങ്ങു വർത്തിക്കും മാനുഷൻ താനും
നിർമലത്വത്താലാർക്കും നന്മകൾ വരുത്തീടും.
ജാതിഭേദമാം ചിന്ത മതദ്വേഷമാം പാപം
ജനങ്ങൾക്കെപ്പോഴുമേ നാശമാണെന്നോർക്കണം
ജന്മവൈരികളെപ്പോൽ ഭിന്നിപ്പിച്ചീടുമിവ
ജന്മികൾക്കൊരിക്കലും നന്മകൾ വരുത്തില്ല
തീണ്ടലും തൊടീലുമെന്നുള്ളതാം ദുരാചാരം
തീരാത്ത പാപത്തിനു പാത്രം താനെന്നറിക
വിശ്വാസമില്ലാരിലും ശബ്ദം താൻ പ്രമാണവും
വിശ്വാസം വരുത്തില്ല പ്രാകൃതർക്കൊന്നിങ്കലും
ക്ഷണികമായിട്ടുള്ള സുഖത്തെയോർത്തു ജനം
ക്ഷണഭംഗുരവൃത്തി കൈക്കൊണ്ടു വാണീടുന്നു
ഏറ്റവും ഭാരം താനെ ക്ഷോണിക്കു വരുത്തുന്നു
ഏറ്റവും ദുർമ്മദമാം കുപ്രഭുത്വവും പാരിൽ
ഈവണ്ണം ധർമ്മലോപാലധർമം വർദ്ധിച്ചിട്ടു-
ഈ ബന്ധുവർഗ്ഗംപോലും ശത്രുവായ് മരുവുന്നു
കേവലമതു ശമിപ്പിച്ചു സുഖം തരേണ്ട-
കേവല ബാലനായ നാണുവിൻ ജന്മോദ്ദേശ്യം
വിസ്മയാവഹമായി വീക്ഷിച്ചു വീണ്ടുംവീണ്ടും
വിശ്വാസിജനങ്ങൾക്കുമാശ്ചര്യം പരന്നിതു
ഭൂവിന്നു ഭാരമേറ്റം വളർത്തും കുപ്രഭുത്വം
ഭൂരിയായ് വർദ്ധിച്ചിതു പാരിതിൽ കലഹവും
ക്ഷണഭംഗുരമായ തൃപ്തി കൈക്കൊണ്ടിട്ടു താൻ
ക്ഷീണിതസുഖികളായ് വർത്തിച്ചു ജനമേറ്റം
ഇപ്രകാരമായുള്ള സംഭവബഹുലത്താൽ
ഇക്ഷിതിവാസം തന്നെ ദുഷ്കരം ജനങ്ങൾക്കും

ഈവിധവിപത്തിനെ ഉച്ചാടിച്ചീടുവാനായ്-
ഈ മന്നിൽ വന്നുയേവം പിറന്ന കുമാരനെ
വിസ്മയാനന്ദപൂർവം വീക്ഷിച്ചു ലോകരെല്ലാം
വിശ്വാസി ജനങ്ങൾക്കുമോദമേറ്റവും വന്നു
പരിശുദ്ധനായുള്ള നാണുവിൻ പരിശ്രമം
പാരം ശുദ്ധമാക്കിത്തീർത്തിതു ലോകത്തിനെത്താൻ
പത്മനാഭനോയിവൻ പത്മബാന്ധവൻ താനോ
പത്മാക്ഷനല്ല പിന്നെ പത്മമന്ദിരൻ താനോ
പത്മബന്ധുവേക്കാളും തേജസ്സായുള്ള കുട്ടി
പത്മബാണനെക്കാളും സുന്ദരൻ സുകുമാരൻ
ഈവിധം പലതരം വാക്കിനാൽത്തന്നെ ജനം
ആവോളം പ്രകീർത്തിച്ചു കോമളകുമാരനെ
ഏവരുമൊരുപോലെ വാഴ്ത്തുന്നു ബാലകനെ
ഏതൊരു തരത്തിലും ധർമ്മത്തെ നൽകുമിവൻ
ധർമപാലനത്തിനു വന്നവതരിച്ചുള്ള-
നിർമമൻതന്നെയേറ്റം പുകഴ്ത്തി ജനങ്ങളും
ഭാവനാവശഗനാം ബാലകൻ നമുക്കെല്ലാം
ഭാവുകം വളർത്തീടും മേലിലും ശുഭം വരും
പാരിലാകെപ്പരന്നു നാണുവിൻ പ്രഭാവവും
പാവനാകാരൻ തൻവളർച്ച പാർത്തുജനം താൻ
മാതൃരാജ്യത്തിന്റെ ശ്രീകരരത്നം തന്നെയാ
മാതൃകാസൗരഭ്യം താൻ പരത്തിപ്പാരിലെല്ലാം
മാതൃകയായുള്ളോരു ജീവിതസരണിയാൽ
മാതൃഭൂവിനെപ്പാരിൻ തിലകമാക്കിത്തീർത്ത
മാനവകുലമൗലിയായുള്ള മണിദീപം
മാനസാനന്ദമാർന്നു കഴിച്ചു ബാല്യകാലം
തത്തയും പറഞ്ഞിതു ഹൃത്തതിൽ ഭക്തിയോടെ
നിത്യമിച്ചരിതത്തെ ശ്രദ്ധിച്ചുപഠിപ്പവർക്ക്
ഒക്കെയും ശുഭം വരും സർവ്വവിഘ്നങ്ങൾ നീങ്ങും
അപ്പുമാനേറ്റമായസന്തുഷ്ടി വരിച്ചീടും
അല്പവുമവനില്ല ദുഃഖവും ശമിച്ചീടും

ലോകവിഘ്നങ്ങൾ തീർക്കാൻ പാരതിൽ പിറന്നിട്ടു
ലോകവന്ദിതനായ ശ്രീനാരായണഗുരു
ലോകമാകവേ മേന്മേൽ ഹർഷവർദ്ധനനായി
ലോകപൂജിതനായി വാണരുളിന കഥ
ബാലകാണ്ഡമെന്നുള്ള ആദിയാമദ്ധ്യായവും
ബാലിശമെന്നാകിലും പറഞ്ഞു ഞാനുമിത്ഥം
നിർമലമായ കഥ അനതിശയമായി
നിർദീർഘമായ് യതിസംക്ഷേപമായിത്തന്നെ
പറഞ്ഞേനിതു ഞാനും കുറിച്ചു ഭവാനതു
പാരതിൽ ജനങ്ങൾക്കു ഉൾക്കളം കുളിർക്കട്ടെ
പാരിന്റെ തമസ്സിനെയാകവേയകറ്റീട്ടു
പരം വിജ്ഞാനമായ മണിദീപമാം കഥ
വിശ്വമോഹനമായിത്തീരട്ടെ ജഗത്തിങ്കൽ
വിശ്വാസം ജനങ്ങൾക്കും വർദ്ധിക്കും ദിനംതോറും
സംക്ഷിപ്തമായിട്ടു ശ്രീനാരായണഗുരു ച-
രിതം ഭാഗവതം കേവലം കിളിപ്പാട്ടായ്
ആദ്യമാം കാണ്ഡം തന്നെ ചൊല്ലിനേൻ സരഭസം
സംക്ഷിപ്തമായ് സൂക്തിരത്നമാമിതുതാനും
സംക്ഷിപ്തം ശ്രവിപ്പോർക്കു സുകൃതം വർദ്ധിച്ചീടും
പൈതൃകമായ സർവദോഷവുമകന്നീടും
പിതൃതുഷ്ടിയുംവരും പുത്രലാഭവുമേറും
കേഴ്വിക്കു സുഖമേകാൻ കേകയാം വൃത്തത്തിലായ്
കേമമായ്ത്തന്നെ ഇതു ചൊല്ലിനേൻ ഇനിയും ഞാൻ
എന്നുടെ ദിനകൃത്യം നടത്തുന്നതിനായി
ഇന്നിപ്പോൾ പോയീടുന്നു വന്നീടാമുടൻതന്നെ
എന്നുടെ ഉടയവൾ ശാരദാദേവിതാനും
എന്നും തൃക്കരം തന്നിൽ പരിലാളിക്കുന്നുണ്ടു
എന്നെയമ്മയെ വണങ്ങീട്ടു വന്നിടാം ഞാനും
ധന്യയാം തത്തതാനും പറഞ്ഞു മറഞ്ഞിതു
ഇതി ശ്രീനാരായണഗുരുദേവ ഭാഗവതം
ബാലകാണ്ഡം സമാപ്തം.

# ബ്രഹ്മചര്യാകാണ്ഡം

## (കാകളി)

കാണുവോർക്കാനന്ദമേകുന്ന ബാലകൻ
കണ്ണിലുണ്ണിയായ ശ്രീകരനായിതാ
തിണ്ണമീവണ്ണം പഠിക്കുന്ന കാലം താൻ
കണ്ണിന്നു കൗതുകമേവർക്കും നല്കീടും
തിണ്ണം താൻ വന്നങ്ങു പൈങ്കിളി താനുമേ
കർണ്ണത്തിൻ പൂരം കഥ പറയുന്നു ഹാ
പാരതിൽ മാഹാത്മ്യമേറുന്ന ബാലകൻ
പാരം പഠിപ്പാൻ നടക്കുന്ന കാലത്തു
ആർക്കുമേയാമോദം നൽകുന്ന ബാലന്റെ
ആശാനതായുള്ള പിള്ളയാം ധന്യനും
നാളീകനേത്രനായുള്ളയീ ബാലനെ
നാളിൽനാളിലതികേമം പഠിപ്പിച്ചു
ധന്യമുണ്ണിയുമമരം പഠിച്ചിതു
ധന്യരാമാളുകളൊക്കെ പുകഴ്ത്തുന്നു
അന്നുള്ള നാളിൽ തുടങ്ങി ജനങ്ങളും
ഉന്നത ബാലനെനന്നായി വാഴ്ത്തിനാർ
ഉന്നതനാണിവൻ ധന്യൻ മഹാശയൻ
ഉന്നുന്നതെന്തുമേ നേടിടും നിർണ്ണയം
ശ്രീകൃഷ്ണരൂപത്തെയെപ്പോഴുമുള്ളിലും
ശ്രീകൃഷ്ണകീർത്തനം നാവിലുമായിവൻ
ഒന്നുപോലങ്ങു പ്രതിഷ്ഠിച്ചു സാദരം
ഉന്നിദ്ര തേജസ്വി വാണാനനുക്രമം
ഉൾപ്പൂവിലുള്ളോരു ഭക്തി വർദ്ധിച്ചിട്ടു
അക്കാലമാശുതാൻ നാമം ജപിക്കവേ
അക്കുമാരന്നങ്ങു തേജസ്സു വർദ്ധിച്ചു
ജ്ഞാനിയായുള്ളോരു ബാലകനന്നാളിൽ
ജ്ഞാനസംക്ഷേപമാം വിത്തു വിതച്ചിതു

കൂടെ പഠിക്കുന്ന കൂട്ടുകാർക്കായ് മുദാ
കൂടിയ വേദാന്തസാരമോതുമവൻ
സർവ്വവിജ്ഞാനസ്വരൂപനാമുണ്ണിയിൽ
സർവ്വദാനന്ദം തദാ കണ്ടു കുട്ടികൾ
സർവ്വരും സന്തുഷ്ടരായ് വന്ന കാരണാൽ-
സർവ്വവിശുദ്ധനായ് വന്നു നാറാപിള്ള-
യാശാൻ പ്രവചിക്കുമക്കാര്യമൊക്കെയും
ആകാംക്ഷാപൂർവം പഠിക്കുന്നു നാണുവും
സജ്ജനസമ്മത മാതാപിതാക്കളിൽ
സന്തുഷ്ടിയെപ്പോഴുമേറ്റി നാരായണൻ
മാതാപിതാക്കളും ചെയ്യുന്ന കാര്യങ്ങൾ
മോദേന നാണുവും ചെയ്തു സഹായിക്കും
ചെയ്യും മഹാമോദമെപ്പോഴും താതനിൽ
ചെയ്യുന്ന കർമ്മത്താൽ ബാലനും നൽകിടും
മന്ത്രജപത്തിൽ വിശ്വാസമുറയ്ക്കയും
മന്ദിരകാര്യങ്ങൾ നന്നായ് കഴിക്കയും
വിശ്വേശ്വരനാമമോതുമെന്നുള്ളതാം-
വിശ്വവിഖ്യാതമുപദേശമാരിലും
വിശ്വോത്തരമായിത്താനും കൊടുത്തിടും
വിശ്വത്തിനെന്തുള്ളതിൽപ്പരം സൗഖ്യവും
ക്ഷേത്രോപവാസാദി മാതാപിതാക്കളും
മാത്രകൾ തെറ്റാതെ ചെയ്യുന്നതൊക്കെയും
ശ്രോത്രിയനെപ്പോലെ നിത്യം നടത്തിടും
ഗാത്രത്തിനുമതുപുഷ്ടിയേകുന്നതാം
എന്നും നടത്തുന്ന സദ്വൃത്തിക്കൊക്കെയും
തങ്ങുന്ന മോദേന താങ്ങായി ബാലകൻ
ചെങ്ങാതിമാരൊത്തു നർമ്മം പറകിലു-
മങ്ങാതസത്യമൊരിക്കലും ചൊന്നിടാ
നാട്ടുകാരും പിന്നെ വീട്ടുകാരും ചിരം
നാണന്റെ സൗശീല്യമായുള്ള ബുദ്ധിയെ

പാരം പ്രശംസിച്ചു ചൊല്ലുമെന്നാകിലും
പാരമങ്ങാരിലനാദരം കാട്ടിടാ
കൊച്ചനാശാന്റെ തേജസ്സാർന്നുള്ളതാ-
മക്കുമാരന്റെ കളേബരം കാണുകിൽ
മെച്ചമാർന്നുള്ളതാം ബുദ്ധിയും ശക്തിയും
മെച്ചം പറയാം സകലപ്രവൃത്തിയിൽ
വീണ്ടും വീണ്ടും കണ്ട പുണ്യപൂരം തന്നെ
ഇണ്ടലില്ലാതെ ജനങ്ങൾ പുകഴ്ത്തുന്നു
പുണ്യം പരത്തുന്നതിന്നുമീ മന്നിലായ്
പുണ്യരൂപനവതാരമെടുത്തതാം
കണ്ണിന്നു ചാരുതയേറ്റുന്ന ബാലകൻ
കണ്ണനും നാണമാം നാണനെക്കണ്ടെന്നാൽ
കൊച്ചനാശാനും ദിവംപുക്കു രണ്ടര-
വർഷം കഴിഞ്ഞിട്ടനാകുലം മെച്ചമേ
വന്നുപിറന്ന മഹാനുണ്ണി താനുമേ
ലക്ഷണയുക്തനായ് മേവുന്നു മുന്നിലായ്.
അക്ഷീണമൊക്കെ ഗ്രഹത്തിന്നു തീർക്കുന്നു
ഏവമുള്ളാളുകളൊക്കെപ്പറവതു
കാലത്തിലല്പം വികല്പവും വന്നിതു
പാരിതിലാർക്കുമേ ചിത്രചലനം പോൽ
മാറുന്നു സൗഖ്യവും ദുഃഖവുമൊക്കെയും
ഒൻപതു നല്ല പിറന്നാൾ കഴിഞ്ഞിതു
അൻപിയലും ബാലനത്ര ജ്വരം വന്നു
തൻപിതാമാതുലന്മാരും വിഷമിച്ചു
കമ്പം വരുത്തുന്നു ഉഗ്രൻ ജ്വരം താനും
അൻപെഴും ബാലനെയത്ര തളർത്തിതു
സംഭ്രമിച്ചെങ്കിലും ഭിഷഗ്വരവൃദ്ധരാം
മാതുലന്മാർ നൽ ചികിത്സചെയ്തു പരം
സംഭ്രമം മെല്ലവേ മാറിയസുഖവും
സംഭ്രാന്തിയില്ലാതെ മെല്ലവേ മാറിനാൻ

ദൈവികസേവയുമൗഷധസേവയും
ദൈവമാം ബാലന്നു സൗഖ്യം വരുത്തുന്നു
നൂതനമായൊരു ജന്മമെന്നേവരും
മേദുരകീർത്തിക്കു വന്നുവിഭൂതിയും
മാതാപിതാക്കളും സന്തുഷ്ടചിത്തരായ്
മാതുലന്മാരുമായ് ബാലനെക്കാത്തിതു
ഇത്തരമോരോരോ ലീലയുമായിട്ടു
ഉത്തമൻ പത്താം വയസ്സിൽക്കടന്നിതു
ഉത്തമനായ പിതാവിൽ നിന്നാപ്പെതൽ
സത്യമാം ദൈവജ്ഞശാസ്ത്രം പഠിക്കയായ്
നന്നായിത്തന്നെ ഗണിതം പഠിച്ചിതു
നന്മ ജഗത്തിന്നു ചേർക്കുവാനായ് ഗുരു
ബ്രാഹ്മമായുള്ള മുഹൂർത്തം വരും മുമ്പേ
ബ്രഹ്മജ്ഞൻ ബാലകൻ നാമജപം ചെയ്യും
നിർമ്മലവാരിയിൽ നിത്യം കുളിച്ചിട്ടു
നിർമ്മലൻ സൂര്യോദയത്തിനു മുന്നിലായ്
കർമ്മങ്ങളെല്ലാം നിവർത്തിച്ചുകൊണ്ടിടും
ധർമ്മമാർഗ്ഗങ്ങളെ വേർതിരിച്ചും കൊണ്ടു
ധാർമ്മിക ബാലകൻ ചിന്തതുടർന്നിടും
സത്വശുദ്ധ്യാദിയും ജീവകാരുണ്യവും
സത്യസ്വരൂപൻ താൻ നിത്യവും കാത്തിടും
ഭാവിയിൽ ബാലനുണ്ടായി വരുന്നതാം
ഭാവുകം നേരുകയാണു പിതാ താനും
ഭാവിയേറ്റമുണ്ടാവാൻ ബാലനെന്നുമേ
സൗശീല്യമുള്ള കുമാരൻ താൻ പിതാ
സൗമ്യമായിട്ടുള്ള തത്ത്വങ്ങളൊക്കെയും
ശുദ്ധരൂപന്നു ചിത്തത്തിലേറീടുവാൻ
ശ്രദ്ധിച്ചുകൊണ്ടു പഠനം തുടരുന്നു
പാരിൻ പതിരറ്റ സർവ്വസാരങ്ങളും
പാടവത്താൽ ഗ്രഹിക്കുന്നു പരം പുമാൻ

ജ്യോതിശാസ്ത്രമതിങ്കൽ നിപുണനായ് താൻ
ആയവൻ ദ്യോവിലെങ്ങും പ്രശോഭിക്കുന്നു
ആരിലും ഭേദമൊന്നും നിനയ്ക്കാതേവം
ആര്യനതായ് ലോകജാതകം പാർക്കയായ്
അന്നാൾ പിണക്കിത്തല്ലിച്ചു ജനങ്ങളെ
അയിത്തപ്പിശാചിനെത്തന്നാൽ കഴിവ-
തോടിക്കുവാനുള്ള കാര്യം നിനയ്ക്കുന്നു
നാണുകുമാരൻതാൻ ശ്രമിക്കയായിതു
ഇക്കാലത്തയിത്തമില്ലാതെയാക്കുന്ന
സ്വാമികുമാരനായ് മാമ്പഴമൊന്നതു
സൽക്കരിപ്പാനായിട്ടൊരുപുൽക്കസൻ താൻ
വന്നെത്തി വിനയാന്വിതനായ് നീട്ടിനാൻ
പുണ്യാത്മകൻ തന്റെ തൃക്കയ്യുകൊണ്ടു ഹാ!
പൂർണ്ണമോദേന പിടിച്ചു പുണർന്നുടൻ
മാമ്പഴമാസ്വദിച്ചീടാൻ തുടങ്ങുന്നു
വൃത്തിയില്ലാതുള്ളവനെങ്കിലും സദ്വൃ-
ത്തികണ്ടേറ്റം മുദിതനായി നാണുവും
സന്തോഷമുണ്ടായതു പറഞ്ഞീടുവാൻ
സ്വന്തമായ് വാക്കില്ലാതെ നിന്നാനപ്പൊഴേ
പാരം വിറയലായന്തരംഗത്തിലും
പൊന്നുതമ്പ്രാക്കളടിയരെത്തൊട്ടെന്നാൽ
ചെന്നുപെട്ടീടുമടിയൻ നരകത്തിൽ
എന്നുള്ളവനുടെ സംഭ്രാന്തി കണ്ടിട്ടു
പുണ്യനാം നാണുവുമോതിനാനിത്തരം
തമ്പ്രാനൊരുത്തനല്ലിന്നു ഞാൻ നിന്നുടെ
സാമ്പ്രദതോഴൻ വയൽവാരവാസി താൻ
നാരായണനെന്ന നാമം പറഞ്ഞിടാം
നാണുവെന്നും പിന്നെ നാണനെന്നും ചൊല്ലും
ആയതിലൊന്നു നീ ചൊന്നാൽ മതിയിനി
ഇത്തരം ചൊല്ലിയനുഗ്രഹിച്ചായവൻ

പൊയ്ക്കൊൾവാനേറ്റമനുവാദവും നൽകി
മാടമാം വീട്ടിലുണ്ടാകുമൗദാര്യമാ
മേടപ്പുരയതിൽ ലോഭവും വന്നിടാം
ശോകമകലുവാനുള്ള കർമ്മം ചൊല്ലും
പൂർണ്ണനിധികളും പർണ്ണശാലയ്ക്കലും
പട്ടുടുത്തീടുന്നതിൽ കത്തികണ്ടിടാ
ചിത്രമത്രേ ലോകവ്യത്യസ്ത നീതികൾ
ചിത്രമാണോർക്കിൽ വിവേകിക്കിതൊക്കെയും
അപ്പുലയൻ യുവാ തൻ മനം സന്തുഷ്ടി
അപ്പൊഴേയേകി യതീന്ദ്രനാം നാണുവും
പങ്കത്തിലല്ലയോ പങ്കജമുണ്ടാവൂ
പങ്കജം പൂജയ്ക്കു ശുദ്ധി ചേർക്കില്ലയോ
കാനനമദ്ധ്യത്തിലെത്രയോ പൂവുകൾ
കാണാതെതന്നെ വിരിഞ്ഞു കരിയുന്നു
വിശ്വംഭരതന്നെ നിത്യം ഭരിക്കുന്ന
വിദ്വാനു ഭരണശക്തിയുണ്ടാമല്ലോ
കല്ലുള്ളതൊക്കെ താൻ കാട്ടിൽ കടലിലും
ചാണകാണാതങ്ങതിൻ മൂല്യനിർണ്ണയം
സാധിക്കുമോ വല്ലകാലത്തുമോർക്കുകിൽ
ദേവനാം ബാലകനിത്തരം വാക്യങ്ങൾ
ഭാവപ്പകർച്ചയതില്ലാതെ ചൊല്ലുന്ന
ഗീരുകൾ കേട്ടിവൻ സാരനാണെന്നുമേ
ജീവിതാദർശപ്രദർശനനാകുന്നു
നാമജപവും കുളിയും കുറിയുമായ്
മേവുന്ന ബാലൻ വിരാഗിയാകുന്നു താൻ
ഭക്തിയാമബ്ധിയിൽ മുങ്ങിക്കുളിച്ചിട്ട
ഭക്തജനത്തിന്നു മാർഗ്ഗം തെളിക്കുന്ന
സിദ്ധനായ് ബാലൻ വളർന്നു ദിനംപ്രതി
മുക്തനായ് മേവുന്ന ബാലനു താതനും
മുക്തി ലഭിക്കും പ്രകാരമായുള്ളോരു

യുക്ത്യുപദേശമന്നങ്ങു നല്കീടിനാൻ
ഏകാന്തതയാണിഷ്ടം നാണുവിനെപ്പോഴും
ഏകനായല്ലയോ നാം വന്നുപോവതും
എന്നുള്ള പുത്രന്റെ ചിന്തകണ്ടങ്ങനെ
ഏകാന്തതയിലൊരുദിനേ താതനും
ഏകാഗ്രചിത്തനായുള്ള മകന്നു താൻ
ഏഷണദോഷങ്ങൾ നീങ്ങീടുവാനുള്ള
ഏനസ്സൊഴിഞ്ഞു സാരോപദേശത്താൽ
ഏറിയതിൽ കാര്യമെല്ലാം പഠിപ്പിച്ചു.

## താതോപദേശം

കാരുണ്യശീലനാം ബാലകാ നിൻ മനം
ഞാനറിയുന്നുണ്ടു ഏറെനാളായിട്ടു
നിത്യം സ്വതന്ത്രനായ് സർവ്വജ്ഞനുമായി
നിത്യനായ് സത്യസ്വരൂപനായ് മേവുന്ന
സർവ്വത്രപൂർണ്ണനായ് സാക്ഷിതാനേതിനും
കാരണരൂപനായുള്ളവനീശ്വരൻ
കാരുണ്യരൂപൻ നിർവ്വാണപ്രദനാണു
വിശ്വകർത്താവായി വിളങ്ങുന്നവൻ താൻ
വിശ്വാസ്യനാകുമോ ലക്ഷ്മീവരനവൻ
താനാണുപാദാനകാരണം മറ്റല്ല
ദാനമായിട്ടിങ്ങു വിശ്വം വിരചിച്ചു
അനർത്ഥങ്ങളായുള്ളർത്ഥകാമങ്ങളിൽ
മിഥ്യാഭ്രമത്താൽ ജനങ്ങൾ വീണീടുമേ
ധർമ്മാർത്ഥകാമമോക്ഷത്തിലന്ത്യത്തേതു
ധാർമ്മികർ നേടാതിരുന്നെന്നാകിലതു
ജന്മസാഫല്യവുമില്ലാതെയാക്കിടും
അങ്ങനെയുള്ളവർ ജന്മം ധരയ്ക്കു താൻ
താങ്ങാത്ത ഭാരമായ് വന്നുഭവിച്ചിടും

ബ്രഹ്മന്റെ സൃഷ്ടിയിൽ ശ്രേഷ്ഠം മനുജനു
ബ്രഹ്മൻ താൻ മുന്നമേ കല്പിച്ചതെങ്കിലും
നിർവ്വാണമാം പുരുഷാർത്ഥം ഗ്രഹിക്കാത്ത
ഉർവ്വീഭാരന്മാർ മൃതരാണിതെപ്പോഴും
പാരം പരിമളമില്ലാത്ത പൂവുപോൽ
പാരതിൽ വന്നു ജീവിച്ചുപോരുന്നതു
പാരമായുള്ള ദുരിതം വരുത്താനായ്
പാരമുപകരിക്കും മുക്തിവന്നിടാ
മോക്ഷേച്ഛുവായി പ്രയത്നം തുടങ്ങണം
മോക്ഷമായ്ത്തീരണം ദേഹാന്തമെന്നുമേ
ആകയാൽ ലോകപിതാവിന്നനുഗ്രഹം
ആയവണ്ണം തന്നെ നേടണം നീയുമേ
ജ്ഞാനികളായുള്ള മാമുനി വർഗ്ഗങ്ങൾ
കാമിതമാർക്കും കൊടുത്തു മരുവുന്നു
ആയതിന്നുള്ളോരു കാരണമായവർ
ആദിയിൽ മന്ത്രദ്രഷ്ടാക്കളായ് വന്നതാം
ആചാര്യരായുള്ള യോഗികൾക്കാചാര-
മല്ലയോ ഈശ്വരനാമം ജപിപ്പതു
ആയവർ കല്പിച്ചതായുള്ള മാർഗ്ഗങ്ങൾ
ആകവേയുത്തമമായഫലം തരും
രാഗദ്വേഷാദിയായുള്ള ദസ്യുക്കളെ
ദൂരവേ മാറ്റുവാൻ കർമ്മയോഗം വേണം
ഏകാഗ്രമായ്ത്തന്നെ മാനസം നിർത്തണം
ഏതുനേരവുമതു നിശ്ചയമോർക്കണം
മാനസമീശനിലർപ്പിച്ചു നിർത്തിയാൽ
മാനമായ് സർവ്വകർമ്മം സമർപ്പിക്കണം
സേവകനാണെന്നഭാവേന സർവ്വദാ
മോദേന ദേവനെ ദർശനം ചെയ്യണം
സർവ്വവുമർപ്പണം ദേവങ്കലാക്കിയാൽ
നിർവ്വാണമാർഗ്ഗം തുറന്നു താൻ വന്നിടും

കണ്ണാടിതന്നിലഴുക്കു മാറ്റീടുകിൽ
കാണാം സകലതും സ്പഷ്ടമായിത്തന്നെ
ഹൃത്തായദർപ്പണമാലിന്യം മാറ്റിയാൽ
ഹൃത്തിലായ് ബോധമവന്നു വരുന്നതാം
ബോധോദയം വന്നു സർവേശ്വരനായ
ബോധഗുരുവിന്റെ ദർശനലഭ്യനാം
ഇന്നിത്രയും ഞാൻ നിനക്കായിട്ടോതിനേൻ
ഇന്നിതു മന്ത്രോപദേശം ധരിച്ചാലും
സർവ്വനാമങ്ങളും മന്ത്രങ്ങളെങ്കിലും
സർവദാ നാരായണാഷ്ടാക്ഷരം പരം
സർവ്വദേവപിതൃ ഋഷീവർഗ്ഗങ്ങളും
സർവദാ "ഓം നമോ നാരായണാ"യെന്നു
സർവകാലം ജപം ചെയ്തു വാഴുന്നിതു
സർവദാ മുക്തിക്കു കാരണമീമന്ത്രം
നാരായണൻ സദാ വാഴുന്നു കുണ്ഡലിനീ
ശക്തിയായുള്ള പാമ്പിൻ പുറത്തു താനും
നാമമാകുന്നൊരു രൂപത്തെ ധ്യാനിച്ചു
ആമോദവാനായ് വിളങ്ങണം നീ മുദാ
ഭക്തന്റെ ചിത്തത്തിലെന്നും വിളങ്ങിടും
മുക്തിദനായുള്ള നാരായണൻ പരൻ
സന്മയൻ ചിന്മയൻ മായാനിഷൂദനൻ
ഉന്മൂലമായി പാപത്തെ കെടുപ്പവൻ
സന്മുക്തിദായകൻ വിശ്വംഭരാവരൻ
നിന്നുടെയുള്ളിൽ വസിക്കുന്നിതെപ്പൊഴും
എന്നുള്ള ചിന്തയാന്യാസം കഴിക്കണം
കർമങ്ങളെല്ലാം നടത്തുന്നനേരവും
കർമ്മസാക്ഷി പരൻ നാരായണൻ താനും
ആ ധർമ്മമൂർത്തിയിരിപ്പുണ്ടു മാനസേ
ആദരാലങ്ങു ചിന്തിച്ചു ഭജിക്കണം
ദൈവാനുകൂലവും ധർമാനുബോധവും

കൈവരുത്തുന്നതാണാർക്കുമുപാസന
ഞാനുപദേശിച്ച മാർഗ്ഗം ഗമിക്കിലോ
ജ്ഞാനവും വർദ്ധിക്കും സദ്ഭക്തിയും വരും
യജ്ഞങ്ങളിൽ വച്ചു ജപയജ്ഞമുത്തമ-
മാണെന്നു വിജ്ഞർ താൻ ചൊന്നിടുന്നിതു
യോഗേശ്വരനായ ഭോഗിശയനനെ
യോഗഭോഗത്തിനായേറ്റം ഭജിക്കണം
ഭക്തിയുണ്ടെങ്കിലാ യോഗി ഭോഗിതാനു-
മാ ഭക്തവത്സലൻ പ്രസാദിക്കുന്നതാം
ഇവ്വിധമായുപദേശിച്ചു താതനാ
സേവനാക്രമം തനൂജനിലർപ്പിച്ചു
പന്നഗശായി തന്നെ ഭജിപ്പാനായി
ട്ടുപപന്നമായ ആസനം കാണിച്ചു
പത്മനാഭപ്രസാദത്തിനായെപ്പോഴും
പത്മാസനമതാണുത്തമമെന്നുമേ
താതൻ താനിരുന്നു കാണിച്ചതാ-
മാസനമാതങ്കഹീനം ബാലനനുഷ്ഠിച്ചു
ഇവ്വിധമായനുഷ്ഠാനക്രമത്തെയും
ഇവ്വിധമെന്നു തത്തതാനോതീടിനാൾ
വേറെ പിന്നെയും ഭഗവദ്ഗീത താനും
വേദവേദാന്ത മീമാംസശാസ്ത്രങ്ങളാ
വേദാന്തമൂർത്തിക്കുപദേശിച്ചു താതനും
വിദ്യാവിശാരദഭക്തനായുള്ളയാ
വിദ്യാവർത്തകനായ മാടനാശാനും
വിശ്വാസം വരുമാറു സകലത്തെയും
വിശ്വവന്ദ്യനാം ബാലനെ കാട്ടീടിനാൻ
പണ്ടുപണ്ടു ജനകൻ ശുകൻ തനി-
ക്കിണ്ടലാറ്റിയുപദേശമോതും പോലിതു
കണ്ടവർക്കൊക്കെ ഹൃത്തടമുക്തമായ്
ഭൂവിന്നു രക്ഷയേകിടേണ്ട ബാലന്നു

ഭൂരിസന്തുഷ്ടയ്യാകഥിച്ചാൻ ജനകനും
ഭൂവിലെ വാസം ശോകഹീനമായാലോ-
നാകലോകസ്ഥിതി വന്നിടൂ നിർണ്ണയം.
ശോകലേശമില്ലാ ജീവിതമാർക്കുമേ
സ്വാർത്ഥതയുള്ളിലുണ്ടായാൽ വരുകീല
നീയുമിവിടെ സദ്വാസനയുൾക്കൊണ്ടു
നിർമ്മലരൂപനായ് വാഴ്വതു കണ്ടിട്ടു
സന്തതം സന്തോഷവാരിധൗ നീന്തുന്നു
സാദരം നിന്നുടെ മാതാവും ഞാനുമേ
ഉത്തമനായ നീ വന്നു പിറക്കയാൽ
ഉത്തുംഗസീമയിലെത്തും പിതൃക്കളും
മാടനാശാനും മനതാർ കുളിർത്തിട്ടു
മംഗളമൂർത്തിയാം തന്റെ കുമാരനെ
ആലിംഗനം ചെയ്തു മൂർദ്ധാവിൽ കരംവ-
ച്ചാനന്ദബാഷ്പാക്ഷനായിച്ചമഞ്ഞിതു
ഇപ്രകാരം താതൻ ജ്ഞാനബീജം തന്നെ
ഇക്കുമാരന്നു ഹൃത്തടത്തിങ്കലായി
കാർഷികവൃത്തി നിവർത്തിച്ചു സാമ്പ്രദം
മംഗളം നിന്മേലരുളട്ടെ സർവ്വേശൻ
മംഗളം സർവ്വദാ സംഭവിച്ചീടട്ടെ
മാനസാകാശത്തിൻ പൂന്തിങ്കൾ പോലവേ
ജ്ഞാനപ്രകാശം ജ്വലിച്ചു കുമാരനിൽ
ജ്ഞാനിയാവാനഭിവാഞ്ഛയും വർദ്ധിച്ചു
ആനന്ദമായ കുളിർവാതമേറ്റേറ്റു
മാനസകല്പകമായി വിരാജിച്ചു
സംസ്കാരസാത്വികനീരാലീയൂർമ്മിയിൽ
സത്വരം മുങ്ങിയും പൊങ്ങിയും വാണിതു
ആഴിയേഴും ചൂഴുമൂഴി കരത്തിലാ-
യാടലില്ലാതെ വസിക്കുന്ന മന്നൻപോൽ
വിശ്വോത്തമനായ പൈതൽ താനെപ്പോഴും

വിശ്വാസഭക്തിയാലുജ്ജ്വലനായി താൻ
മാതാവായുള്ള കുട്ടിയമ്മതാനുമേ
അജാതശത്രുവാം ബാലനെക്കാണവേ
ജ്ഞാനവും ഭക്തിയും വൃത്തിയും വർദ്ധിച്ച
ജ്ഞാനസ്വരൂപനാണെൻ മകനെന്നുള്ള
ബോധസ്വരൂപയായ് സന്തുഷ്ടയായ്ത്തന്നെ
ബോധോദയം വരും ബാലകലീലയാൽ
ആധികളേതും കടക്കാതെ തന്മനം
ആധാരഭൂതനിൽ താൻ നിറുത്തീടിനാൾ
ആഭകലർന്നതായുള്ള പകലുമാ-
ക്കൂരിരുൾതാനും ദിനങ്ങൾക്കിരുവശം
സൗഖ്യദുഃഖാദികളൊന്നുപോൽ വന്നുപോം
വിഖ്യാതമാണിതു ലോകഗതിയല്ലോ
അങ്ങനെ കാലം കഴിയുന്നൊരുനാളിൽ
അംഗനാരത്നമാം കുട്ടിയമ്മയ്ക്കു താൻ
രോഗം പിടിപെട്ടു മൂർച്ഛയായ്ത്തീർന്നിതു
പാരം കുമാരനു സങ്കടമായ് വന്നു
അസ്വസ്ഥനായങ്ങു മാടനാശാൻ താനും
ആശ്വാസമാകും ചികിത്സയേറ്റം ചെയ്തു
അസ്വസ്ഥയായങ്ങു കുട്ടിയമ്മ നിത്യം
അസ്സുഖമേറ്റവും വർദ്ധിതമാകയാൽ
രാമനാം വൈദ്യനറിഞ്ഞിതതുനേരം
രാമാശിരോരത്നമായ ഭഗിനിയെ
രാകാശശാങ്കനായുള്ള സപുത്രകം
ആനയിപ്പിച്ചു സ്വഗൃഹത്തിലേക്കേറ്റം
ആയാസഹീനം ചികിത്സയും ചെയ്യുന്നു
കർമ്മവും സംസ്കാരശക്തിയുമൊന്നിച്ചു
കാരണമായി സുഖദുഃഖം വരുത്തുന്നു
പൗരുഷമാണു ഹിതമെന്നു ചൊന്നാലും
പൗരുഷം തന്നെ ഹതമെന്നു സജ്ജനം

പാരിൽ സുഖദുഃഖമേകുവാനാരു താൻ
പണ്ഡിതപാമരഭേദമതിന്നുണ്ടോ
ധന്യരായുള്ള സജ്ജനമെന്നെന്നും താൻ
ധന്യമായി ഗ്രഹിക്കുമീ തത്ത്വത്തിനെ
ഗ്രസ്തസംശയമായുള്ളവനെപ്പൊഴും
വ്യഗ്രം തൻ കുറ്റമന്യനിലായ് കണ്ടിട്ടു
സ്വാമിയാം നാരായണനുമങ്ങാമയം
ഏറെയുണ്ടാ മാതൃരോഗത്തിനാൽത്തന്നെ
മാതൃരോഗം കെടുത്തി സുഖമേകുവാൻ
മാതൃദേവിയെത്താൻ ഭജിച്ചു നാണുവും
ഉച്ഛ്വാസമുൾക്കൊണ്ടു ലോകമുദിപ്പിച്ചു
നിശ്വാസമാർന്നതു നിത്യം ലയിപ്പിച്ചു
വേലയീവിധം ലീലയായ് ചെയ്യുന്നൊരു
ബാലഭദ്രേ നീ തുണയ്ക്കണം ഞങ്ങളെ
പാവങ്ങളാണു സാക്ഷാൽ ദിനേശാദി-
പാവനമായ ഗോളങ്ങൾ തൃക്കൈയ്യതിൽ
ആകയാ,ലണു കീടത്തിലും ഞാൻ പരം
ആകുലനായ ഞാനെങ്ങനെ വാഴ്ത്തുന്നൂ
വേദമാകവേ പാടിപുകഴ്ത്തിടുന്ന
നാദബിന്ദു കലാത്മികയായ് നീ താനും
ആഗമക്കാതലേ ആശാനുരൂപിണീ
ആധിവന്നു പിടിപെട്ടു മാതാവിനും
ബോധരൂപിണീ നിന്റെ കൃപാവൈഭവാൽ
ആധിതീർത്തു കൊടുക്കുകെന്നമ്മേ നീ താൻ
ബാലഭദ്രാ വരപ്രദയാണു നീ ബാ-
ലനോതുന്ന ദീനവചസ്സുകൾ ഫാല-
ലോചനപുത്രീക്കായ് നിത്യം വണങ്ങുന്നേൻ
ഏവമമ്മതൻ ഖേദമകറ്റുവതി-
നായി ഞാനും വണങ്ങി സ്തുതിക്കുന്നിതാ
സച്ചിദാനന്ദരൂപിണീ നിൻ കൃപാൽ

കൃച്ഛ്റസാദ്ധ്യം രോഗമെല്ലാമൊഴിഞ്ഞിതു
ആർദ്രചിത്തനതാം യോഗികുമാരകൻ
ആശ്ചര്യമായ്ത്തന്നെ ക്ഷോണിക്കു ഹൃത്തടം
താനേ കുളിർപ്പിച്ചു മാനിനീയൻ ഗുരു
താൻ സദാ മോദവാനായിച്ചമഞ്ഞിതു
ഗോപാലകൃഷ്ണന്റെ ഗോകുലപാലനം
ആകാം നമുക്കുമെന്നുള്ളോരു ചിന്തയാം
ഗോക്കളെപ്പാലിച്ചു തൃപ്തനായെപ്പൊഴും
ഗോപാലരോടൊത്തു ദേവൻ ഗമിക്കയായ്
വിശ്വം വിമോഹനപൂരമായ്ക്കാണുവാൻ
വിശ്രുതനെങ്ങു മറ്റുള്ളവരെങ്ങുതാൻ
വേദാന്തസാരമാം വേണുഗാനത്തിനാൽ
വേണുഗോപാലസമാനനായ് മേവിനാൻ
ഭാരതനാടിനു നന്മ വരുത്തിയീ-
ഭാഗധേയപ്പൊരുളായുള്ള ബാലകൻ
ഗോപരിപാലനം ചെയ്യുമ്പോഴെപ്പൊഴും
ഗോവിന്ദരൂപത്തെ മാനസേ വച്ചിതു
തന്നുടെ ഭൂമിയുഴുതു നടക്കുന്ന
കന്നിനെ മെല്ലവേയൂരിവിട്ടീടുമേ
കാരുണ്യരൂപനു നൊന്തുമനസ്സതും
കാരണമില്ലാതിവറ്റയെത്തല്ലുന്ന
കാരണമെന്തെന്നു ചെന്നങ്ങു ചോദിക്കും
മാടിന്റെ മോശമായുള്ള പ്രവൃത്തിതാൻ
മാടിനെത്തല്ലുവാൻ കാരണമെന്നുള്ള
പൂട്ടുകാരൻ തന്റെ വാക്കു കേട്ടിട്ടു താൻ
കൂട്ടുകാരെന്നപോൽ മാടേ തലോടുന്നു
മൂഢമായുള്ളയീ രീതിയാൽ ഗോവിനു
ഗൂഢമായ്ത്തന്നെ വേദന വരുന്നിതു
ഗാഢമായങ്ങു ധരിച്ചിരിപ്പിൻ നിങ്ങൾ
ഈ സാധുക്കൾ വേലചെയ്യുന്നതാർക്കു താൻ

നീതിയായുള്ളൊരു ചിന്തയാലന്നേരം
ആകുലം കന്നുകൾക്കുണ്ടെന്നു കണ്ടിട്ടു
മർത്ത്യകുലത്തിന്നു നന്മവരുത്തുവാ-
നമർത്ത്യനായുള്ള നാരായണൻ താൻ
മുൻപു താനിത്തൊഴിൽ ചെയ്തില്ലയെങ്കിലും
അൻപിനാൽ മാടിനെ തൊട്ടുതലോടിനാൻ
കന്നിനെത്താൻ നടത്തിച്ചിതു സാമ്പ്രദം
കന്നും യഥാകാലമങ്ങുഴുതു നിലം
സംശുദ്ധഹൃത്തിന്നുടമയായുള്ളൊരാ-
സംസാരനാശനനങ്ങു തെളിക്കയാൽ
ആമോദമോടു നടന്നങ്ങു കന്നുകൾ
സാമോദം കണ്ടു വസിച്ചു ജനാവലി
പാരം മൃഗങ്ങളും പ്രാണരക്ഷയ്ക്കായി
ചേരും കരസ്പർശത്തിനാൽ നേർവഴിയും
പൂട്ടുകാരനതാം മാനുഷനന്നേരം
കൂപ്പുകയ്യർപ്പിച്ചുനിന്നു സസംഭ്രമം
കാരുണ്യവാനായ നാരായണസ്വാമി
കാര്യങ്ങളെല്ലാം തുടർന്നു വിചാരിച്ചു
മോഹാന്ധനായ മനുജ! നീ ജീവിയെ
ഹാ ഹാ തച്ചു തോലുരിക്കുന്നതെന്തിനു
തന്നുടെ കുറ്റങ്ങൾ പാരം ചെറുതാക്കി
അന്യന്റെ കുറ്റമോ പർവ്വതാകാരമായ്
അന്യായമായിപ്പറയുന്നു മാനുഷ
ആത്മബോധം തൊട്ടുതീണ്ടാത്ത മാനുഷൻ
ആത്മപ്രശംസയാ കാലം കഴിച്ചിടും
പീഢിപ്പിച്ചീടുന്നു വണ്ടിക്കുകെട്ടിയും
പീഢിപ്പതോ ചിലർ ഭാരം വലിപ്പിച്ചും
പീഢകളീവിധം കൂറുകൂടീടാതെ
പീഢവരുമാറു വാഹനമാക്കുന്നു
ഇഷ്ടത്തിനു തീറ്റി താനും കൊടുക്കാതെ

ഇട്ടുവലയ്ക്കുന്നു ജന്തുക്കൾ തന്നെയും
സ്വന്തം സുഖം മാത്രം ലാക്കാക്കിത്താനുമേ
സ്വന്തം സഹജാതരായുള്ള ജീവിയെ
ഹന്തകഷ്ടപ്പെടുത്തുന്നതുമെന്തിനായ്
സ്വന്തം സഹജരെ കാരുണ്യഹീനമായ്
മർത്ത്യവേഷം പൂണ്ട പിശാചുക്കളിവർ
മൃത്യുവിൻ ദാസരോ രാക്ഷസവർഗ്ഗമോ
ജീവകാരുണ്യത്തിൻ മൂലമാം ബാലകൻ
ജീവിയിലാദ്രനായ് തുറന്നുപറഞ്ഞിതു
ഏറ്റം വിവേകിയെന്നുള്ള ഭാവത്തിനാൽ
ഏറ്റവും മാടിലും മോശമായ്ത്തീർന്നിതു
അൻപാർന്ന നൻമൊഴികേട്ടിട്ടു ദീനനായ്
അൻപിൽ തൊഴുതുപറഞ്ഞിതതുനേരം
കുറ്റങ്ങളെല്ലാം ക്ഷമിച്ചങ്ങടിയനെ
മുറ്റും കരുണയാ രക്ഷിക്കണം ഭവാൻ
തെറ്റു ഞാൻ ചെയ്തുപോയെല്ലാം പൊറുക്കണം
ദീനനായീടുമവനുടെ വാണികേ-
ട്ടാ ദീനരക്ഷാകരൻ പറഞ്ഞീടിനാൻ
അന്ധനായുള്ളവൻ കുറ്റം ഗ്രഹിക്കില്ല
ഹന്ത നീയോ കുറ്റമോർത്തു തപിക്കുന്നു
പാരിൽ പരിതാപമോരോന്നുരയ്ക്കുന്ന
പൂരുഷൻ കുറ്റങ്ങൾ ചെയ്യാതിരിക്കണം
കൂറില്ലയായ്കിലും പാരം പരിതാപ-
മേറാതെ വാഴുവോൻതന്നെ ജഗദീശൻ
ഏറ്റമനുഗ്രഹം ചെയ്യുന്നതാണു താൻ
മേലിൽ മൃഗങ്ങളെത്തല്ലിദണ്ഡിക്കരു-
തെങ്കിലോ മേന്മയുമേറ്റവും വർദ്ധിക്കും
ഇക്കാലത്തങ്ങു താൻ ബാലനുവർഷങ്ങൾ
പത്തുമാറുമേറി വന്നെന്നു ചൊന്നിടാം
ആത്മബോധം വളരുന്നതിനൊത്തു താൻ

ആത്മപ്രഭൻ താനുമേറ്റം സ്വധർമ്മത്തെ
താഴാതെ തന്നെ പരിപാലനം ചെയ്തു
ഗേഹത്തിലാകെ കൃഷീവലവേലകൾ
മാതുലന്മാരൊത്തു ചെയ്തു യഥാസുഖം
യോഗകർമജ്ഞനായീടുന്ന ബാലകൻ
യോഗത്തിനൊത്തങ്ങു ഗേഹത്തിൽ വാഴവേ
കാർഷികവൃത്തിയും കർമശുഷ്കാന്തിയും
കാര്യമായങ്ങു ശ്രദ്ധിച്ചിതു നാണുവും
ഉണ്ടാക്കി നല്ല കൃഷിത്തോട്ടമങ്ങതിൽ
ഇണ്ടലില്ലാതെ പലവക കായ്ക്കയായ്
കർമങ്ങളെല്ലാം സ്വധർമമാണെന്നുള്ള
ശർമം അനുഭവിക്കുന്നതു വിജ്ഞരും
ആർക്കിതെന്നാലും മനോലയമില്ലാത്ത
തോർക്കുന്നതൊക്കെയും കർമ,മാണെന്നു താൻ
ആകുലമില്ലാതിരിക്കുവാനായിട്ടു
ആകുന്നവണ്ണം സ്വധർമം നടത്തണം
വെറ്റിലതൻ കൃഷി തന്നെയും ചെയ്യുന്നു
മുറ്റും പലതരം നല്ല വിളകളും
പിന്നീടു നല്ല കിണർ കുഴിച്ചു സ്വയ-
മങ്ങു സന്തുഷ്ടി വരുത്തി യതിതാനും
അക്കിണറിന്റെ മഹത്വമിന്നും ജനം
അത്യന്തമോദേന തീർത്ഥമതാണെന്നു
ഉൾക്കുതുകേന പറയുന്നിതത്ഭുതം
കൂപവും വാപി നദി സരസ്സെന്നിവ-
യാകവേ ചെയ്വോൻ ശ്രേഷ്ഠനതായ് വന്നിടും
അക്കിണറേറ്റം ചെറുതെന്നിരിക്കിലും
മുറ്റുമതിൽ വെള്ളമേറ്റവുമേറയാം
ആയതതിൻ വെള്ളം സ്ഫടികസമം തന്നെ
ആര്യഗുരുവിന്റെ തൃക്കയ്യുതൻ ഗുണം
സ്വന്തമാം ജീവനെപ്പോറ്റി വഴിപോലെ

സ്വാന്തസ്ഥജീവജാലങ്ങളെപ്പോറ്റുന്നു
ജീവനം തന്നെ നടത്തുന്നതിന്നിടെ
ജീവിയെയൊക്കെയും കർഷകൻ പോറ്റുന്നു
പൂക്കൾ ഫലം ദലമെന്നിവകൊണ്ടഹോ
പൂർണ്ണപ്രഭാവയായ് മേദിനി സന്തുഷ്ട.
പാരിന്നു കർഷകനല്ലയോ ബാന്ധവൻ
പാരിച്ച ഭക്തിയാൽ ഭൂമിതാൻ പൂജിത
കർഷകസ്വേദഗണങ്ങളങ്ങേറ്റിട്ടു
കാശ്യപിദേവിയനുഗ്രഹമേറ്റുന്നു
ആർക്കുമേ കർഷകനാകാൻ പ്രയാസമി-
ല്ലാർക്കും പ്രയാസങ്ങൾ തീർക്കുന്നു കർഷകൻ
ലോചനത്തിന്നാലെ ഭൂമി മോദം തരും
ലോകഗുരുവിൻ കൃഷി സസ്യമൊക്കെയും
പൂന്തോട്ടവും ഫലമൂലാദി സസ്യത്താൽ
ഭൂമി സന്തുഷ്ടയായ് നിത്യം വിളങ്ങുന്നു
പൂരം നിരന്നപോലുള്ളൊരു ശോഭതാൻ
പാരിന്നു സൗഖ്യമിതില്പരം വേണമോ
ഭൂമിക്കു പൂഞ്ചേലയായിവർ നിർമിക്കും
ഭൂഷണകാരകൻ കർഷകൻ താനല്ലോ
കാന്തിപരത്തുന്ന ശാന്തത കൈക്കൊണ്ടു
കാന്തികശക്തനായ് വാഴുന്നു കർഷകൻ
ശുദ്ധിയുള്ള ജലം വ്യയമാമെന്നുമ-
ശുദ്ധിയകറ്റുന്ന കർഷകമിത്രമാം
കാർഷികവൃത്തിയും കീർത്തനാലാപവും
ആർത്തിയകറ്റുമനുഷ്ഠാനമെന്നുമേ
2ാടിനെ മേയ്ക്കലും ഗീതപഠിക്കലും
2ാലോകർ തന്നെ പരിചരിക്കുന്നതും
2ാതുലന്മാരുടെ സേവനം ചെയ്വതു-
2ാതുരന്മാരെ ശുശ്രൂഷിച്ചിരിപ്പതും
േവദപാരായണം മോദമേകുന്നതാം

മേദിനിതന്നെപ്പരിശുദ്ധയാക്കിയ
മാതാവുതന്നെ ഗൃഹകൃത്യകാര്യങ്ങ-
ളേതുമേ തെറ്റാതെ ചെയ്തു സഹായിക്കെ
ദേവിയാം ഭദ്രയെദർശനം തെറ്റാതെ
ദേവോപമൻ സദാ വാണരുളീടുന്നു.
ഏവം നവകർഷകനായ് നാണു വാഴും
കാലത്തിലേറ്റവും പണ്ഡിതശ്രേഷ്ഠനായ്
ശാസ്ത്രിയൊരുവൻ വരവായി ഗേഹത്തിൽ
ശാസ്ത്രസാരം പരം മാതുലന്മാരുമായ്
ചർച്ചയ്ക്കു വന്നതാണെങ്കിലും മാതുലൻ
ചാർച്ചയാലെ പഠിപ്പിക്കാൻ നിയോഗിച്ചു
നാരായണ ബാലനായ കുമാരനെ-
നാനാവിധമായ ജ്ഞാനോപദേശത്താൽ
സ്വാമിയെ നിത്യം പരിപുഷ്ടനാക്കിനാൻ
സാമോദമേകും പഠിക്കതന്നെയയാൾ
നാടകം വൃത്തമലങ്കാരമെന്നിവ
നാണുവിനേറ്റം പ്രിയങ്കരം തന്നെയാം.
മാടനാശാനും മകന്നുള്ളൊരൗത്സുക്യ-
മാനന്ദമോടെ ഗ്രഹിച്ചുസന്തുഷ്ടനായ്
മാതൃഗേഹത്തിലും താതഗേഹത്തിലും
മാറിമാറിത്തന്നെ വാസമെന്നാകിലും
ഭാവുകമായുള്ള ജോലികളെല്ലാമേ
ആകുന്നവണ്ണം നടത്തുന്നതും കണ്ടു
മാതുലന്മാർക്കും പിതാവിനുമേറ്റമുൾ-
പ്രേമം വളരുവാനന്നതു നാണുതാൻ
കൃത്യമായ്ത്തന്നെ സ്വകൃത്യങ്ങൾ ചെയ്കയും
വൃത്തിയും ശുദ്ധിയും ബുദ്ധിചാതുര്യവും
സദ്വൃത്തനായ് നാണുവും വിളങ്ങീടിനാൻ
ജ്യോതിഷമേറ്റം പഠിച്ചിതു മുന്നമേ
ജ്യോതിസുവർദ്ധിതനാകിയ ബാലനും

വൈദ്യശാസ്ത്രത്തെ പഠിപ്പിച്ചു മാതുലൻ
പത്തുമേഴും വയസ്സായിതു ബാലനും
പത്തനം തന്നിൽ സുഖമായ് വസിച്ചിതു
ദൃഷ്ടകർമ്മാവതാം ബാലകനക്കാലം
അഷ്ടവൈദ്യം ഗ്രഹിച്ചോരോ ചികിത്സയും
ശുദ്ധതേജസ്സതായ് ചെയ്തുജനത്തിനു
ബദ്ധമോദം വന്നു സർവ്വാത്മമിത്രമായ്
മാതുലന്മാരുമായേറ്റം സഹകരി-
ച്ചാതുരന്മാർക്കു മരുന്നുകൾ ചെയ്കതാൻ
ചാതുരിയോടെയതിവിശിഷ്ടങ്ങളാം
മാധുര്യസാരമരുന്നു പലതരം
ചാരുതയോടെ ചമയ്ക്കാൻ സഹായിച്ചും
ചാരുവാം ബാലനും വാണാൻ യഥാസുഖം.
ചാരത്തുവന്നുള്ള ബാലകർക്കൊക്കെയും
ചാതുര്യ വിദ്യാധനമിവൻ നല്കിടും
ചെയ്തു സന്തോഷമുദിക്കുന്നകർമങ്ങൾ
ചൈതന്യമൂർത്തി ഗുരുവും നടത്തുന്നു.
മന്നിതിൽ പൂനിലാവൊത്ത സത്കീർത്തിയാൽ
ഉന്നതരൂപനുമേറ്റം വിളങ്ങിനാൻ
എട്ടിനോടുചേർന്നു പത്തു വയസ്സുമായ്-
എത്തി,നിയതിയുമക്കാലമായിതാ
ഒട്ടു ചികിത്സാർത്ഥമായിട്ടും ഈയതി
ഒട്ടൊട്ടു ദിക്കിലായ് സഞ്ചരിച്ചീടുന്നു.
ആരുടെയാവശ്യമെന്നു നിനയാതെ
ആതുരസേവനതല്പരനാകിയ
നാണു ഗമിക്കുന്നു രോഗിതൻ മന്ദിരെ
ചേരുമാറുണ്ടങ്ങനന്തപുരത്തിലും
ചേതോഹരമായിട്ടാളുകൾ ചൊന്നെന്നാൽ
കാണുമാറുള്ള രോഗങ്ങളശേഷവും
തീരുമാറായിതു നാണു ചികിത്സിച്ചാൽ

ആഗമവേദാന്തസാരസർവസ്വമാം
ഭാഗവതാദിപുരാണേതിഹാസങ്ങൾ
ഭാഗവതപ്രിയൻ താനും ഗ്രഹിച്ചിതു
ഗീതാദിയായുള്ള സാരഗ്രന്ഥങ്ങളും
പാരായണം ചെയ്തനുഭൂതി വർദ്ധിച്ചു
സർവസാഹോദര്യമാരിലും കണ്ടിടും
സർവപ്രിയനെയും സ്നേഹിച്ചു സജ്ജനം
ഇണ്ടൽപൂണ്ടീടാതെ കണ്ടാനൊരുത്തനെ
മണ്ടും തമിഴ്ഗ്രന്ഥവാണിഭനാമയാൾ
ചെട്ടിയാരെന്നു വിളിക്കുമയാളെത്താൻ
ചെട്ടിനാട്ടിങ്കേന്നു വന്നതു കാരണം
ആദരാൽ നാണുവും നിത്യവും ചെന്നിടും
ആ ഗ്രന്ഥവാണിഭനന്ത്യത്തിലെന്നുമേ
ആയവർ തമ്മിലുള്ളൈക്യത കാരണാൽ
നാരായണനും തമിഴ്പഠിച്ചൂജവാൽ
ചെട്ടിയാർ തോഷിച്ചു ചിട്ടയായിത്തന്നെ
ചട്ടമായ്ത്തന്നെ തമിഴ് പഠിപ്പിക്കയായ്
കുട്ടിനാരായണസ്വാമി മുടങ്ങാത-
ങ്ങൊട്ടുനാൾ കൊണ്ടു പഠിച്ചു തമിഴതും.
ചേലിലച്ചാലയിൽ മേവിന മന്ദിരെ
ചേരുമവിടുള്ള പുസ്തകം വായിക്കും
നാരായണൻ തന്റെ നിത്യസന്ദർശനാൽ
വ്യാപാരി ചെട്ടിയാരേറ്റമുദിതനായ്
ജ്യോത്സ്യവും വൈദ്യവും നൽപ്പുരാണങ്ങളും
വാത്സ്യായനകൃതമായ ഗ്രന്ഥങ്ങളും
വേദാന്തസാരവുമേവം ഗ്രഹിച്ചങ്ങു
വേദാന്തി ബാലനുമേറ്റം വിളങ്ങിനാൻ
പാണ്ഡികളായുള്ള വിദ്വജ്ജനത്തിനും
പാരം ബഹുമതിയേറ്റിയീ ബാലകൻ
വായിച്ചു തീർന്നാലുടനതിൻ സാരങ്ങൾ

വാദം വെടിഞ്ഞങ്ങവനു ഹൃദിസ്ഥമാം
സ്വന്തമായുള്ളൊരു ഹൃദ്പത്മം തന്നിലാ
ചിന്താമണിക്കു വ്യഥനല്കിടും പടി
ദുരൂഹാർത്ഥമോർത്തോർത്തു കൗമാരരൂപി
ദുർവാരമായതിന്നുത്തരമോതിടും
മാനിതരായ്ത്തീർന്നു അപ്പോൾ തമിഴരും
ചാരുമലയാളക്കാരും പുകഴ്ന്നിതു
അത്ഭുതവാക്കായ് കഴിഞ്ഞിതു ബാലകൻ
അപ്പോൾ പതിനെട്ടേ പ്രായമായിട്ടുള്ളു
സംസ്കാരശുദ്ധിയുമാചാര്യഭാവവും
സംസ്കരിച്ചിട്ടുള്ള ചിത്താനുവൃത്തിയും
സംക്ഷേപമായിട്ടുള്ള പുമാൻ തനിക്കും
സംരംഭമാണിതു ഭാവിഗുണത്തിനും
സാത്വികനായുള്ള ചെട്ടിയാർ മിത്രമാം-
സ്വാമിയെ വിശ്വസിച്ചേല്പിച്ചിടും കട
സ്വാമിയും സ്നേഹിതാപേക്ഷ മാനിച്ചിട്ടു-
സാമാന്യ വാണിജ്യമേറ്റവും ചെയ്തിടും
ദ്രാവിഡസംസ്കാരം പാരം പഠിച്ചുള്ള
സാരമാം ഗ്രന്ഥപരിചയം മൂലമായ്
സാരനായുള്ളൊരു പുത്രനെ കണ്ടിട്ടു
സാദരമേറ്റം പ്രശംസിച്ചു താതനും
അത്ഭുതാനന്ദാബ്ധിയിൽ മുങ്ങി മാതുലർ
അപ്പരംപൂരുഷൻതന്നെയും മോദിച്ചു
ഗ്രന്ഥപഠനത്താൽ ബന്ധവിച്ഛേദത്തിന്
ഹന്തകുമാരന്നു ആഗ്രഹമേറ്റമായ്
വേദാന്താസക്തിയും സർവേശഭക്തിയും
വേലാതിരിക്തമായ് വർദ്ധിച്ചുവന്നിതു
ദ്രാവിഡശ്രീവാണി പെയ്ത മോദത്തിനാൽ
ആര്യനെ വേണ്ടുമനുഗ്രഹവുംചെയ്തു
സംപൂർണമായുള്ള വാസനാശക്തിയാൽ

സംപൂർണർ തന്നെയായ്ത്തീരും യതികളും
വിജ്ഞരായുള്ളോരു വൈരാഗിമാരൊത്തു
അജ്ഞാനമെല്ലാമകന്നതായ് ജീവിതം
സദ്‌വൃത്തനായുള്ള നാരായണൻ താനും
സാർവത്രികഭാഷ ഹിന്ദി പഠിച്ചിതു
ഗോസായിമാരുമായുള്ളോരു ചേർച്ചയാൽ
ആയാസഹീനമായ് ഹിന്ദി പഠിച്ചതും
സർവവുമാത്മാവിലർപ്പിച്ച യോഗികൾ
സർവത്ര ചെയ്‌വതു മാനുഷലീലതാൻ
കാഠിന്യദാഹകനാകുന്നൊരഗ്നിയെ
ഗാഢമായ് പെയ്യുന്ന മഞ്ഞാക്കി മാറ്റിടാം
കാകോളമായതമൃതമായ് മാറ്റിടാം
കൈവളതാനായി വാളും പ്രയോഗിക്കാം
കല്ലിലും പുല്ലിലും ബ്രഹ്മസ്വരൂപത്തെ
കല്യാണശീലർ മഹർഷിമാർ കണ്ടിടും
ജ്ഞാനിതാൻ ക്ഷമ ജനയിത്രിയെന്നോർക്കു
ജ്ഞാനം പിതാ കളത്രമതാം ശാന്തിയും
മാനസം സംയമംഭ്രാതാക്കളെപ്പൊഴും
പുത്രൻ പരമാർത്ഥമാംഭഗിനീ ദയ
ഭ്രാതാവുതാനും മനഃസംയമം തന്നെ
ലോകരാരുംതന്നെ കാണ്മീലയീവക
ലോകരക്ഷാപരന്മാരുടെ കൃത്യങ്ങൾ
സ്ഥൂലദൃഷ്ടിക്കിതു സത്യമായ് കണ്ടിടാ.
സൂക്ഷ്മധർമങ്ങളെപ്പാരമാത്മജ്ഞാനി-
യായുള്ളവർക്കേ അറിവുള്ളൂ ഭൂമിയിൽ
ശബ്ദപ്രമാണമവരുരയ്ക്കുമതിൻ
ശാസ്ത്രീയയുക്തികൾ സ്വാന്താനുഭൂതിയാം
ഭീതിവേണ്ടേതുമേ ശ്രദ്ധയും ഭക്തിയു
മുക്തിക്കു കാരണമായി ഭവിച്ചിടും
രാഗവിരക്തി വരുന്നൊരു യോഗിയും

ജ്ഞാനവൈദഗ്ദ്ധ്യം പരം പഠിച്ചീടണം
സർവ്വവിദ്യാരഹസ്യങ്ങളിതൊക്കെയും
സർവ്വർക്കും വിജ്ഞാനമുണ്ടാക്കി തീർത്തിടും.
ഊനമില്ലാതുള്ളഭ്യാസവും ധ്യാനവും
ജ്ഞാനവാനോടുള്ള ചേർച്ചയാൽ വന്നിടും
ശാസ്ത്രജ്ഞരായുള്ള സിദ്ധസമൂഹത്താൽ
ശാസ്ത്രീയബുദ്ധീചതുരതയും വരും
ഉത്തമയായ കിളിമകളങ്ങനെ
ചിത്തമോദേന കഥാകഥനം ചെയ്തു.
നാരായണനായ ബാലന്നാളിലായി-
നേരായിത്തന്നെ ഹഠയോഗം ശീലിച്ചു
ഗോസായിയന്നൊരാൾ കൂസാതെ നിത്യവും
പാസായ് ഹഠയോഗസിദ്ധി പഠിപ്പിച്ചു
കിട്ടിയതായുള്ള യോഗമാർഗങ്ങളെ
മുട്ടാതെതന്നെ ദിനമനുഷ്ഠിച്ചിതു
നൗളിനേത്യാദിയായുള്ള യോഗമുറ
ലാളിതമായി പഠിച്ചു കുമാരനും
അക്കാലമൊക്കെയുമേകാന്തതയിങ്കൽ
അങ്ങുതാൻ തങ്ങുന്നു മാന്തോപ്പിൽ നിത്യവും
നാരായണീയവും ഗീതയും വായിക്കും
നാണുഗുരുവും ബോധത്തെ വളർത്തിടും
ഗീത തന്നത്ഭുതവ്യാഖ്യാനമൊക്കയും
ഗീതമായ്ത്തന്നെ നാണുകുമാരനും
ഗീതാത്മതത്ത്വമതില്പരം മറ്റില്ല
ഗീതതാനാപത്തിലാത്മബന്ധുദൃഢം
വേണുമുരളീരവത്തിൻ ലഹരിയാൽ
വേണുഗോപാലനെ ധ്യാനിക്കുമിപ്പുമാൻ
ഗോപാലവംശജനാകിയ കണ്ണനെ
ഗോപനമായി മനസ്സിൽ നിർത്തീടുന്നു
വീണാധരനോടൊരുമിച്ചു കണ്ണനെ

വേണുന്നവണ്ണം കിനാവിലും കാണുന്നു
മാന്തോപ്പിൽ വൃക്ഷത്തണലിലിരുന്നിട്ടു
മാറിന്നകത്തുതാൻ രൂപം നിനയ്ക്കയായ്
ആദ്യന്തഹീനമായുള്ളോരു സദ്രൂപം
ആ ദിവ്യപുരുഷൻ സാക്ഷാത്കരിക്കയായ്
ആശ്ചര്യപൂർവാലവലോകനത്താലെയ-
സ്വാത്മപ്രകാശവുമേറ്റവും വർദ്ധിച്ചു
ആത്മാനുഭൂതിയുമുണ്ടായനാരതം
ആനന്ദസാഗരേ നീന്തിക്കളിയാടി
സത്പുമാനായുള്ള നാരായണൻ താനും
സച്ചിദ്പ്രഭാവമനുഭവിക്കുന്നാളിൽ
സ്വാമിക്കു ആമയമേറെപ്പിടിപെട്ടു
സ്വാത്മാവിൽ ദുഃഖമിയന്നു കിളിചൊന്നു
സ്വന്തമായുള്ള ചികിത്സയും പഥ്യവും
സ്വന്താമയം നീക്കി സ്വാമിയും വാഴുന്നു
ആനന്ദസാഗരേ നീന്തിക്കളിയാടി
ആമയം നീങ്ങി മരുവുന്നു നാണുവും
മാനസാനന്ദമിയന്നുള്ള കോകിലം
മാനമായ്ക്കൂകിയിളങ്കാറ്റും വന്നിതു
മാനസോല്ലാസമായ് പൂമ്പാറ്റക്കൂട്ടങ്ങൾ
ആനന്ദമായങ്ങു തേനും നുകരുന്നു
ശീതവാതാതപമില്ലാതെ മേദിനി
ശീലഗുണയായി മേവുന്നുസാമ്പ്രദം
ഏവരെയുമിങ്ങിതാലിംഗനം ചെയ്തു
ആദിത്യദേവൻകരമെങ്ങുമർപ്പിച്ചു
പുത്തൻ പുതുപ്പൂവുകൊണ്ടുതെരുതെരെ
പാർത്തലം ശ്രീവസന്തോത്സവം കൊണ്ടാടി
രാമനതായുള്ള മാതുലവൈദ്യനു-
മാതുരന്മാരെ പരിചരിക്കുമ്പോഴും
മാന്യമായ്ത്തന്നെ സുപണ്ഡിതന്മാരൊത്തു

താണുവലയും സമുദായമൊക്കെയും
തങ്ങളാലൊത്തവണ്ണം കരയേറ്റുവാൻ
തന്നെയുള്ളയത്നങ്ങൾ ചെയ്യുന്ന കാലമാം
അർത്ഥം വളരെ പ്രയാസം ഗ്രഹിക്കുമാ-
റുള്ളൊരുകത്തതും വന്നിതു പദ്യമായ്
കേശവനാശാനെന്നുള്ള ശുഭാശയൻ
ആശാനുരൂപനയച്ചതാം കത്തിതു
ആശു പരവൂരിൽ നിന്നാണു വന്നതും
എത്രയും ചിന്തിച്ചെഴുതിയ കത്തിതു
ചിത്തമോദത്തോടെ വൈദ്യരും നോക്കിനാൻ
ജ്യോത്സ്യാദിവൈദ്യവും മറ്റു ശാസ്ത്രങ്ങളും
ജ്യോതിസ്സങ്ങേറ്റും സമുദായസേവയും
എല്ലാമൊരുപോലെ നന്നായ് നടത്തുന്ന
കല്യാണശീലനാം കേശവനാശാനും
വിദ്യാവിശാരദൻ സത്കീർത്തിധാമമായ്
വിശ്വഹൃത്തിൽപ്പരം സന്തുഷ്ടിയേകുവോൻ
ശ്ലോകസമ്പൂരിതമായുള്ള പത്രവും
മാതുലനർത്ഥം ഗ്രഹിപ്പാൻ കൊടുത്തിതു
നാരായണനായ ഭാഗിനേയൻ വശം
നാനാവിശാരദൻ വൈദ്യനും സസ്മിതം
ആശാനുഭാവനാം നാരായണനുമ-
ങ്ങാശ്വാസമേകുംപടി വ്യാഖ്യാനിച്ചുതാൻ
ആനന്ദമുൾക്കൊണ്ടു വൈദ്യനാം മാതുലൻ
ആകുമോ ഇന്നിതിന്നുള്ള മറുപടി
താനേ ചമയ്ക്കണം മാമകാനന്ദമായ്
ഭാതിയമാതുലവാക്യത്തിലാകൃഷ്ടൻ
ഭാജോനിധിതാൻ ചമച്ചു മറുപടി
സുന്ദരമായുള്ള പദ്യങ്ങളങ്ങനെ
സുന്ദരൻ നാണു ചമച്ചിതു ഭംഗിയായ്
സന്ദർഭമായിട്ടതിൻ സാരഗർഭങ്ങൾ

സന്തുഷ്ടിയായങ്ങു വൈദ്യനും കണ്ടിതു
സത്വരം വീണ്ടും പഠിപ്പിന്നയയ്ക്കണം
സാത്വികശീലനാം മത്ഭാഗിനേയനെ
തർക്കാദ്യലങ്കാരമൊക്കെ പഠിപ്പിക്കും
തത്ത്വാത്മകനൊരാളെങ്ങെന്നു ചിന്തിച്ചു
അക്കാലമെത്രയോ ശാസ്ത്രാർത്ഥസമ്മതൻ
ആർക്കുമായി വിദ്യാവിഭവങ്ങളെയൊക്കെ
ആക്കംവരുമാറു നല്കിമരുവുന്ന
ശാസ്ത്രജ്ഞനായ രാമൻപിള്ളയാശാന്റെ
സാന്നിദ്ധ്യം താനവന്നുൾപ്പൂ വികസിപ്പാൻ
സാന്നിദ്ധ്യഭാനുവാണാശാനുമെന്നുമേ
ജ്യേഷ്ഠനോടാദ്യമാലോചിച്ചുറച്ചുടൻ
ശ്രേഷ്ഠനാം കൃഷ്ണാഖ്യവൈദ്യനും നാണുവും
പാരം കരുനാഗപ്പള്ളിയെത്തിയവർ
പാരിൽ പുകൾപെറ്റ വാരണപ്പള്ളിയിൽ
വാരണവിക്രമരേറ്റമായുള്ളതാം
വാരണപ്പള്ളിത്തറവാട്ടിലന്നുതാൻ
എത്തിനാൻ വൈദ്യൻസ്വഭാഗിനേയാന്വിതൻ
മെച്ചം ധനസ്ഥിതി തുച്ഛമല്ലാതുള്ള
മെച്ചമേറുന്ന വിദ്യാനിധികളുള്ളൂ
സദ്യശസ്സും വിവേകവും ശീലഗുണം
സദ്യഃപ്രസാദിശുഭാശയനുമായി
മേവുന്ന കൊച്ചുകൃഷ്ണാഖ്യപ്പണിക്കർ താൻ
ആക്കാലമത്തറവാട്ടിന്നധിപതി
ചാരുശീലനതാം കൃഷ്ണൻഭിഷഗ്വരൻ
ചാരത്തു തൻ ഭാഗിനേയനുമായിട്ടു
ചാരുവായുള്ള തറവാട്ടിലെത്തീട്ടു
ചാതുര്യമായ് പാണികൂപ്പിപ്പറഞ്ഞിതു
പാരമനന്തപുരിക്കടുത്തെത്രയും
പേരെഴും ചെമ്പഴന്തിയിൽ നിന്നും വരുന്നു-

ഞാ,നാദരാലിങ്ങൊരുകാര്യം ധരിക്കണം
മാമകസോദരീസൂനുവിവൻ നാരാ-
യണാഭിധൻവിദ്യാർത്ഥി താനുമേ
പാരംപഠിപ്പിൽ പ്രിയമിങ്ങിവന്നേറി
ആരുമില്ലാതെയായ് വീണ്ടും പഠിപ്പിക്കാൻ
ദൂരസ്ഥലത്തുമടുത്തും തിരക്കിഞാൻ
ദൂരമനേകം കടന്നിവിടെത്തിനേൻ
ചാരുതചേർന്നൊരു സദ്വാർത്ത കേട്ടിതു
ചാരത്തു താനുണ്ടു രാമൻപിള്ളാഭിതൻ
പാരംപരമഗുണാകരൻ താനുമേ
ആരെയുമാമോദമോടു പഠിപ്പിക്കും
പക്ഷേയൊരു വിഷമമുണ്ടുതാനും
ദാക്ഷിണ്യശീല,നാമങ്ങയോടോതിടാം
കുട്ടിക്കുവാസത്തിനാവശ്യമായുള്ള
ചിട്ടയായുള്ള സ്ഥലമില്ലതാനുമേ
അക്കുറവങ്ങു പരിഹരിച്ചീടണം
അത്രയ്ക്കു മാത്രമാണെന്നിലുള്ളാഗ്രഹം.
കൊച്ചുകൃഷ്ണാഖ്യൻ പണിക്കരാമമ്മഹാൻ-
തന്നെയാണന്നു ഗൃഹത്തിന്നു നാഥനും
ചിട്ടയായുള്ളോരു വൈദ്യന്റെ ഭാഷിതം
കേട്ടങ്ങു തൃപ്തൻ പണിക്കരുംചൊല്ലിനാൻ
എത്രയോ കുട്ടികൾ വന്നു പഠിക്കുന്നുണ്ടു
ഇത്രവരെയീ ഗൃഹത്തിൽ വിദ്യാർത്ഥിയായ്
ഉത്തമനാമീകുമാരന്നു വേണ്ടുന്ന-
തത്തലില്ലാതെ കൊടുത്തുകൊള്ളാം ഞാനും
സദ്വൃത്തനായുള്ള വൈദ്യനും സന്തുഷ്ടൻ
സൽക്കഥ നാരായണനും സുഖാവഹം
ഗാർഹസ്ഥ്യധർമ്മമനുസരിച്ചുള്ളതാം
ഗാർഹിക സൽക്കാരമാകവേയേറ്റിട്ടു
വൈദ്യരും യാത്രപറഞ്ഞുപിരിഞ്ഞിതു

വൈശിഷ്ട്യനാം കുമാരൻ തത്രവാണിതു
വിദ്യാർത്ഥികൾക്കുള്ള വിദ്യാപ്രചോദനം
സദ്‌വൃത്തനായ ഗൃഹസ്ഥൻ നടത്തുന്നു
വാരാന്നിധിക്കു സമാനനാം മാന്യനും
വാരണപ്പള്ളി പ്രഭുവരനുത്തമൻ
നിർമ്മിച്ചതാണു തൻ വിദ്യാർത്ഥികൾക്കായി
രമ്യമാം ഹർമ്മ്യമാം കുന്നത്തുവീടതു
ധർമ്മരത്നത്തെ ധരാചൂഡാരത്നമായ്
നിർമ്മത്സരാൽ പൊടിനീക്കി തിളങ്ങുമ-
മ്മാറങ്ങു വന്നുകയറിയബാലനെ
തന്നുടെ തായ്‌വഴിക്കാരനെപ്പോലെയ-
ധന്യപുമാനും കരുതി വാണീടിനാൻ
ആർത്തിപൂണ്ടീടുന്ന കർഷകർക്കേറ്റവും
ആർദ്രമാമ്മാറു മഴപെയ്തുകൊണ്ടെന്നാൽ-
ചീർത്തസന്തോഷമാ മേഘത്തിനുംവരും.
പൂപറിച്ചു ദൈവപൂജ ചെയ്യുന്നാകിൽ
പുഷ്പിതോദ്യാനം കൃതാർത്ഥമായ് വന്നിടും
അ,ദ്ധർമ്മകാംക്ഷിയായുള്ള ഗൃഹസ്ഥനും
സദ്ധർമ്മി നാരായണൻതന്നധിവാസത്തോടെ,
സത്വരം വാരണപ്പള്ളി കൃതാർത്ഥമായ്
പാരമടുത്ത ദിനംതൊട്ടു നാണുവും
പാരാതെ ചെന്നു പഠിത്തം തുടർന്നിതു
രാമൻപിള്ളയാശാൻ പഠിപ്പിക്കുന്നതാം
പാഠശാലയ്ക്കായ് വിദ്യ തുടങ്ങിനാൻ
നാനാതരത്തിൽ തരംതിരിച്ചങ്ങനെ
നാടകാലങ്കാരാദിശാസ്ത്രങ്ങളും
ഒറ്റക്കുടിലിലിരുത്തി വേണ്ടുംവിധം
മുറ്റും പഠിപ്പിക്കയാണാശാൻ താനും.
ആത്മചൈതന്യം ഗ്രഹിക്കണമെങ്കിലോ
ആത്മബോധത്തിങ്കലാഗ്രഹമേറണം

അജ്ഞതനീക്കി ശുഭമരുളീടുന്ന
ആപ്തനല്ലോ ഗുരുവെന്നു ചൊല്ലുന്നവൻ
സദ്ഗുരു തന്നുടെ സ്ഥാനംമഹനീയം
സർവ്വജ്ഞാനത്തിന്നിരിപ്പിടം ദേശികൻ
സത്യമായുള്ള വസ്തുവേതെന്നു താൻ
നിത്യം പഠിപ്പിപ്പവൻ തന്നെ സദ്ഗുരു
ബ്രഹ്മത്തിലേറ്റവും തെറ്റുപറ്റീടാതെ
ബ്രഹ്മചര്യാവ്രതൻ ബ്രഹ്മചാരിയതാം
ഞാനെന്ന ഭാവമാർന്നുള്ളൊരാച്ചിന്തയും
ജ്ഞാനം കെടുത്തും വിഷയസുഖങ്ങളും
താൻമാത്രമെന്നും ഭുജിക്കയെന്നുള്ളതും
താനേ നശിക്കുന്ന നേരത്തുതാനല്ലോ
സ്ഥാനം ശിവപരമായുള്ളതെത്തീട്ടു
പാഠ്യവിഷയങ്ങൾ കേൾക്കുന്ന മാത്രയിൽ
പാകത്തിലങ്ങു ഗ്രഹിക്കുന്ന നാണുവും
തന്നന്തികത്തിലിരുന്നു പഠിപ്പവർ
സംശയം വേണ്ടപോൽ തീർക്കുന്നു നാണുവും
ആശയത്തിങ്കൽ കറപുരളാത്തവൻ
ആശ്വാസമേവർക്കും നൽകുന്നു നിത്യവും
എങ്ങും തിരയേണ്ട സ്വാന്തത്തിലൊക്കെയും
എന്നും കൊടുത്തു ലോകാംബയുമങ്ങനെ
നാരായണന്നു നവോന്മേഷജ്ഞാനവും
നാനാതരമായ ബോധോപദേശവും
അന്തഃകരണത്തിലാജഗന്മംഗള-
യന്തരം കൂടാതെ തത്വമെത്തിച്ചീടും
കൃഷ്ണൻ മഹാവൈദ്യരത്നം, പെരുന്നല്ലീ,
കേശവനാശാൻ, വെളുത്തേരി, വിശ്രുതൻ
കൊച്ചനായുള്ള ഉടയാങ്കുഴി രാമൻ,
വാരണപ്പള്ളിയിലന്നു വസിച്ചിട്ടു
വീറോടെതന്നെ പഠിക്കുമിവരെല്ലാം

സാഹിത്യബോധവും ശാസ്ത്രീയരീതിയും
സംഭാഷണം ചെയ്‌വതിന്നുള്ളുപായവും
സാരമായിട്ടങ്ങു കുട്ടികൾക്കേകുവാൻ
പാരമെല്ലാനാളിലും നടത്തീടുന്നു
സാദരം നല്ല വിദ്വത്സഭനിത്യവും
ആദരണീയൻ പണിക്കർ വയോധികൻ
ആയതിനുള്ളഭിവാഞ്ഛ നിമിത്തമായ്
വിശ്രുതപാണ്ഡിത്യമാർന്ന വിദ്യാർത്ഥികൾ
വിസ്മയമായ്ത്തന്നെ വാദംനടത്തിടും
കൂടുന്ന ഓരോരോ വാദസദസ്സിലും
പാടവമേവരും കാട്ടുമെല്ലായ്പൊഴും
വാരണപ്പള്ളി ഗൃഹസ്ഥരായുള്ളോരും
വാദപ്രതിവാദത്തിങ്കലായ് ചേർന്നിടും
കൊച്ചുകൃഷ്ണാഖ്യകളരീശ്വരന്നന്നു
കേമമാം സംസ്കൃതഭാഷാപ്രഭാഷണം
കോൾമയിർക്കൊണ്ടിടുമാർക്കുമേ കേൾക്കുകിൽ
കേമനായാനങ്ങു സർവ്വവാദത്തിലും
ഈ വിധമേവംസതീർത്ഥ്യർ വാണീടവേ
ആരുമില്ലങ്ങിവർതന്നോടെതിരിടാൻ
പേരിന്നു വാഗ്മി വെളുത്തേരിയുത്തമൻ
ഗീർവാണി തന്നുടെ ലീലാവിലാസമാ-
കാർമുകിൽവർണ്ണന്നു ചാരുതയേകിടാൻ
സാരസ്യമേകും ദ്രുതകവിശ്രേഷ്ഠനായ്
സാരനായുള്ള പെരുന്നല്ലിശോഭിച്ചിതു
സ്വാമിനാരായണനങ്ങു സാമർത്ഥ്യവും
സർവ്വത്തിലുംവന്നു തത്ത്വശാസ്ത്രത്തിലും
നാണുവാംദേവനും സർവ്വർക്കും സമ്മതൻ
നാഗാരിവാഹന സേവകൻ താനുമേ
ഏവമാം സദ്വൃത്തി നിത്യം ഗ്രഹിച്ചങ്ങ്
ആകവേ പ്രീതനായ് വന്നു പണിക്കരും

യുക്തിക്കു ഭംഗംവരുത്താതെ നാണുവും
വ്യക്തമായെല്ലാം തെളിയിച്ചിടുന്നതാം
വിദ്വത്സദസ്സിനു വിദ്യുത്പകരുന്ന
വിശ്വൈകവന്ദ്യനിവനെന്നു പണ്ഡിതർ
വിശ്വാസമാർന്നു പുകഴ്ത്തിത്തുടങ്ങിനാർ
മോദമായുള്ളോരു സത്കഥ സാദരം
വേദമാതാവിൻകിളി പാടിത്തന്നു ഹാ
യുക്തിയിൽ സ്വാമിയെ വെല്ലുന്നവരില്ല
ഉക്തിയിതെല്ലാം ബുധന്മാരുടെ മതം
അങ്ങനെ കാലം കഴിയും ദശാന്തരേ
പിന്നെച്ചിലനാളിൽ വാദങ്ങൾവന്നിടും
പ്രീതനായുള്ള നാരായണൻ തന്നോടു
പ്രീതൻ കൊച്ചുകൃഷ്ണപ്പണിക്കർ ചൊന്നിടും
തീർക്കണമിന്നുള്ള തർക്കങ്ങളൊക്കെയും
നോക്കണം വൈരം വരാതെ നാരായണൻ
ആർക്കും വെറുപ്പുവരാത്തമട്ടിൽത്തന്നെ
തീർക്കയായ് നാണുവും തർക്കവിഷയങ്ങൾ
നോക്കിയിരിക്കും പണിക്കർ താൻ ഇഷ്ടനാ-
യക്കുമാരൻ തന്നിൽ പ്രീതിയും വർദ്ധിച്ചു
അങ്ങനെയുള്ളോരു നേരത്തുമാരിലും
മംഗളാത്മാവതാം സ്വാമി പ്രകാശിക്കും
വാത്സല്യമേറിവരുന്നൂപണിക്കർക്കും
വർദ്ധിച്ചതായി ബഹുമാനവുമുണ്ടുതാനും
വാരണപ്പള്ളിക്കുമേറ്റവുംകീർത്തിതാൻ
വാരിജാക്ഷൻതൻ സ്ഥിരതാമസത്തിനായ്
വിദ്യാർത്ഥികൾ ശാസ്ത്രപാഠവ്രതരായി
വിദ്യാലയത്തിലധികമായ് കണ്ടിടാം
വിദ്യാസ്വരൂപിണി തന്നെയും സേവചെയ്-
തത്യാദരേണ പഠിക്കുന്ന കുട്ടികൾ
അത്തരുണത്തിലൊരുമിച്ചു മംഗള-

മത്യന്തമുൾക്കാമ്പിലേറ്റം വളർത്തവേ
മിത്രങ്ങളായവർ തങ്ങളിൽ ഗീർവ്വാണ-
ഭാഷയിൽ ഭാഷണം ചെയ്തു ഘോഷിക്കുന്നു
കത്തുകൾ പദ്യങ്ങളിൽ സ്നേഹിതന്മാർക്കു
ചിത്രമായേറ്റവും ശുദ്ധമാം ഭാഷയിൽ
ചിത്രീകരിച്ചങ്ങയച്ചു കൊടുത്തിടും
പത്രിക പ്രശ്നത്തിനുത്തരം ചൊല്കയും
ചിത്രമായുള്ള സമസ്യകൾ നിർമ്മിച്ചു
പൂരിച്ചുകൊള്ളുന്നു നേരിൽ പഠിക്കുവാൻ
തത്വാവബോധം ദൃഢമാക്കുവാനായി
താത്വികമായുള്ള സംശയം തീർക്കയും
ആനന്ദമാർന്നവരമ്മാറു ചെയ്യുന്ന-
താനന്ദമേവർക്കുമേറ്റം വളർത്തിടും
അക്കാലമേറെനാളിൽ വാരണപ്പള്ളി-
ലുണ്ടായിരുന്നതാം ശ്വാനർ കലഹിച്ചു
ഒന്നും കൊടുത്താലും ക്രൂരനാം നായതും
മറ്റേതിന്നേകുകയില്ലാതെയായിതു
സ്വാമിനാരായണനന്നപരാജിത-
നായുള്ള സാരമേയത്തിന്റെ ദീനതയാൽ
പാരം പരവശത കണ്ടു രണ്ടാൾക്കും
ഒരേസമയം താൻ ചോറുനൽകുന്നിതു
രണ്ടു സ്ഥലത്തതായി ഭക്ഷണം കാണവേ
രണ്ടു നായ്ക്കളും ഭക്ഷിച്ചു തൃപ്തരായ്
ഏവം കലഹിക്കും നായ്ക്കൾക്കു രണ്ടിനും
ഏവം പ്രകാരമായ് തോഷമേകുന്നിതു
ജീവകാരുണ്യപ്രഭാവനാം സദ്ഗുരു
ജീവികൾ തമ്മിലും നന്മചേർക്കുന്നു താൻ.
പാരം ചെറുതാമെറുമ്പിനെപ്പോലുമേ
നാരായണൻ താനുപരോധിച്ചിട്ടില്ലല്ലോ
ദ്രോഹവും മോഹവും ദൂരെയകറ്റിത്താൻ

സ്നേഹമാം സാമ്രാജ്യമേറിയീ നാണുവും
പാരം പരന്മാർക്കുപകരിക്കും പടി-
ചേരാത്തതൊന്നുമേ ചെയ്കയുമില്ലിതു
വിശ്വാസപൂർവ്വമായ് വിശ്വം വളരുവാൻ
വിത്തായ തത്വത്തെയാരാഞ്ഞിതു ഗുരു.
സത്വഗുണപ്രധാനമായിട്ടുള്ളതാം
സാരസ്യരൂപമുൾക്കണ്ണിനാൽ കാൺകയായ്
ദ്രോഹമായുള്ളതൊന്നുമേ ചെയ്യാതെ
ആഹവശൂന്യനായ് വാണിതു നാണുവും
ഏവം പ്രകാരമാം സാരസ്യരീതിയാൽ
ഏവരിലും കൃപാവർഷമേകീ മഹാൻ
പാവനാകാരനാം നാണൻനമുക്കെല്ലാം
പാവനാദർശകനാണിതു സന്തതം
നാനാജനങ്ങളുമാനന്ദരൂപനാം
നാരായണനെയും വാഴ്ത്താൻ തുടങ്ങുന്നു
അങ്ങനെയുള്ളൊരു മംഗളകാലത്തിൽ
അങ്ങു ദുര മൂത്തു പാരം സതീർത്ഥ്യരി-
ലാരോ ചിലർക്കതു സാരമില്ലാതെയായ്
വാരണപ്പള്ളിയിലംഗമായിട്ടുള്ള
വിദ്യാർത്ഥികൾ സഹപാഠികളിൽ ചിലർ
കുഞ്ഞുപണിക്കർ പരംപ്രശാന്തനായ്
മഞ്ജുളശീലഗുണവാനെന്നായാലും
കേവലകർമ്മിതാൻ മാത്രമാണെന്നുള്ള
പാഴായ വാക്കു പലരും പറഞ്ഞിതു
സജ്ജനത്തിൽ ദ്രോഹമാരാനും ചെയ്താലും
സജ്ജനം സത്കർമ്മവൃത്തരായേ കാണ്മൂ
ശീതസുഗന്ധമാം ചന്ദനം വെട്ടിലും
ചാരുസൗരഭ്യം താൻ നൽകും പരശുവിൽ
സ്വർണ്ണത്തിൻ മാറ്റുരച്ചീടുന്ന കല്ലിനു
സ്വർണ്ണം സ്വപ്രഭ താനേറ്റുന്നതില്ലയോ

ഇങ്ങനെയുള്ളൊരു കാലത്തിലെപ്പോഴും
കുഞ്ഞുപണിക്കരാനാണുവിൻ പിന്നിലായ്
കുന്നിച്ചനാരതം മാതൃക കാൺകയാൽ
തന്നെ ഗമിക്കും പരം ഭക്തിയാൽത്തന്നെ
മാനനീയൻ ദിനംതോറും ശുഭമതി-
കുഞ്ഞുപണിക്കർ ഗുരുസ്വാമിയൊന്നിച്ചു
കുറ്റമറ്റന്നു പുരാണങ്ങൾ വായിക്കും
നാമം ജപിച്ചും ഗീത പഠിച്ചും താനേ
ഏതൊരു നേരവും ചിന്തയിലാഴുന്നു
ക്ഷേത്രം ദർശിക്കയും ക്ഷേമം പുലർത്തിയും
ആർത്തി ഹരിച്ചു സദ്വൃത്തിയിൽ ധന്യനായ്
ഏവരുമെന്നുമുറങ്ങുന്ന കണ്ടെന്നാൽ
ഏകാന്തവാസനായ് സ്വാമിനാരായണൻ
നല്ലതായുള്ളൊരു യോഗാസനക്രമം
നല്ല നിലയിൽ താൻ ചെയ്കയായീ ചിരം
പ്രാണായാമം തന്നാൽ പ്രാണനിരോധവും
നാണുവും താനേ തുടർന്നിടുന്നൊക്കെയും.
ധ്യാനനിമഗ്നനായീ ദൃശവൃത്തിയാൽ
മാനിനീയൻ ഗുരു വാഴുന്ന നാളൊന്നിൽ
താണുതൊഴുതൊരാൾ ചോദിച്ചേനീവിധം
"എന്തോന്നു ചെയ്യുന്നിതങ്ങു താനേകനായ്-
എന്തിനായുള്ള പ്രകൃതമാണിന്നിതു?"
ഏവം കഥിതങ്ങൾ കേൾക്കയാൽ നാണുവും
ഏതാനും കാര്യങ്ങളീവിധമോതിനാൻ
ജ്ഞാനവാരാന്നിധി തന്നിലാമുത്തുകൾ
താനേയെടുക്കുവാനായിട്ടൊരു മൊന്ത
ചേതനയേറ്റം വളരുന്ന മട്ടിലാ-
ചെമ്പിനാൽ തീർക്കയാണിന്നു നാം ചെയ്വതു
പേർത്തു ഞാനായതിങ്ങെടുക്കുന്നതിൻ മുൻപ്
തർക്കിച്ചിരിക്കാൻ തരമില്ലയിന്നുമേ.

ഇത്തരത്തിൽച്ചൊന്ന തത്ത്വസാരം കേട്ടു
അത്തിരുമുമ്പിൽ നമിച്ചു നടന്നവൻ
ജീവികൾ തന്നിലാ ജീവകാരുണ്യവും
ജീവിതാദർശം പരത്തും പ്രയത്നവും
ജ്ഞാനമുൾക്കൊള്ളുവാനുള്ള പ്രതിഭയും
ഭക്തിയും വിജ്ഞാനചിന്താവിശേഷവും
മുക്തിക്കു കാരണമായുള്ള യജ്ഞവും
ബ്രഹ്മചര്യാവ്രതം തന്നിൽ സുനിഷ്ഠയും
ബ്രഹ്മബോധം വളരാനുള്ളവിചാരവും
ഇങ്ങനെ ജീവിതം ധന്യമാക്കിക്കൊണ്ടു
മംഗലൻ നാരായണൻ മരുവീടുന്നു.
ഗോപാലകൃഷ്ണസ്മരണയാലേ മനം
ശോകവിഹീനമായങ്ങു തെളിയുന്നു.
അങ്ങനെ മേവുന്ന മാമുനി തന്നെയും
തിങ്ങും ജനങ്ങളും കുമ്പിട്ടുകൂപ്പുന്നു
സദ്വിചാരത്തിനാലാരുമെതിർക്കാതെ
ഇക്കുമാരൻ താൻ പഠിച്ചുവർഷദ്വയം
വിദ്യാർത്ഥികൾക്കും ഗുരുവരനും കൂടി
വിദ്യാബ്ധിയെന്നുള്ള ബോധം ജനിപ്പിച്ചു
സംസ്കരിച്ചുള്ളതാം സത്കർമ്മജാലങ്ങൾ
സന്തുഷ്ടരാക്കുമേയാരെയും നിർണ്ണയം
ദ്വേഷാദിചിന്തയും രാഗാദിദോഷവും
ദ്വേഷിക്കയാരെയുമെന്നുള്ളതുമില്ലാതെ
ബോധോദയത്തിൽ പ്രകാശിച്ച മാനസം
ബോധിക്കുമാർക്കും സുസാഗരംപോലവേ
കല്ലോലമെല്ലാമടങ്ങിയ മാനസം
എല്ലാരിലും ബ്രഹ്മചൈതന്യം ദർശിക്കും
കുട്ടിനാളിൽ മുതൽക്കുള്ളോരു ശീലമാം
കിട്ടുന്ന പച്ചിലയൊക്കെ ഭുജിക്കുക.
കാണുമാറുള്ള ചെടികളിൽ നിന്നൊക്കെ-

കാണിമടിയാതിലയടർത്തിത്തിന്നും
കാണികൾക്കിത്തരമാശ്ചര്യമേകിടും
നാണുദേവങ്കലും ഭക്തിയും വർദ്ധിച്ചു
വേദസാരങ്ങളെയാകെയറിഞ്ഞുള്ള
വേദാന്തരാർത്ഥസിദ്ധനായ് സ്വാമിയും
നിർമ്മായമായെഴുമദ്വൈതവാക്യങ്ങൾ
നിർമ്മത്സരൻതാൻ കഥിക്കയായി ചിരം
ധർമ്മസംസ്ഥാപനത്തിന്നായ് പിറന്നുള്ള
ധാർമ്മികശ്രേഷ്ഠനായെന്നും മരുവിനാൻ
ജ്ഞാന,മജ്ഞാനവും, നിത്യ,മനിത്യവും,
സത്യ,മസത്യവും, ഭിന്നസ്വഭാവമാം
പ്രപഞ്ചസത്യത്തിലീ സത്യസ്വരൂപം
ദൃക്കുതാനല്ലയോ, ദൃശ്യമസത്യമാം
മായാതിരേകമായുള്ളതു സത്യമാം
മാനസമോഹിതമായതസത്യമാം
അണുഗണമൊക്കെ ശക്തിയിലുൽപ്പന്നം
ശക്തിയാലല്ലോ അണുഗണം വാഴ്വതും
മായാഗുണഗണമീശ്വരസത്തയി-
ലാണു ഭ്രമം മാറ്റി നന്മയേകുന്നതാം
സർവ്വതും കാണ്മതു സൃഷ്ടിസ്ഥിതിലയ
കാരണമായതനിർവ്വാച്യശക്തിതാൻ
സ്ഥൂലമായുള്ളിന്ദ്രിയാദിയൊക്കെ മന-
സ്വപ്നപ്രപഞ്ചമാണിന്ദ്രിയലോകവും
ചിന്തചെയ്യുന്നാകിലെല്ലാം സംസ്കാരം താൻ
സംസ്കാരമീ പ്രപഞ്ചാധാരമോർക്കണം
സത്തയും വൃദ്ധിക്ഷയമെന്നുള്ളതു താൻ
വസ്തുവിനെല്ലാം നിദാനമീശക്തിയും
ശക്തിസ്വരൂപനാമീശൻ സ്വതന്ത്രനാം
ശക്തിസംക്ഷിപ്തനായ് നിൽക്കുന്നു കാരണം
വൈഷമ്യവും മറ്റു ക്രൗര്യങ്ങളൊക്കെയും

ആര്യധർമ്മാത്മാവനുഷ്ഠിച്ചു വാഴുന്നു
മുഗ്ദ്ധബോധം പുരാണാശയമോർക്കിലോ
മൂർത്തിയതും ഋഷികല്പിതം തന്നെയാം
ഭാവനയായുള്ളനാദൃശ്യവൈഭവം
ഭാരതമേദിനീ, താപസകല്പിതം
സൃഷ്ടി,ലയ,കരണാദികളൊക്കെയും
ദൃഷ്ടിയിൽ കാണിപ്പതാർഷമാം കല്പന
പാരം പരബ്രഹ്മമെന്നുള്ളതോർക്കിലോ
പാരതിലെപ്പൊഴും മായാതിരക്തൻ താൻ
ആത്മതത്വം തന്നിലുള്ളനുഭൂതിയും
ആത്മാവു തത്വത്തിൽത്തന്നെ ലയിക്കണം
ഏവം പരബ്രഹ്മതത്വം വിചാരിച്ചു
ഭാവുകമേകണം യോഗിതാനെന്നുമേ
തത്ത്വസംക്ഷേപങ്ങളെല്ലാമൊരുപോലെ
യുക്തിയുക്തം കഥിച്ചീടുന്നു യോഗികൾ
പരം സതീർത്ഥ്യരും നാരായണസ്വാമി
പാരിന്നുസംക്ഷേപവസ്തുവാണെന്നുള്ള
പാരിച്ച ഭക്തിയാൽ വാച്ചവിശ്വാസവും
ഏവരുമാണ്ടു വിശുദ്ധരായ്ത്തീർന്നിതു
വിശ്വമോഹം തള്ളിയാനന്ദരൂപനെ
വിശ്വാസഭക്ത്യാ ഗുരുവരനും വാണു
ഉൾപ്പൂവിലാനന്ദമൂർത്തിയെ ധ്യാനിച്ചു
ഉൽപ്പുളകത്തിനാൽ സന്തുഷ്ടനായ് മുനി.
സൂര്യചന്ദ്രാഭയ്ക്കൊത്ത നേത്രവീക്ഷണം
സൂര്യകോടിപ്രഭം ചാരുമുഖാംബുജം
ഇന്ദിരാദേവിയുമായ് വിളങ്ങീടുന്ന
മന്ദസ്മിതാഭരാം ദേവസമൂഹവും
വന്ദിച്ചുനില്പതും കണ്ണിന്നു കൗതുകം
ദേവർഷിവൃന്ദവുമൊത്തു സന്തുഷ്ടമായ്
ദേവൻ മുകിൽവർണ്ണൻ മേവുന്നു ബാലനായ്

ചിന്തിച്ചു ചിന്തിച്ചു സന്താപമഗ്നനായ്
ചിന്താമണി സ്വാന്തനായ് നാരായണൻ
ബാഹ്യമായുള്ളവയെല്ലാം മറന്നിട്ടു
ബോധാനുവർത്തി വസിച്ചു നിരന്തരം
ഏവം മഹാമതി നാണു മഹാവിഷ്ണു
സേവകനായിങ്ങു വാഴുന്ന നാളതിൽ
മാമുനിമാർക്കു പ്രത്യക്ഷനെന്നാകിലും
മാധവനേകദാ പ്രത്യക്ഷമായിതു
കംസന്നു പ്രത്യക്ഷശത്രുവതാകുന്നു
ഹംസാഗ്രഗണ്യൻ പ്രശാന്തിദൻ സുന്ദരൻ
കാർവർണ്ണനാകുന്ന ശ്രീകൃഷ്ണബാലകൻ
കാമിതമേകാനണഞ്ഞു ഗുർവ്വന്തികേ
കോമളമായുള്ള പീലിതൻ കണ്ണുകൾ
ഓങ്കാരരൂപം വരച്ചതായ്ത്തീർന്നിതു
ശീർഷത്തിങ്കലായ് വേദാന്താർത്ഥവിജ്ഞാന-
മാർഷധർമ്മം പരം ചിന്തചെയ്തീടുവൻ
ദേവവൃന്ദം സദായിന്ദ്രനുമൊത്തങ്ങു
ദേവപുഷ്പം താനും മെയ്യിലർപ്പിക്കുന്നു
ഇന്ദ്രനീലത്തിന്നു നാണം വരുത്തുന്ന
ഇന്ദീവരപ്രഭമായുള്ള കാന്തിയും
ചന്ദ്രസമാനമിയന്നുള്ള നെറ്റിയും
ചന്ദ്രികാമന്ദസ്മിതാനനകാന്തിയും
നീലാഭവിദ്യുത്പ്രഭാപൂരമായുള്ള
നീലകളേബരൻ ചാടിക്കളിക്കുന്നു.
വേണുവിലൂതി ധ്വനിക്കുന്ന വേദാന്ത-
സൂക്തങ്ങൾ പാരിൽ പരത്തി വിളങ്ങുന്നു
ദിവ്യമാല്യങ്ങളണിഞ്ഞതിൻ സൗരഭ്യ-
മെങ്ങും പരത്തി മരുവുന്നു ബാലകൻ
കങ്കണ കിങ്ങിണീകേയൂരമണ്ഡിതൻ
കോമളമായ് കേളിയാടി നടിക്കുന്നു.

കൈവല്യദായിയാം ഗോപാലബാലകൻ
കാലിമേയ്ക്കുന്നതാം കോലുമായാടുന്നു
ചാഞ്ചാടിയാടിക്കൊഞ്ചിക്കുഴഞ്ഞങ്ങു താൻ
ചാഞ്ചല്യമില്ലാതെ മേവുന്നു സന്തുഷ്ടൻ
തൻ ചാരവേ വന്നുനില്ക്കുന്ന കണ്ടിട്ടു
സ്വാമിതാനും മണ്ടി അഞ്ചിതാത്മാവിനെ
ഭക്തശിരോമണിയാകിയ നാണുവും
സക്തിമുഴുത്തു പിടിക്കുവാനാഞ്ഞിതു
മുക്തസ്മിതത്താൽ കുഴലൂതി നിൽക്കുന്ന
ഭക്തൻ പ്രിയൻ തന്നെ താണുവണങ്ങിനാൻ
മാനസമായുള്ള താമരപ്പൂവിലായ്
മാനിച്ചുവച്ചു ഭജിക്കുന്ന കണ്ണനെ
മാനനീയൻകണ്ടു സന്തോഷമുൾക്കൊണ്ടു
തന്നെയും താനേ മറന്നു പൂമാതിന്റെ-
കാന്തനെ തന്റേതായ് കെട്ടിപ്പുണരണം
എന്നുള്ള ചിന്തയാൽ വാരിപ്പുണരുവാൻ
ഏറ്റമടുക്കുന്ന നാരായണൻ തന്നെ
ഗോപാലബാലകൻ ഗോപക്കിടാങ്ങളെ
വേഗാൽ വഴിതെറ്റിമാറ്റിയ മാതിരി
നാണുവിനെ മെല്ലമെല്ലെയടുക്കുമ്പോൾ
വാപിയിൻ വക്കിലായെത്തിച്ചു കണ്ണനും
ഗോപകുമാരകൻ ഗോപാലവിഗ്രഹൻ
ഗോവർദ്ധനോദ്ധാരലീലാവിലാസിയായ്
ഗോദേവിവല്ലഭൻ ഗോദോഹനപ്രിയൻ
ഗോപീസമേതവാൻ ഗോവിന്ദനുണ്ണി താൻ
ഇന്ദിരാവല്ലഭൻ ഇന്ദ്രാദിസേവിതൻ
ഇന്ദുചൂഡാർച്ചിതൻ ഇന്ദീവരേക്ഷണൻ
നിർജ്ജരസേവിതനർജ്ജുനസാരഥി
പാവനാകാരനെ പൂണ്ട നാരായണൻ
വാപിക്കകത്തങ്ങു വീണു മറിഞ്ഞിതു

ഭക്തിയാണ്ടുള്ളൊരു നാരായണന്നുടെ
സക്തിയിൽ കൂട്ടുകാരൊക്കെ ഭയന്നിതു
എന്താണു കാരണമെന്നുള്ള ചിന്തയാൽ
സന്താപമേറ്റു പരിഭ്രമിച്ചേവരും
അന്തികത്തെത്തി വന്ദിച്ചു ചോദിച്ചിതു
എന്താണു മത്സഖാ സംഭാവ്യമായതും
സന്തോഷമോടതു ഞങ്ങളോടോതണം
കാര്യങ്ങളെല്ലാം ഗ്രഹിപ്പിച്ചവരെയും
കാരണനാം കണ്ണനെന്നെ കളിപ്പിച്ചു
കാരുണ്യരൂപന്റെ ലീലാവിലാസത്തെ
കാരണമായങ്ങു വാഴ്ത്തിനാരേവരും
മായാമയൻ തന്റെ മൂലപ്രകൃതിയാൽ-
മായയാവിദ്യകൾ സർവ്വം ചമച്ചതും
മുന്നമേ മായാവിപോലീ പ്രപഞ്ചവു-
മുണ്ടാക്കി താനുമതിൽലസിപ്പൂ ചിരം.
തന്നുടെ പ്രാധന്യമൊട്ടും കുറയാതെ
താനായ് സർവത്തിനും കാരണരൂപനും
തന്നുപാധിക്കു നിമിത്തവും താനായി
പ്രാധാന്യമെല്ലാവും താൻ തന്നെയായിട്ടു
പാരിന്നുപാദാന കാരണമാകുന്നു
ഈവണ്ണമുള്ള പരബ്രഹ്മവസ്തുവേ
ഇന്നവണ്ണമെന്നു ചൊല്ലാവതല്ലാർക്കും
ഇല്ലാത്തതായുള്ള മായ ചമച്ചതിൽ
എല്ലാത്തിലും ചേരും കാരുണ്യവാരിധേ
പാദം പണിയുന്നു സ്വർലോകപാദപം
സല്ലോകഹൃദ്സുമസാരപീയൂഷമേ
രക്ഷരക്ഷയെന്നു ചൊല്ലി വിലപിക്കും
അരക്ഷകനാണുവിൻ രക്ഷകനായി
രക്ഷിക്കാനേവർക്കും പാദപമായുള്ള
അക്ഷയമാധവാചാര്യമൂർത്തേ തൊഴാം

ദിവ്യപ്രഭാകരൻ ശ്യാമളൻ കോമളൻ
ഭവ്യനായുള്ള പശുപാലകാ ഭവാൻ
ശ്രീദേവി തന്നുടെ ശൃംഗാരമഞ്ജരി
ശ്രീശാഭവദ്പദം കുമ്പിടുന്നു ഞങ്ങൾ
ശ്രീനാരദാദികൾ നിത്യം നമിക്കുന്ന
ശ്രീകരാ ശ്രീകാന്താ ശ്രീശിവവന്ദിതാ
ശ്രീവാസുദേവാ തുണയരുൾക വിഭോ
ദേവകുസുമരസാമൃതപാനത്താൽ
ദേവേശനായുള്ള മായാമയൻ പരൻ
കൂരിരുട്ടായുള്ള താമസജാലത്തെ
കൂസാതകറ്റുന്ന താരകബ്രഹ്മമേ
ശ്രീകൃഷ്ണവിഷ്ണോ ജയിക്ക മഹാഗുരോ
ശ്രീകാന്താനന്ദാത്മജാ മുകുന്ദാ ഹരേ
താരകബ്രഹ്മമേ താമരത്താരിനെ
തീരെത്തെളിമയില്ലാതാക്കും പുരുഷാ
താർമകൾ തന്നുടെ കോമളരൂപനേ
പാരംപരിതാപമെല്ലാമകറ്റി നീ
പാപഹാരി! നിത്യം വാഴ്ക ഹൃത്തിൽ സദാ
സാമോദമെന്നുമെന്നന്തരംഗം തന്നിൽ
കാമിതദാതാവായ് പാലിക്ക സന്തതം
ഇത്തരം ചിത്തേ നിനച്ചു നാരായണൻ
അത്തൽ തീർത്തങ്ങു വസിച്ചു സകൗതുകം
തത്തയുമിത്രയും സത്കഥ പാടിനാൾ
ചിത്തകുതുകാൽ കുറിച്ചതു ഞാനുമേ
ദേവനായുള്ളോരു നാരായണനെയും
ദേവദേവൻ വെറും പ്രാകൃതനാക്കിനാൻ
ചീരയുണ്ടിട്ടു പാഞ്ചാലിക്കു സാമ്പ്രതം
പാരം വീടുപണിചെയ്തതെന്നത്ഭുതം
പാരുഷ്യമെല്ലാമൊഴിച്ചുപാണ്ഡവരെ
പാരാതെ ശുദ്ധരായ് തീർത്തതു നിൻ ഗുണം

പാരം സത്രാജിത്തിൻ മണിക്കു കൊതിച്ചതും
പ്രാഭൃതമുണ്ടു കുചേലനെ രക്ഷിച്ചു
ഇവ്വിധമായുള്ള മായാവിലാസങ്ങൾ
ഭവ്യദേവൻ ഗുരു ചിന്തിച്ചു വാണതും
സർവകഥയും വിശദമാക്കിക്കൊണ്ടു
ശാരദാമോദിനി ശ്രീശുകപൈതലും
നാരായണഗുരുശ്രീചരിതം മുദാ
നാരായണീയർക്കായൊക്കെയും ചൊന്നതും
ബ്രഹ്മചര്യാകാണ്ഡമാം രണ്ടാമദ്ധ്യായവും
കാകളി വൃത്തത്തിലായി പറഞ്ഞിതു
കാരുണ്യശാലി ശുകകുലബാലിക
പോകുവനിപ്പോഴ് ഞാനമ്മ തന്നന്തികെ
പോയിട്ടുവന്നിടാം ശേഷം കഥചൊല്ലാം
എന്നു പറഞ്ഞു പറന്നു മറഞ്ഞിതു
എന്നുടെ ഹൃത്തിൽ ഗുരുപാദം സ്മരിച്ചു
ഞാനുമിരുന്നു പരമസന്തുഷ്ടനായ്
ഇതി ശ്രീനാരായണഗുരുദേവഭാഗവതം
ബ്രഹ്മചര്യകാണ്ഡം സമാപ്തം.

# കർമ്മയോഗകാണ്ഡം

## (കേക)

സന്മതികിളിമകൾ വന്നിതു വീണ്ടും പിന്നെ
സമ്മോദത്തോടെ തന്നെ പറഞ്ഞു ഗുരൂക്തികൾ
അഘനാശനനനായ നാരായണാചാര്യൻ താൻ
അനന്യസാധാരണ കർമ്മങ്ങൾ തുടർന്നിതു
ശ്രീഭഗവാനായുള്ള വേണുഗോപാലൻ തന്റെ
ശ്രീമത്വമാർന്ന രൂപം നേരിൽക്കണ്ട നാൾമുതൽ
ആനന്ദാമൃതപാനം ചെയ്തിതു സുകൃതിയായ്
പാവനചരിതം താൻ തൻപ്രിയമെല്ലാം പിന്നെ

പരന്റേതെന്നു തന്നെ ചിന്തിച്ചു മരുവിനാൻ
ആശ്ചര്യമനുദിനം ലോകർക്കങ്ങുളവാക്കി
ശാസ്ത്രസാരത്തെയും പ്രതിപാദിച്ചുകൊണ്ടു താൻ-
ശാശ്വതസുഖം തന്നെ നൽകിനാൻ ഗുണരൂപൻ
ഗുരുദേവനായുള്ള നാണുവിൻ വിജ്ഞതകൾ
ഗുണകാംക്ഷികളായവരേവരും ഗ്രഹിക്കയായ്
സാരമാം കഥയേവം പൈങ്കിളി പാടീടവേ
ഞാനുമത്യാനന്ദേന പിന്നെയും ചോദ്യം ചെയ്തു
ഗുരുവിൻ കർമ്മകാണ്ഡം ചുരുക്കാതനുവേലം
ഗുരുത്വമായിത്തന്നെ ചൊല്ലണം കിളിപ്പെണ്ണേ
ചുരുക്കിപ്പറവതും ഭംഗിയല്ലതുമിപ്പോൾ
ചരിത്രപുരുഷന്റെ കർമ്മയോഗം താനതും
ശരിക്കും പറയണം എനിക്കും മറ്റേവർക്കും
ശരിയായിത്തന്നെയിതറിവാൻ കാരണമാം
മുനിയാം ഗുരുവിന്റെ കർമ്മമാർഗ്ഗങ്ങളതു
പരിചിൽ പഠിപ്പവർ സുകൃതനിധികൾ താൻ
അറിവും പൗരുഷവും വളർത്തും കഥയതു
അറിവായ് പരമാർത്ഥമായ്ത്തന്നെ ഗ്രഹിക്കണം
അതിനാൽ സവിസ്തരം പ്രതിപാദനത്താലേ
അകതാർ കുളിർപ്പിക്കവേണമേ ദയാനിധേ
ശുകത്തിൻ കുലത്തിന്നു മൗലിയിൽ ലസിക്കുന്ന
ശുഭസുന്ദരീ! നീതാൻ തരണമനുഗ്രഹം
ഇത്തരം വചനങ്ങളൊക്കെയുംശ്രവിച്ചിട്ടു
ഉക്തികൾ പരമാർത്ഥതത്വമായ് ചൊന്നിതവൾ
പറയാം കഥാമൃതം പരമേശ്വരപ്രിയൻ
ചരിതം സവിസ്തരം സജ്ജനമറിയട്ടെ
എന്നുമേ ബാലൻ ദിനചര്യതൻ രീതിമാറ്റി
തന്നുടെ കൂട്ടുകാരിൽ നിന്നകന്നേറ്റം ധന്യൻ.
തന്നുടെയനുഷ്ഠാനമൊറ്റയ്ക്കായ് നടത്തിടും
ഏവരുമുണരുമുൻപുണർന്നു ദിനകൃത്യം

ഏതുമേ മുടക്കമെങ്ങില്ലാതെ ചെയ്യും നിത്യം
പാഠങ്ങളായതെല്ലാം ഗുരുവിങ്കൽനിന്നും മനഃ-
പാഠമാക്കിടും കൃത്യനിഷ്ഠയിൽ ശുഭപ്രദൻ
പാരിച്ച ഭക്തിയോടെ ഗുരുവിൻ നികടത്തി-
ലായിരുന്നങ്ങു താനേ പഠിത്തം തുടർന്നിതു
അന്നന്നു മറ്റുള്ളവർക്കകതാർ കുളിർക്കും മ-
ട്ടന്നന്നുള്ളപാഠങ്ങൾ പഠിച്ചു ഗുരുസ്വാമി
അങ്ങനെതന്നെ നിത്യം മറ്റുള്ളവർക്കെന്നപോ-
ലവ്വണ്ണം നാരായണൻ തന്നെയും പഠിപ്പിച്ചു
ഇവ്വിധം ചെറ്റുകാലം ചെല്ലവേയൊരുദിനം
പാരംകൗതുകഭാവം കൈവിടാതൊരുമൊഴി,
ആദരവോടെ ഗുരുനാഥനോടുരച്ചതും
പാരിച്ച ശ്രദ്ധയോടെ കേട്ടാലുമെന്നു കിളി,
താനുമേപറയുന്ന വാക്യവിജ്ഞാനമെല്ലാം
ഞാനുമീവണ്ണംതന്നെ കുറിച്ചീടുന്നു താനും
ഈവണ്ണം പഠിച്ചെന്നാൽ കാലമേറെയാമല്ലോ
ഈവക പഠിപ്പിന്നു മാത്രമായ്പ്പോയീടുന്നു
ജീവിതകാലമെത്ര ഹ്രസ്വമാണിതേമട്ടിൽ
സാവധാനമായ് പോയാൽ പാഠം തീരുന്നതെന്നാം
കേവലമിതേവിധം തുടർന്നാൽ മതിയാമോ
ശ്രീഗുരോ വേഗമായിത്തീരണം പഠിത്തവും
ഏറ്റം ദീപനശക്തി കൂടി വയറ്റിനു
ഏറെയാഹാരം കൊടുത്തിടായ്കിൽ തൃപ്തമാമോ
ജ്ഞാനദാഹിയാം ശിഷ്യനെന്നറിഞ്ഞങ്ങു താനും
ജ്ഞാനിയാശാനുമേറ്റം സന്തുഷ്ടചിത്തനായി
എങ്കിലോ പഠിച്ചാലും ഭംഗിയായ് ഗ്രഹിച്ചാലും
ഇങ്ങുള്ള മുതിർന്നതാം ശിഷ്യർക്കുള്ളതും തരാം
ഇങ്ങനെ ഗുരുവരൻ അരുൾചെയ്തന്നു മുതൽ
ഇന്ദീവരാക്ഷൻ താനും തന്മനമുദ്ബുദ്ധമായ്
സർവ്വപാഠവും മനഃപാഠമാണെന്ന മട്ടിൽ

സർവ്വദാ സന്തുഷ്ടനായ് മരുവുന്നതു കാലം
സർവ്വസഹപാഠികളസൂയാലുക്കളായി
അന്യനാമൊരുവന്നു ചൊല്ലുന്ന പാഠങ്ങളും
ധന്യനാം ഗുരുബാലൻ ഗ്രഹിക്കുമപ്പോൾത്തന്നെ
മാന്യനാം ഗുരുവിനു വാത്സല്യം താനേതന്നെ
ഭക്തിതൻ മട്ടിലായി ശിഷ്യനിൽ സാമോദവും
ഉത്തമശിഷ്യനായ നാണുവും നിർമലഹൃ-
ത്തെന്നു കണ്ടു ഗുരുവും വേണ്ടപോലെ വിദ്യകൾ
ഇണ്ടൽ തീർത്തങ്ങു നല്കീടിനാൻ ശിഷ്യനായിതാ
ശിഷ്യഹൃത്താകും കമലപദ്മത്തിനായിത്താൻ
ശിഷ്ടമായുള്ള കലാവിദ്യയും നൽകി ഗുരു
ശുദ്ധമായുള്ളൊരു പൊയ്കതന്നിൽ പ്രതിബിംബം
വ്യർത്ഥമല്ലയോ പൊയ്കപങ്കമായാൽ കാണുമോ
ഏതൊരു വിദ്യയ്ക്കുമൊന്നാമനാകയാൽത്തന്നെ
ഏകിനാൻ ചട്ടമ്പിയെന്നു ബിരുദം ഗുരുതാൻ
എപ്രകാരമായാലും ദിവ്യനായ് വരേണ്ടവ-
നെത്രശുദ്ധനായ്ത്തന്നെ പഠിക്കും സകൗതുകം
മാനവകുലാഗ്ര്യനായ് പിറന്ന മഹാധന്യൻ
എന്നുമാരിലും ചിത്തസംതൃപ്തി ചൊരിയുന്നു
എന്നുമൊറ്റയ്ക്കുതന്നെ നാണുവിൻ പ്രകൃതിയും
ചിററമാരിലുമില്ല പഠിപ്പുകഴിഞ്ഞെന്നാൽ
ചിത്തമേകാഗ്രമാക്കി ധ്യാനത്തിൽ ലയിച്ചീടും
വിദ്യാർത്ഥിവൃന്ദത്തിൽ നിന്നകന്നു വസിക്കയാൽ
അക്കാലമവരെല്ലാം സാധുശീലനെക്കണ്ടു
ആർത്തുകൂവിവിളിക്കും സാധുവാമിവനെന്നു
കാവിലോ കോവിലിലോയേകനായിരുന്നീടും
കാമിനി ജനങ്ങളെ കാണാതെ വാണുകൊള്ളും
ഗുരുതൻനികടത്തീന്നൊഴിഞ്ഞാൽ പിന്നെത്തന്നെ
പരിചിൽ സൂക്ഷിച്ചീടും സ്വന്തമാം ഗ്രന്ഥമെല്ലാം
ചിലനേരത്തങ്ങതാക്കായലിൻ കരയിലായ്

പരമലക്ഷ്യത്തിനെ പാർത്തുമേവുമൊറ്റയ്ക്കായ്
ചെങ്ങാതിമാർകാണാതെ വിജനസ്ഥലം നോക്കി
മങ്ങാതെ നടന്നീടും പച്ചില ഭക്ഷിച്ചിടും
ഭാവിയിൽ ജീവിക്കേണ്ട ക്രമത്തെ ചിട്ടയോടെ
ഭാവനാവശനാനുഷ്ഠിക്കാൻ യത്നിക്കും
ആക്ഷേപം ചൊല്ലിടുന്ന കൂട്ടുകാർ ഗീരുകേട്ടാൽ
ആപ്തൻ താനാണെന്നുള്ള ഭാവവും വിടുന്നില്ല
യോഗിയാം മാർജ്ജാരനാണിപ്പുമാനെന്നു ചൊല്ലും
വാക്യങ്ങൾ കൂട്ടർ ചൊന്നാലായതും ക്ഷമിച്ചീടും
താമരയിലയിലെത്തണ്ണീരിൻകണം പോലെ
താപസകുമാരകൻ നിർമലനായി വാഴ്‌വൂ
ധിഷണാശാലിയായ് ഗുരുവും ഗുഹ്യമായുള്ള
വിദ്യ താനുമേ നാണുവിനായ് പഠിപ്പിച്ചു താനും
വിശ്രമാർത്ഥവുമായി പഠിപ്പങ്ങില്ലാതുള്ള
വിശ്രുതദിനത്തിങ്കൽ സാഹിത്യസഭചേരും
വാദകോലാഹലങ്ങൾ നടക്കും ചിലദിനം
താനതിലൊന്നും ബന്ധപ്പെടാതങ്ങിരുന്നിടും
ഈവിധമോലും ചേഷ്ടയേവർക്കും പ്രിയങ്കരം
സാത്വികസ്വഭാവനായന്നവിടൊരാളുണ്ടു
കുഞ്ഞുകുഞ്ഞെന്നു ധന്യനായവനാർക്കും പ്രിയൻ
നല്ലനാം നാണുവുമായായവൻ ജീവിച്ചീടും
കുളിയും പഠനവുമൊരുപോൽ ചെയ്തിടുന്നു
രണ്ടുപേരുമായ് നല്ല ഗ്രന്ഥങ്ങൾ പഠിച്ചിടും
രാത്രിയേറെക്കഴിഞ്ഞാൽ നാണുവും യാത്രയായി
കാവിലേക്കാണു യാത്രയേകനായ് ധ്യാനത്തിലാം
മാനസം സ്വസ്ഥമാക്കി ജ്ഞാനത്തെ തെളിച്ചീടും
അർദ്ധരാത്രിവരെയും ഇത്തരത്തിലായ് വാഴും
പിന്നെയാണുറക്കവുമിത്തിരിനേരം മാത്രം
അവിടുന്നുറങ്ങുമ്പോൾ വീണതൻ മൃദുസ്വരം
അകതാർ തെളിഞ്ഞാർക്കും കേട്ടിടാമിതുതാനും

രാപ്പകൽ ഭേദമില്ലായെത്രയോ നിഗൂഢമാം-
ഏതോ വസ്തുവേ സ്വന്തമാക്കുവാൻ പരിശ്രമം
ഏതൊരുവിധേനയും പരിശ്രമിക്കയാവാം
അക്കൃപാകരൻ താനും പ്രാണിവർഗ്ഗത്തെയെല്ലാം
ഒപ്പമായ്ക്കാണുന്നതുമില്ലഭേദമൊന്നിലും
പുലയനൊരു പയ്യനെന്നും ദൂരെ നിന്നിട്ടു
നമിപ്പതു കണ്ടിട്ടങ്ങടുത്തു ചെന്നു നാണു
പിടിച്ചങ്ങവൻ കരം രണ്ടുമൊറ്റക്കയ്യിലായ്
മറുകൈയ്യിനാൽത്തന്നെയവനെത്തലോടിനാൻ
അവന്റെ ശരീരത്തിൽ വ്രണപ്പാടധികം താൻ
അതിന്റെ കാരണവുമാരാഞ്ഞു ഗുരുതാനും
അവനും കരഞ്ഞങ്ങു പറഞ്ഞു ഗുരുവോടായ്
കുഷ്ഠരോഗമാണെന്നു പറഞ്ഞാനധികംപേർ
കഷ്ടമേ ചികിത്സിച്ചിട്ടൊട്ടുമേ കുറവില്ല
നഷ്ടമായ് ജീവിതവും മുട്ടി മാർഗ്ഗമെല്ലാമേ
ഇത്തരമവന്നുടെ വിലപിച്ചുള്ള മൊഴി
ശ്രദ്ധയോടെ കേട്ടിട്ടു നാണുഗുരു ചൊന്നേവം:
"ദുഃഖമെല്ലാമേ പോകും സുഖമായ് രോഗം മാറും
ഇന്നു ഞാനതിന്നായിച്ചിലതു ചെയ്യുന്നുണ്ടു"
ഭംഗിയിൽ മരോട്ടിതന്നെണ്ണയും വരുത്തുക
പറിച്ചൂ മരുന്നുകൾ പലതും ഗുരുസ്വാമി
പാകമായ്ച്ചതച്ചതിൻനീരവന്നു നല്കീടിനാൻ
തൃക്കരംകൊണ്ടു തന്നെ പുരട്ടി വ്രണം തന്നിൽ.
ഈവണ്ണം തന്നെയിതു നിത്യവും മുടങ്ങൊലാ
സേവചെയ്യുക ദേവൻ തന്നുടെ തിരുനാമം
ഗുരുവിൻ പാദം വന്ദിച്ചവനും പുറപ്പെട്ടു
ദിനങ്ങൾ തോറുമിതു തുടർന്നുതന്നെ വന്നു
ഗുരുപാദവും നിത്യം വന്ദിച്ചു അവൻ താനും
ഗുരുകാരുണ്യത്താലാക്കുഷ്ഠരോഗം ഭേദമായ്
ഇവ്വിധം കഥയൊക്കെയറിഞ്ഞു ജനമെല്ലാം
ഗുരുവിൻ മഹത്വങ്ങൾ പറഞ്ഞു പുകഴ്ത്തിനാർ.

# ഗുരൂപദേശം

ഗുരുവാം രാമൻപിള്ളയാശാനും നാണുവിനെ
അരികെ വിളിച്ചഥ പരമാനന്ദത്തോടെ
ശിഷ്യശീർഷത്തിലിരുകരവുമർപ്പിച്ചുടൻ
ശിഷ്യവത്സലനരുൾ ചെയ്തിതു ശുഭോക്തികൾ:
"വാഴ്ക നീ നീണാൾ ഗുരുകുലമണിയായി താൻ
വാഴ്ത്തിടും നിന്നെ ലോകം ചെറ്റുനാൾ കഴിയവേ
ശാസ്ത്രസാരജ്ഞൻ ഭവാൻ ശാന്തിദൻ ലോകത്തിന്
ശാശ്വതധർമ്മരക്ഷനടത്തും നീയിനിയും
പാരതിൽ കീർത്തിഭാരം വർദ്ധിക്കും നിനക്കിനി
പാരിച്ച ജ്ഞാനമുത്തായ്ത്തീർന്നിടും കുമാരാ നീ
ദക്ഷിണയായിത്തന്നെത്തീർന്നിതു നിന്റെ വൃത്തി
ദാക്ഷിണ്യശീലാൽ ഗുരുഭക്തിയിൽ മുൻപൻ നീയും
പ്രേമമുൾക്കൊണ്ടു നീയും കാട്ടിയ ശുശ്രൂഷകൾ
പ്രേരകമായ്ത്തീരട്ടെ ലോകത്തിന്നശേഷവും
വരിച്ചു നിന്നെ ഞാനും ശ്രേഷ്ഠനാം ശിഷ്യനായി"
വാഴ്ക നീ ചിരകാലം ലോകത്തിൻ രക്ഷകനായ്
ദക്ഷിണ കഴിയുമ്പോൾ ഗുരുക്കന്മാരെല്ലാരും
ദക്ഷനായുള്ള ശിഷ്യർതൻ ചിത്തമറിഞ്ഞുടൻ
സാരോപദേശം ചെയ്തിട്ടയയ്ക്ക പതിവത്രേ
യമനിയമജ്ഞരാം യതികൾ യോഗികളും
യോഗജ്ഞാനത്താലേറ്റം താപസർ താനും പിന്നെ
വ്രതധാരിയായുള്ള മാനുഷർമറ്റനേകം
ലോകോപകാരകർത്താവായുള്ള മാനുഷരും
നിത്യസൗഖ്യത്തെ ലോകർക്കെപ്പൊഴും വരുത്തുന്നു
സത്യവാക്കിനെയോർത്തു മനനം ചെയ്തീടണം
അറിയിക്കേണ്ടതുമനുഷ്ഠിക്കേണ്ടതുമായ
അരിയോരനുഭവം പാർത്തുറപ്പിച്ചീടണം
മാർഗ്ഗവ്യത്യാസം കണ്ടു ഭ്രമിച്ചു തെറ്റാതങ്ങു

മാർഗ്ഗമാം തത്ത്വത്തിനെ ഉറയ്ക്കാൻ പഠിച്ചാലും
വിശ്വമാം ഗ്രന്ഥത്തിന്റെ ശില്പിതാനരുൾ ചെയ്ത
വിശ്രുതതത്ത്വത്തെ ഹാ! പാഠവും ചെയ്തീടണം
കല്ലിലും കരിക്കട്ടതന്നിലും പുല്ലിൽപ്പോലും
നല്ല പുഷ്പത്തിലുള്ള തത്ത്വവും ഗ്രഹിപ്പോനായ്
ഭേദമേതുമേയില്ലാതുള്ള സമഭാവന
പാരതിലുണ്ടാവുന്ന മാനുഷൻ യതിവര്യൻ
സാരമേതിലും കാണും ഒന്നുമന്യവുമല്ല
വിഭ്രമം ത്യാഗിക്കായിട്ടൊരിക്കൽപ്പോലും വേണ്ട
വന്നുപോയെന്നാകിലോ വിജ്ഞർ താനാരെങ്കിലും
വന്നതു തീർത്തീടുന്നു നിശ്ചയമിതു താനും
ആത്മശക്തികൊണ്ടല്ലാ ഭൗതികമാകും കാര്യം
സ്വാത്മാവിൽ വിലയിച്ചുമരുവും സജ്ജനങ്ങൾ
ജാഗ്രത്തും സ്വപ്നം താനും സുഷുപ്തിയെന്നതെല്ലാം
ജീവികളോരോന്നുണ്ടീടും ദിനംതോറും താനും
ആദ്യന്തമില്ലാത്തൊരു സംസ്കാരകർമ്മത്തോടെ
അണു മുതലാമോരോ ജീവികൾ വർത്തിക്കുന്നു
ആ വിദ്യാനിദാനമാണീയൂഴിവാഴ്വിൻപൊരുൾ
സുവിദ്യാവീക്ഷണത്താൽ നന്മയുണ്ടാകൂ ദൃഢം
ആത്മജ്ഞാനത്താലെല്ലാം ഗ്രഹിച്ച പുമാന്മാരും
അവിദ്യാ നാശം വന്നു മാനസം ശുദ്ധമാക്കും
സവിതാവെപ്രകാരം സമഭാവനനായി
സകലവസ്തുവിലും ദർശിക്കുന്നതുപോലെ
സകലത്തിലുമീശ്വചൈതന്യം ദർശിക്കണം
സുമനസ്സായിത്തന്നെ കാരുണ്യം കാട്ടീടണം
പുണ്യസംസ്കാരമാകും പ്രഭയാൽ പ്രശോഭിച്ചു
പുണ്യപൂരുഷാലോകദേശികനായി വാഴ്ക
വിജയിച്ചീടട്ടെ നീ സദ്ധർമ്മദീക്ഷാരതാ
വിമലാവിഭുപദവിജ്ഞനായനാരതം
വിളങ്ങിടട്ടെ നിന്റെ കീർത്തി പാർത്തലം തന്നിൽ

എന്നിലുള്ളറിവെല്ലാം പകർന്നുതന്നു ഞാനും
എന്നും നീ ധന്യനായി വാഴുക ജഗത്തിങ്കൽ
നിന്നുടെ ആചാര്യനായ് വർത്തിക്കമൂലമേറ്റം
ധന്യത വന്നുകൂടിയെനിക്കെന്നറിയണം
ഇവ്വിധമുള്ള ഗദ്ഗദാക്ഷരസാരമാർന്ന
സാരോപദേശത്തിനാൽ അശ്രുധാരകൾ വാർത്തു
മാറോടണച്ചഥ പുൽകിനാൻ ഗുരുവരൻ
മാന്യനാം നാരായണൻ താനുമങ്ങതുനേരം
ആനന്ദബാഷ്പം തൂകി നമിച്ചു ഗുരുവിനെ
പലനാളായുള്ള രക്താതിസാരമെന്നതാം
രോഗാതുരനായ്മേവും നാണുവും വിഷണ്ണനായ്
അടുത്തുപാർത്തു നില്ക്കും സതീർത്ഥ്യരെല്ലാരെയും
വിനയാന്വിതനായി തൃക്കൺ പാർത്തിതു തദാ
സർവ്വരും കാൺകെത്തന്നെ പിതൃമാതുലസമം
സർവ്വവന്ദിതൻ ചെമ്പഴന്തിക്കായ് പുറപ്പെട്ടു.
ദീനനെന്നാകിലും തൻ ഗൃഹത്തിലെത്തും മുൻപായ്
പാർത്തട്ടിൽ കൃപാമയി മണയ്ക്കൽദേവി തന്നെ
പാരം ഭക്തിയോടേറെ പ്രാർത്ഥിച്ചു വണങ്ങീട്ടു
പദതാർ കൂപ്പി കുട്ടിയമ്മയെ വന്ദിച്ചിതു
കരുണാമയനായ വൈദ്യരത്നമാം കൃഷ്ണൻ
കരുതിപഠിച്ചുള്ള ഗ്രന്ഥശേഖരത്തിങ്കൽ
പരതിനോക്കി രക്താതിസാരത്തിനായുള്ള
മരുന്നു പലതുമേ നാണുവിന്നായിച്ചെയ്തു
പരമഭക്തനായ നാരായണന്റെ ദീനം
പലനാൾ നീണ്ടീടാതെ ഭേദമായ് സുഖം വന്നു
പരമഗുരുവായിത്തീരേണ്ട നാണുതാനും
പരമാനന്ദമാണ്ടു മനസ്സു സ്വസ്ഥമാക്കി
പരം ചിത്ക്കാതലിനെ ഹൃദയപുടത്തിങ്കൽ
പരമാനന്ദേനതാൻ പ്രതിഷ്ഠിച്ചാരാധിക്കും
പ്രത്യക്ഷമായിട്ടുള്ള പ്രപഞ്ചഗ്രന്ഥം തന്നെ

പ്രത്യേകം വിരചിച്ച പേന തൻ സാമർത്ഥ്യത്താൽ
പ്രകൃതീശ്വരിതൻ പല്ലവാധരം വിടർത്തു
പ്രത്യഹം സൂനങ്ങളാൽ പുഞ്ചിരിപ്പതുകണ്ടു
അണുതൊട്ടാനവരെ ആകാശത്തിന്നു താഴെ
അഞ്ചിതാക്ഷരങ്ങളായ് തത്വം ചൊല്ലുന്ന കേട്ടും
ആർദ്രചിത്തനായ് വിനയാന്വിത സ്നേഹനായ്
ആനന്ദസ്വരൂപനാം നാണുദേവനെക്കണ്ടു
മാതുലൻ കൃഷ്ണൻവൈദ്യൻ അമരവാണിയായ
വിജ്ഞാനപ്രദമാർന്ന സൽഗ്രന്ഥം നൽകീടിനാൻ.

# മാതുലവൈദ്യോപദേശം

കൂടെത്താൻ പറഞ്ഞിതു വാതം തൊട്ടുള്ള നാലു
ഭൂതങ്ങൾക്കുപരിയായ് വാഴുന്നവാനമേകം
ആധാരം നാലുണ്ടങ്ങ് അറിഞ്ഞാലും നാരായണ
നാദമാകുന്ന ഗുണം കൈക്കൊള്ളുമെങ്ങും തന്നെ
നാദമോഹനമായി വിളങ്ങുന്നംബരവും
ആധാരഭൂവിൽനിന്നും നാദത്താൽ ജനിക്കുന്നു
ആധാരഭൂവിൽ സർവ്വം വിലയം കൊണ്ടീടുന്നു
രാഗാദിദോഷങ്ങളും ലോഭാദിസർവ്വത്തിനും
ഹേതുവും നാദം തന്നെയെന്നുള്ളതറിഞ്ഞാലും
വീണതൻ സ്വരമല്ലോ സാദത്തെക്കെടുത്തുന്നു
സാദത്തെ വളർത്തുന്നതും മേഘംതൻ സ്വനം തന്നെ
സ്വനത്തിന്നാധാരമാം ശക്തികൾ അറിഞ്ഞിട്ടു
മുനിമാർ നിർമ്മിച്ചു മന്ത്രങ്ങൾ സകലതും
പ്രണവം താനല്ലയോ മന്ത്രത്തിന്നൊക്കെ മുഖ്യം
പ്രണവമാണു മന്ത്രത്തിന്നാധാരമായുള്ളത്
വാനിലായേകാഗ്രമാം ശക്തി വർദ്ധിപ്പിച്ചു താൻ
സംസിദ്ധിജ്ഞാനാദികൾ മുളപ്പിച്ചതു മന്ത്രം
മന്ത്രങ്ങൾ ജപിപ്പതിൽ വിശ്വാസമുണ്ടെന്നാകിൽ

മോക്ഷമുണ്ടെന്നല്ലാനിശ്ശേഷസൗഖ്യം വന്നിടും
മന്ത്രത്തിൻ വിശ്വാസമങ്ങില്ലാതെ പഠിച്ചാലും
മന്ത്രം താനാശ്വാസത്തെ തരികില്ലെന്നോർക്കണം
ശുദ്ധസംസ്കാരം തന്നെ മാനസത്തിങ്കൽച്ചേർന്നാൽ
ശ്രദ്ധയും ജ്ഞാനവും പിന്നാനന്ദമതും വരും
മനസാം പുഷ്പത്തിങ്കൽ വികല്പം വരുന്നാകി-
ലജ്ഞാനം പാരം പരിതാപവുമണഞ്ഞീടും
മന്ത്രത്തിന്നുപാസനമൂലമത്തമസ്സെല്ലാം
മന്ദംമന്ദമായ് മാറീടുന്നെന്നു സിദ്ധർമതം
മന്ത്രത്തെയുപദേശിച്ചാചാര്യവരങ്കലും
മന്ത്രമൂർത്തിയായീടും ദേവചൈതന്യത്തിങ്കലും
വിശ്വാസപൂർവ്വം മാനസമർപ്പിച്ചെന്നാൽപ്പോരും
മന്ത്രമൂർത്തിയുംവന്നു വരവുംനൽകുന്നതാം
മാനസം ദേവപാദേയർപ്പിച്ചു പൂജിച്ചാകിൽ
മാനസം ഭക്തിമൂലമന്യേച്ഛ വെടിഞ്ഞീടും
ഈശ്വരപ്രതിഷ്ഠയിൽ മനമർപ്പിച്ചപൂജ
സാലോക്യമതായ്ത്തീരും മനസ്സും ശുദ്ധമാകും
ഈശ്വരപ്രതിബിംബം ദേവനെന്നുറച്ചുള്ള
ഈശ്വരപൂജതന്നെ സാമീപ്യമെന്ന സിദ്ധി
തന്റെ മാനസത്തിലായ് ഈശ്വരജ്ഞാനം വച്ചു
തന്റേതെന്നുള്ള ചിന്ത കൈവിട്ടു പൂജിച്ചെന്നാൽ
സാരൂപ്യമതായുള്ള മഹത്വഗുണമുണ്ടാം
സർവ്വവും ദേവപാദേയർപ്പിച്ച നമസ്കാരാൽ
സർവകന്മഷഹരം സായുജ്യം താനേനേടാം
വിരളമായീ മാത്രം വരുന്നീ ഗുണങ്ങളും
വിരവിൽ ഗ്രഹിച്ചു നീ മംഗളം വരുത്തുക
പൂജയും സമ്പൂർണ്ണമായ്ത്തീരുന്നു ദൈവപ്രീത്യാ
കാര്യകാരണമെല്ലാമറിയും ദൈവത്തിനെ
കാര്യമായ്ത്തന്നെ പൂജചെയ്യണം മുമുക്ഷുവും
രൂപങ്ങൾ കാര്യമായി മാറുന്നതാണ് ദേവൻ

മാനുഷഋഷ്യാദികളായുള്ള സകലതും
പാരതിൽ പരാപരകാര്യമാം ധ്യാനമൂർത്തി
പാരിച്ചഭക്തി തങ്കൽ സർവ്വവുമൊടുക്കുന്നു
പ്രണവം ബ്രഹ്മബീജമായുള്ള മഹാമന്ത്രം
ശർമ്മദം നാദബ്രഹ്മസ്വരൂപം മഹത്തരം
പ്രണവം ജപിച്ചത്ര ബ്രഹ്മജീവൈക്യബന്ധം
പ്രണതനായിസ്സദാ ഭാവിച്ചു ജപിച്ചെന്നാൽ
ക്രമത്തിൽ മുക്തനായി പരമാർത്ഥതത്വദർ-
ശിതനായുള്ള നീ പരിചിൽ ലോകോപദേഷ്ടാ-
വാകാൻ ശക്തനായ്ത്തീരും നിഷ്കാമകർമ്മിയല്ലോ
അന്യന്റെ ഗുണത്തിനെ കാംക്ഷിച്ചു ചെയ്യും കർമ്മം
ധന്യനാം സഗുണനു ദുഃഖമതുണ്ടായ്‌വരാ
ഈശ്വരരൂപംതന്നെ ജീവജാലത്തിലെല്ലാം
ഏകമായ് ദർശിപ്പവന്നാമയം വരാനൂനം
സർവ്വവും ദൈവമയമെന്നങ്ങു ഭജിപ്പോനു
സർവ്വകല്മഷം തീരും ഭക്തനാം ഋഷിവര്യൻ
സൃഷ്ടിക്കും സ്ഥിതിലയ കർത്താവാകും ലോകനാ-
യകനെങ്ങും നിവസിക്കുന്നതു മൂലം തന്നെ
തന്നുടെ പദേയെല്ലാം അർപ്പിച്ചു ജീവിച്ചെന്നാൽ
നിർവ്യാജഭക്തിമൂലം ധർമ്മതൽപ്പരനായി
നിർവിഘ്നനായിത്തന്നെ ജീവിതം നയിച്ചിടാം
ഫലകാംക്ഷയെ വിട്ടു കർമ്മങ്ങളനുഷ്ഠിക്കാം
ശർമ്മദനായിട്ടെന്നും വിജയിച്ചീടും ഭവാൻ
ഭക്തിപ്രശ്രയമായവാക്കുകളോതീട്ടാണു
ഭക്തനാം കൃഷ്ണൻ വൈദ്യൻ ഗ്രന്ഥവും കൊടുത്തിതു
കുലത്തിൻ ഗുരുവായ കൊച്ചനാമാശാൻ തന്റെ
ഗ്രന്ഥശേഖരത്തിലെ ദിവ്യമാം രത്നമാണിത്
പരിചിൽ പഠിച്ചു നീ പുലർത്തൂ കുലധർമ്മം
ധർമ്മപാവനനായ്ത്തീരും നീ നിസ്സംശയം
ഭക്തിമാർഗ്ഗത്തിന്നേറ്റം ശ്രദ്ധയോടുപദേശം

മുക്തനാം ഭാഗിനേയന്നായ് കൊണ്ടുകൊടുത്തിതു
ഗുരുവാം നാരായണൻ വിശ്വാസപൂർവ്വം ഗ്രന്ഥം
ഗുരുമാതുലനിൽ നിന്നപ്പൊഴേ വാങ്ങീടിനേൻ
കർമ്മികളായുള്ളോർക്കും മുക്തർക്കും പരിശുദ്ധി-
യേറ്റിടും കർമ്മത്തിന്നേകാഗ്രത വരുത്തുന്ന
മന്ത്രവും കർമ്മം താനും മതിയാം മനുജനു
കാലാനുസൃതമായ മാറ്റമാവശ്യം കർമ്മ-
ത്തിനെന്നാമോദാൽ ചിന്തിച്ചിതു ഗുരുവുമന്നേ
ഹിംസയിൽ മുഴുകിനിന്ന പൂജാപദ്ധതികൾ
അഹിംസാവ്രതത്താലേ നടത്തിച്ചിതു സ്വാമി
സംശയാതീതരായി ജനങ്ങൾവർത്തിച്ചപ്പോൾ
സംശുദ്ധമായി പൂജ ഗുരുവിൻ നിർദ്ദേശത്താൽ
ബലിയജ്ഞങ്ങളെല്ലാം നിർവ്യാജമായിത്തന്നെ
അഹിംസാപൂർവ്വം ഗുരുസ്വാമിയും ചെയ്യിപ്പിച്ചു
പായസം പാലും നല്ല ഫലങ്ങൾ ദേവന്നു താൻ
അകക്കാമ്പിങ്കലുള്ള ഭക്തിയാൽ നിവേദിച്ചു
ദേവപൂജകളെല്ലാമീവണ്ണം മതിയെന്നു
ദേവനാം ഗുരുതാനും ഏവരേം ധരിപ്പിച്ചു
ധർമ്മത്തിലുള്ള ബോധം ഏവരും ധരിക്കണം
കർമ്മസംശുദ്ധി തെല്ലും മുടക്കീടരുതാരും
ധർമ്മാത്മാവായ ദേവൻ തന്നരുളപ്പാടുകൾ
കർമ്മമാർഗ്ഗികൾക്കെല്ലാം അവലംബനമാക്കി
ആരാനും ഇത്തരത്തിൽ കർമ്മങ്ങളനുഷ്ഠിച്ചാൽ
ആയവനന്ത്യത്തിലും സുകൃതനായിത്തീരും
മാനുഷജനത്തിനും ഐശ്വര്യം വർദ്ധിച്ചിതു
മാഹാത്മ്യമിയന്നുള്ള ഗുരുഗീരുകേൾക്കെത്താൻ
മാനനീയനായീടും ഗുരുദേവനുമപ്പോൾ
മാഹാത്മ്യം വർദ്ധിച്ചിതു ലോകവുമാനന്ദിച്ചു
വിധിപോൽകർമ്മങ്ങളെ ചെയ്യിപ്പിച്ചിതു ഗുരു
വിഹിതകർമ്മങ്ങളുമാരുമേ കുറച്ചില്ല

പരിശുദ്ധനായുള്ള ഗുരുവിൻ പ്രസിദ്ധിയാൽ
പരമഭക്തരായ ശിഷ്യന്മാർ വർദ്ധിച്ചിതു
അവരെല്ലാരും തന്നെ സദ്‌വിദ്യ ഗുരുവിൽ നി-
ന്നഭ്യസിച്ചിതു മോദാൽ സർവരും സ്വതന്ത്രരായ്
നാടകം നാട്യം കാവ്യമലങ്കാരമെന്നിവ
നടനം കലാവിദ്യ വൈദ്യവും ജ്യോതിഷവും
പുതുതായുണ്ടാക്കിയ ഭാവനാരസം ചേർത്തു
ഗുരുദേവനുമന്നു പഠിപ്പിച്ചിതു ദൃഢം
ഗുരുകുലവിദ്യാഭ്യാസ സമ്പ്രദായത്തെയന്ന്
ഗുരുവാം നാരായണൻ ലോകർക്കു കാഴ്ചവച്ചു
ബന്ധുവർഗ്ഗത്തിൽപ്പെട്ട വേലുവാശാനും മറ്റും
ബന്ധമോചനൻ തന്റെ ശിഷ്യരായ് പഠിച്ചിതു
മുക്തിദമായിട്ടുള്ള സത്കവിതകളന്നു
ഭക്തിയേവർക്കും ചേർക്കാനക്കാലം രചിച്ചിതു
ശിവഭാവനമായി ശിവമാരിലുംചേർക്കാൻ
ശതകം ശിവപരം ഗുരുതാൻ വിരചിച്ചു
അതിന്നു പിന്നാലെ താനരിയ വേദസാര
അമിതഗീർവാണിയിൽ ശതകം സുബ്രഹ്മണ്യം
അലങ്കാരാദിയായ നിയമം കൈവിടാതെ
അമിതാഭനായുള്ള ഗുരുവും ചമച്ചിതു
ഭാഷയിൽ ശാകുന്തളം നാടകമനുവൃത്തം
ഭാനുമാൻ ശിഷ്യർക്കായി പരാവർത്തനം ചെയ്തു
രചനാവൈദഗ്ധ്യത്തെ ശിഷ്യരിൽവളർത്തുന്ന
രമണീയമായുള്ള കൃതികളേറെച്ചെയ്തു
കിളിയും പറയുന്നു മഹത്ത്വമാർന്ന ചിന്ത
കാളിലേവർക്കുമേ വരുത്തുന്നിതു ഗുരു
പഠിക്കും കാലത്തിൽ തുടർന്ന പച്ചിലത്തീറ്റി
പരീക്ഷിച്ചറിഞ്ഞിതു ജീവിതത്തിന്നു നന്ന്
കായകല്പമെന്നുള്ള പച്ചിലപ്രയോഗം താൻ
കായസംരക്ഷയ്ക്കായി ചെയ്തിതു ഗുരുദേവൻ

കാട്ടിലും കാവിങ്കലും കോവിലിൽ കടൽത്തീരം
ഭാസുരമണൽത്തട്ടിൽ മേവിടും പലരാത്രി
ഭാഗവതാദിഗ്രന്ഥം വായിച്ചങ്ങതിനർത്ഥം
ഭാഗവതാഢ്യൻ താനും ശിഷ്യർക്കുവശമാക്കും
മഹാത്മ്യമേറെയുള്ള ഭൈഷജ്യവിശാരദർ
മാറാത്തതെന്നു ചൊന്ന രോഗങ്ങൾ ഗുരു മാറ്റും
ജാതകത്തിന്റെ ദോഷം പലതും ഗുരു മാറ്റും
ജാതമായ്ക്കൂടീടുന്ന ബാധോപദ്രവങ്ങടെ
ബാധകൾ നീക്കി ഗുരു സൗഖ്യത്തെ കൊടുത്തീടും
ഗീതയും കൈവല്യമെന്ന വേദാന്തഗ്രന്ഥവും
ആരെയും പഠിപ്പിച്ചു നേരായ മാർഗ്ഗം കാട്ടും
ഫലിതോക്തികൾ കൊണ്ടങ്ങാരെയും രസിപ്പിക്കും
ഫലമായെഴും വാക്കേ പറയൂ എല്ലായ്പോഴും
ആതുരന്മാരിൽപ്പാരം കാരുണ്യം കാട്ടും ഗുരു
ആയവർക്കു വേണ്ടുന്ന ആശ്വാസമരുളീടും
കർമജ്ഞാനത്തോടുപാസനാജ്ഞാനവും ചേർക്കും
ശർമദമായിട്ടുള്ള സാംഖ്യയോഗചിന്തയും
പേർത്തുമീ വിദ്യയെല്ലാം പഠിക്കുംശിഷ്യർക്കുപ-
ദേശവും പാർത്തറിഞ്ഞു നൽകുന്നു ഗുരുദേവൻ
ധനമാം വിദ്യയാണു മർത്ത്യനു സുഖാവഹം
ധനമാഗ്രഹിപ്പവൻ വിദ്യതാൻ ഗ്രഹിക്കണം
കള്ളനും കവരില്ല വിദ്യയാം ധനത്തിനെ
കണ്ടാലും വിദ്യാധനമേവർക്കും മാന്യൻതാനും
വിദ്യയുള്ളവനെങ്ങുമാദരണീയൻ താനല്ലോ
വിശുദ്ധിയവന്നോളമില്ലാരിലുമെന്നോർക്ക
വാണിജ്യം കൃഷിയുമാക്കൈത്തൊഴിലെന്നതെല്ലാം
വിദ്യയുണ്ടെന്നാകിലേ വിജയപ്രദമാകൂ
ശാസ്ത്രചാതുരി ചേർക്കും കലകളൊക്കെത്തന്നെ
ശാസ്ത്രമാം വിദ്യതാനേ നല്കിടും സുജീവിതം
മാനവജനത്തിന്റെ അറിവുകോലുതാനും

മാനമായ് വിചാരിച്ചാൽ വിദ്യയാണെന്നു ദൃഢം
ഇവ്വിധം ജീവിതത്തിൻ മുഖ്യമാം ധാരതന്നെ
എവ്വിധമെന്നാകിലും വിദ്യതാൻ മഹാധനം
വിദ്യകൊണ്ടുദ്ബുദ്ധരായ്ത്തീരണം നരന്മാരും
വിദ്യതാൻ വശമാക്കൂ ജീവിതം സുഖം താനും
എന്നുറച്ചങ്ങു ഗുരുചമച്ചു വിദ്യാലയം
എങ്ങുമേ വേണ്ടുംവണ്ണം പഠിപ്പിക്കയുമായി
കുടിപ്പള്ളിക്കൂടം കെട്ടിപഠിപ്പിച്ചു ഗുരു
കുടികൾതോറുമിതു കുതുകാൽ ചെയ്കയായി
സ്ത്രീകൾക്കു വിദ്യാഭ്യാസമേകണമെവിടെയും
സ്ത്രീമൂലം നന്മയെല്ലാ ജനത്തിന്നൊക്കെ വരും
വിദ്യയാൽ സ്വതന്ത്രരായ് വരണം നാരീജനം
വിദ്യയും വിവേകവുമുണ്ടെന്നു വരുന്നാകിൽ
മറ്റുവല്ലതും വേണോമർത്ത്യന്നു സുഖത്തിനായ്
വിദ്യയെ വന്ദിക്കുന്നു ലക്ഷ്മിയും പാർവതിയും
വിദ്യതാനാർക്കും ധനം മാനവുമതുതന്നെ
സന്തോഷം സംതൃപ്തിയും വിദ്യതാൻ വരുത്തീടും
സന്തതം വരുന്നതും വിദ്യതാൻ കൂടേവനും
ഐശ്വര്യം സുഖമിവ വിദ്യതാൻ തരുന്നതും
ഐഹിക പാരത്രികമൊക്കെയും നൽകും വിദ്യ
അഖിലഗുണങ്ങളും വിദ്യയാൽ വന്നുചേരും
അഘനാശനത്തിനും വിദ്യ താനല്ലോ നല്ലൂ
അമിതമായിത്തന്നെ വിദ്യയെയാരാധിച്ചാൽ
അവനം ചെയ്തീടുന്നു വിദ്യയുമവനെത്താൻ
വിദ്യയാൽ സംസ്കരിച്ച ഹൃത്തിന്റെ ഉടമ താൻ
വിശ്രുതനായീടുന്നതെന്നുള്ള സത്യമോർക്ക
കിളിയും പറയുന്നു കളവല്ലിതു നൂനം
കളവാണികൾക്കുള്ള ശ്രേയസും വിദ്യ തന്നെ
വിദ്യയാൽ ശുദ്ധമായ മനസിൽ മായാമയൻ
വിദ്യുത്തുപോലെതന്നെ സർവജ്ഞാനവും തരും

അജ്ഞതമാറ്റി ജനനന്മയെ വരുത്തുവാൻ
വിജ്ഞനാം ഗുരു വിദ്യയേവർക്കും പകർന്നിതു
ഇത്തരം പലപല സൽക്കൃത്യം നടത്തവേ
ഉത്തമഗുരുവിനു വസൂരിപിടിപെട്ടു
ഇക്കഥ നടന്നതു പതിനെട്ടായിട്ടുള്ള
തിട്ടമാം വയസിലാണെന്നതു ധരിക്കണം
നാടൊക്കെയടച്ചതാ പേമാരിയെന്നപോലെ
നടനമാടീടുന്നു വസൂരിരോഗമെങ്ങും
പലവീട്ടിലും പരിചാരകരില്ലാതെയായ്
പരമദയനീയമായിതു ജീവിതവും
പരിശുദ്ധനായുള്ള ഗുരുവാം നാരായണൻ
പലർക്കായ് ശുശ്രൂഷകൾ പാരമായ്ത്തന്നെ ചെയ്യും
പലവീട്ടിലുമുള്ള രോഗികൾക്കാശ്വാസമായ്
പെരിയപീഡയേറ്റു വലയും ജനങ്ങളെ
പരിലാളിച്ചുകൊണ്ടു ദിനങ്ങൾ പോക്കും ഗുരു
പരമദയാലുവാം ഗുരുവിൻ ദേഹത്തിലും
പരക്കെ വസൂരിയും കുരുത്തു വളരെയായ്
അശരണരായുള്ളോരെ ശുശ്രൂഷിക്കുവാനും
അരുതാതായിതല്ലോ എന്തുചെയ്വതുമിനി
പാതിരാനേരത്തിലും പാമരന്മാരെ രക്ഷി-
ച്ചാതുരസേവനത്തിൻ മഹത്വം വളർത്തിയ
മേദുരഗുണനിധി ഗുരുദേവനുമേറ്റ-
മാമയമുണ്ടായ് വന്നു പ്രകൃതിവികൃതിതാൻ
ആതുരരായുള്ളോരെയാരിനി ശുശ്രൂഷിക്കും
താനുമാരാലുമേ ശുശ്രൂഷിപ്പിക്കുകയില്ല
എന്നുറച്ചന്നുതന്നെ രഹസ്യാൽ ഗൃഹം വിട്ടു
ചെന്നിതു കാവുതന്നിലേകനായ് കഴിച്ചിതു
ഇരവുപകലിലുമേകനായ് കഴിച്ചിതു
ഇരുളന്തിയോളവും വേദനപെരുകുന്നു
വിവരമാരും തന്നെ ധരിക്കാതിരിക്കാനായ്

വിജനവാസം തന്നെ തുടർന്നു ഗുരുദേവൻ
പരാശ്രയമേറ്റം വേണ്ടതാം തരുണത്തിലായ്
പരമപൂജനീയനൊറ്റയ്ക്കു വനേസ്ഥിതൻ
ആഹാരം വേണ്ടവണ്ണം വനത്തിൽ കിട്ടില്ലല്ലോ
ആഹാരം പച്ചിലയും കായ്കനികളും മാത്രം
ചോലവെള്ളവും സേവിച്ചാതപമടക്കീടും
ചേതോമോഹനം തന്നെ ഗുരുവിൻ ശയ്യതാനും
താർണപർണങ്ങൾ വാരിമെത്തയായ് വിരിച്ചിട്ടു
താനതിൻ മുകളിലായ് ശയിക്കും ദിവാനിശം
തീരാത്ത ഭക്തിയോടും പ്രാർത്ഥന ചെയ്തുകൊണ്ടു
ധീരനായ്ത്തന്നെ വനേ ദിനങ്ങൾ പോക്കീടുന്നു
ജനകജനനിമാർ മാതുലന്മാരു പിന്നെ
ജനനന്മകൾ ചെയ്യും സുതനെ തിരക്കയായ്
മാനവും വിജയാദിപുണ്യസമ്പത്തുകളും
മകനാം നാരായണൻ താനായി കാത്തിരുന്നു
ദിനങ്ങൾ വളരെയായ് പുത്രദർശനം തന്നെ
ദീനരായവർക്കാർക്കും കിട്ടാതെയുഴലുന്നു
മകനാം നാരായണൻ താനല്ലോ കുലത്തിന്റെ
മഹനീയമാം സ്ഥാനം പുലർത്തേണ്ടതെന്നുള്ള
മഹത്ത്വമതിന്നാലെ മനസ്സിലവരെല്ലാം
മുദിതരായി കാത്തുവന്നതാം യുവാവിനെ
മുക്തകണ്ഠമായുള്ള പ്രശംസ ചൊരിഞ്ഞങ്ങു-
ദുഃഖമാം സാഗരത്തിൽ മഗ്നരായ്ദായാദികൾ
രോഗമാണെന്നു കേട്ടാലായവരെല്ലാവരും
രാപ്പകൽ നികടത്തിലിരുന്നു ശുശ്രൂഷിക്കും
എത്രയോ ജനമുണ്ടു ബന്ധുവർഗ്ഗങ്ങളായി
എത്രയും ജനം വേറേയറിഞ്ഞാൽ ശുശ്രൂഷിക്കാൻ
ആരുമേയറിയേണ്ട രോഗഗ്രസ്തനെന്നുള്ള
ആശയമാരിങ്കലും വ്യസനമുളവാക്കും
കൂടിയല്ലാരും ജനിച്ചീടുന്നു മരിപ്പതും

കൂട്ടിനായാരുമില്ല ജീവിതത്തിന്നുതന്നെ
ആരെയുമാശ്രയമാക്കീടാതെ ജീവിക്കുവാൻ
ആയിട്ടുള്ളാദ്യപാഠം വിരചിക്കയാം ഗുരു
മാതാവാം മണയ്ക്കലെ ഭദ്ര താനല്ലോ ഉണ്ടു
മേദുര ഗുണനിധി നാണുവും ചിന്തചെയ്തു
താതനായതു മഹാദേവനാം ജ്ഞാനമൂർത്തി
ശക്തിയും ജ്ഞാനമതും സുഖദുഃഖാദികളും
സക്തിപോൽ നൽകുന്നതുമവരല്ലയോ ലോകേ
അവർതന്നകക്കാമ്പിൽ വർത്തിച്ചാൽ ദുഃഖമുണ്ടോ
അതിനായുള്ളവേലവേണം ഞാൻചെയ്തീടുവാൻ
എന്നുറച്ചുള്ളഴിഞ്ഞു ഭഗവദ്ഭജനത്താൽ
എങ്ങുനിന്നുമേ വിഘ്നം വന്നീടാതിരിപ്പാനായ്
സംഗഹീനനാം ഗുരു മംഗളം വളർത്തിനാൻ
ജന്മികളായുള്ളോരു മാളികപ്പുറമേറി
ജന്മനാശത്തിനായ് വേലകൾ ചെയ്യുന്നിതു
ധർമികൾ വനമദ്ധ്യേ നിസ്സംഗരായി വാഴ്വൂ
കാട്ടിലായ് വാഴ്വൂ പിന്നെ നിർമലതീർത്ഥങ്ങളാ-
പാട്ടിലങ്ങതിനെത്താനാശ്രയിപ്പൂ യോഗികൾ
വസൂരിക്കുരുവിന്റെ വേദനയകറ്റുവാൻ
വസുധാധിപൻ വായു വേണ്ടപോൽ തഴുകിനാൻ
വാസമാം പ്രകാരത്താൽ വനത്തെസ്വർഗ്ഗമാക്കി
വാമലോചനപ്രിയൻ നാണുതാൻ രോഗിയായി
ഭോഗമാവതിനായി കായ്കനികളും നല്ല
കിഴങ്ങും പൈദാഹാദി ശമിക്കാൻ വനം നൽകി
ഔഷധഗുണമുള്ള പൂക്കളുമിലകളും
ഔഷധമായിത്തന്നെ നല്കിനാൾ പ്രകൃതിയും
പുത്രനാം യതീന്ദ്രനെ വേണ്ടപോൽ സത്കരിച്ചു
പ്രണയാതുരയായി ശുശ്രൂഷയേറ്റം ചെയ്തു
നക്ഷത്രാദികളെല്ലാമക്ഷണമക്ഷി തുറ-
ന്നക്ഷയനായിട്ടുള്ള ഗുരുവേ നോക്കീടുന്നു

കാകനും പരുന്തുമാ മൂങ്ങയും വവ്വാലതും
പാമ്പുകൾ പുലികളും ചാരത്തായ് കളിച്ചീടും
ചീവീടുഗാനം പാടി മയൂരനൃത്തം ചെയ്തു
കുയിൽ നാദധാരകൾ വീണയിൽ മീട്ടീടുന്നു
വനവും ചിത്തമോദമാർക്കുമേ ചേർത്തീടുന്നു
സ്വാമിയാം ഗുരുദേവനേവമായുള്ള സേവ
ആകവേയേറ്റുതാർണപർണമാം മഞ്ചേ വാഴ്വൂ
മനസാമശ്വത്തിനെ വെന്നവനിനിയൊരു
മന്നവനായാൽപ്പോലും വാനവനവൻ നൂനം
ചന്ദനുമിന്ദ്രൻ താനുമായാലും മനം പാട്ടി-
ലല്ലാതെ വന്നീടുകിൽ ദുഃഖിതാൻ സദായവൻ
തരുവിൽ താരിങ്കലും തന്നിലും വസിക്കുന്ന
പരമാത്മാവു പുഴു,കീടാതി തന്നിൽത്താനും
ഏകമായ് ഗ്രഹിക്കിലോ ദുഃഖവുമവനില്ല
ഏവമായുള്ള തത്ത്വമേവരും ഗ്രഹിക്കണം
ധരയിലവന്നെന്നും ശ്രേഷ്ഠനായ് വസിച്ചീടും
ധന്യനാമിവനല്ലോ ലോകൈകശാന്തിധാമം
ബന്ധുക്കളൊരുത്തരുമില്ലെന്നുവരികിലും
ബന്ധുവായ് ഗുരുവിനെ ശുശ്രൂഷിച്ചിതു ചിലർ
സന്ധ്യയും രാവും പകലേവമുള്ളവരെല്ലാം
സന്ധിച്ചു ഗുരുവിന്റെ ശുശ്രൂഷ നടത്തുവാൻ
സജ്ജനങ്ങളായുള്ള മാനുഷർക്കെത്തീടുന്ന
അത്തലൊക്കെയും മേലിൽ നല്ലതാം ഫലം തരും
സത്യമോർത്തെന്നാൽ ദൈവം താനല്ലോ ഫലത്തിനെ
സ്വസ്ഥമായ്ത്തരുന്നതും ഭയം സാത്വികനില്ല
ഇത്തരുണത്തിൽ മണയ്ക്കൽ ക്ഷേത്രപരിസരം
ഇന്നവണ്ണമെന്നൊന്നു പറവാൻ പണിതന്നെ
ഇവിടംതന്നെ വാസത്തിനു ഗുരു താൻ എടു-
ത്തെന്നുള്ള പരമാർത്ഥം പറവാൻ പണി തുലോം.
രോഗമൊട്ടുശമിച്ചെന്നാലുറക്കമില്ല താൻ

രാത്രിയിൽ വനത്തിൽ ദിനകൃത്യം കഴിച്ചിടും
പകലിങ്കൽ ധ്യാനനിർല്ലീനനായ്ക്കഴിച്ചിടും
മുളച്ചും പഴുത്തും പൊട്ടിയങ്ങോട്ടൊലിച്ചുമ-
ട്ടിലായിട്ടു വസൂരിക്കുരുവും പുറത്തു താൻ
വേദനപാരമുണ്ടു ആരോടൊന്നുരയ്ക്കുവാൻ
വേദമാതാവിനെത്തന്നെ പ്രാർത്ഥിച്ചീടാമതു
മോദമേകി നമുക്കെന്നും ശുഭമായ്‌വരും
ഈശ്വരീ ഭഗവതീ ബോധകാരിണീ ശിവേ
ഈശൻ തൻ തൃക്കണ്ണിൽ നിന്നുത്ഭവിച്ചുള്ള കാളീ
ശാശ്വതാനന്ദരൂപേ! ദേശികപ്രിയേ! ദേവീ
ശാശ്വതേ! ദേവാസുരവന്ദിതേ! വേദമൂലേ!
വേദപാദമൂലേ വിശ്വസംഹാരശീലേ നീ
ഈശ്വരാനലനേത്രസംഭൂതേ! ദുർഗ്ഗാദേവീ!
സപ്തമാതൃക്കളായി സൃഷ്ടിസ്ഥിത്യന്തം ചെയ്യും
സപ്തയോഗങ്ങളേയും ധരിച്ചങ്ങരുളുന്ന
സപ്തർഷി സ്തുത്യേ, ദേവീ, നിത്യനിർമലമൂർത്തേ,
രതിയും, നീയേ പിന്നെ സതിയായതും നീ താൻ,
മതിയായുമയായ്, രമയായ്, വാണിയായും, നീ
ജ്യേഷ്ഠയായ്, ഭുവനേശീ, ഭദ്രകാളിയുമായ്
വിശ്വമാതാവേ നീ താൻ സ്ഥംഭനോ,ച്ചാടനവും
വശ്യവിദ്വേഷണാ,കർഷണ,മാരണാദിയും,
വിശ്വരൂപിണീ നീ താൻ പലതായ് ചമവതും
ഭക്തരാം ജനത്തിന്റെ ഇച്ഛാനുരൂപിണിയായ്
മുക്തിദയായി മേവുമാശ്ചര്യം നിന്റെ കർമം
കാമ്യകർമികൾക്കെല്ലാമിച്ഛപോൽ കൊടുപ്പതും
നിഷ്കാമകർമികൾക്കേറ്റവും പ്രിയപ്രദേ നീ,
നിഖിലാഗമവേദ്യേ, നിഗമാഗമപ്രിയേ,
നിതരാമഭിവാഞ്ഛരയേവർക്കും നല്കീടുന്ന
നിശ്ചലവിദ്യേ, നിരുപമരൂപിണീ, നീതാൻ
വിഷ്ടപേശ്വരീ, സർവരക്ഷകേ, മഹാദേവീ,

അഷ്ടമൂർത്തികളായുമഷ്ടവസുക്കളായും
ഇഷ്ടംപോൽ ഭക്തരക്ഷവരുത്തും ഭവാനിനീ,
മായാകാരിണീ, ശക്തിരൂപിണീ, പ്രിയംവദേ,
മായാത്ത മൂലാത്മികേ,യീശ്വരീ, നമോസ്തുതേ,
തൃപ്പദം പണിവോരെയൊക്കെയും രക്ഷചെയ്യും
ആപ്തവന്ദിതേ, ദേവീ, സ്വാത്മരൂപിണീ, ശിവേ,
അകതാർ കുളിർപ്പിച്ചും, മതിയിൽ ദർശിപ്പിച്ചും,
ആകുലമകറ്റിയും നീ തന്നെ രക്ഷ തായേ
അണുവായുള്ള ഞാനുമെന്തറിയുന്നു നിന്റെ
അമിതവിക്രമമാം പ്രകൃതിവികൃതികൾ
അതിമോദേന സർവം കൊടുത്തും ജഗത്തിനെ
അജവാസവവന്ദ്യേ പരിപാലയപ്രഭോ
ബുദ്ധിയിലാഗ്രഹങ്ങൾ വളർത്തും സിദ്ധിതന്നിൽ
ബദ്ധമോദേന മനമെത്താതെ കാത്തീടണം
സിദ്ധാനുഭൂതിയിലുമെത്താത്ത മഹേശ്വരീ
സിദ്ധമായ് വരേണമേ നിത്യമായുള്ള സത്യം
മർത്ത്യനു വരുന്നതാം രോഗാദിദുരിതങ്ങൾ
മൃത്യുശാസനപ്രിയേ നിന്നെ വാഴ്ത്തുവാനാണു
തായേ,ലോകൈകമായേ, സർവ്വജ്ഞയായുള്ളോവേ,
മായാമോഹത്താലൊക്കെച്ചൊന്നതു ക്ഷമിച്ചാലും
ഏറെയാം ദിനത്തിലെ രാപ്പകലോലും വ്രതം
ഏറിന ഭക്തിയോടെ കൂട്ടിനാൻ മഹാശയൻ
ഇപ്രകാരമുള്ളൊരു ചിന്താപാരവശ്യത്താൽ
സുപ്രഭാകരൻ, ദേവൻ, മുക്തനായിരിക്കവേ
ഒരുനാൾ രാത്രിയിങ്കൽ ഭദ്രയാം കാളിതന്നെ
വരുന്നതായിക്കണ്ടു ഗുരുദേവനും മോദാൽ
സ്വപ്നമല്ലിതു ഞാനുമുറങ്ങിയില്ല തെല്ലും
സ്വസ്ഥചിത്തനായ്ത്തന്നെ നാമം ഞാൻ ജപിക്കുന്നു
വനദേശത്തിങ്കലുള്ള അന്ധകാരം മറ-
ഞ്ഞധുനാ പൂച്ചന്ദ്രിക തൂവെള്ള തൂവീടുന്നു

ചന്ദ്രികയില്ലാതുള്ള രാത്രിയിലിതു വന്നു
എന്തൊരു മാർഗ്ഗമാണ് ദേവിതൻപ്രഭ നൂനം
കാരണസ്വരൂപിണിയായുള്ള ദേവീരൂപം
കാരണാത്മാവാം ഗുരുകാംക്ഷയാനോക്കീടിനാൻ
കാണിനേരം കൊണ്ടെല്ലാം മറഞ്ഞു കൃപാകരൻ
കാര്യകർത്താവാകിയ ദേവിയെ ചിത്തേ കണ്ടു
പ്രാണനായികയാകും ദേവിതൻ മായാരൂപം
കാരുണ്യമോടെ കണ്ടു മിണ്ടാൻ സാധിച്ചില്ല
വേഗമേ തന്നെ മെയ്യിൽ ശീതളമേറെയുണ്ടായ്
വേഗമേ മസൂരിതൻ കലയും മാഞ്ഞീടിനാൻ.
വിജനവാസം വിട്ടുകുളിച്ചു ഗുരുദേവൻ
വന്നണഞ്ഞു മണയ്ക്കൽഭദ്രതൻ മുന്നിലപ്പോൾ
നമസ്കാരവും ചെയ്തു തൊഴുതുപ്രാർത്ഥിച്ചിതു
സമസ്തജഗത്തിന്നുമാധാരഭൂതയായ
സമസ്തേശ്വരി തന്നെ മനസ്സിൽ പ്രതിഷ്ഠിച്ചു
ഉദയാദ്രിക്കു മീതേ രവിയും വരും മുൻപേ
ഉഗ്രനാം തപോനിധി ഗൃഹം പുക്കിതു നാണു
മാതാവാം കുട്ടിയമ്മ വത്സന്റെയാഗമനം
മതിമോദേനകേട്ടു ഓടിവന്നടുത്തിതു
ആശ്ലേഷിച്ചിതു മോദാൽ തലോടി ദേഹമെല്ലാം
ആനന്ദബാഷ്പധാരയാലഭിഷേകം ചെയ്തു
ഒട്ടുനാളുകൊണ്ടുള്ള ക്ഷീണവും മാതൃശുശ്രൂ-
ഷയാലേ കെട്ടുപോയ് ഗുരുവും സന്തുഷ്ടനായി
അന്തികത്തിങ്കലെത്തി ശിഷ്യവൃന്ദങ്ങളെല്ലാം
എന്താണുവേണ്ടതെല്ലാം ചെയ്തിതു ഗുരുവിന്നായ്
ബന്ധുവർഗ്ഗവും വന്നു നാട്ടുകാർ കൂട്ടുകാരും
ബന്ധത്താൽ പിതൃമാതുലന്മാരും വന്നുചേർന്നു
അന്തർദ്ധാനത്തിനുള്ള കാര്യങ്ങളവർ കേട്ടു
അന്തരാത്മാവിൽ ഗുരു തന്നെയും ചേർത്തീടിനാർ
നല്ലവാക്കോതി ജനം വാഴ്ത്തുന്നുണ്ടെന്നാകിലും

നല്ലനായ് നാരായണനതിലിച്ഛയില്ലാതെ
വനവാസത്തിനുള്ള വാഞ്ഛയും പെരുകുന്നു
വനവാസിയായ്ത്തന്നെ സമയം കഴിക്കയായ്
പകലും രാവിങ്കലും സമയോചിതമായി
പരനാം ജഗദീശൻ തന്നെ ധ്യാനിച്ചു വാഴും
അഖിലമനുഭവം ജഗത്തിൻ മിഥ്യതാനും
അഖിലം പാർത്തീടുവാനുറച്ചു തപോവനേ
തനിയേ കഴിക്കയായ് സർവ്വതും ഗ്രഹിക്കയായ്
ചെമ്പഴന്തിയിലുള്ള വനത്തിൽ ചില നാളും
അൻപിയന്നിട്ടു മറ്റു പലേടത്തുപോയ് വാഴും
പരക്കെവെരവായി പലരും പരിചിതർ
പലതും പറയുവാൻ - നശിച്ചു സ്വസ്ഥതയും
ഇനിയുമിവിടം വിട്ടിരുന്നീടണം നന്നായ്
ഇരിപ്പാനോലും സ്ഥാനം തിരഞ്ഞു ഗുരുദേവൻ
നടന്നു കണ്ടിങ്ങടുത്തു വേളിമല തന്നെ.
തരത്തിൽ അവിടത്തിൽ വസിച്ചു ചിരകാലം
ദുഷ്പ്രാപവനമിതിൽ ഒരുനാൾപോലും ജനം
ദുഷ്കരമൊറ്റയ്ക്കങ്ങു കടപ്പാൻ മടിച്ചീടും
പുലിയും കടുവയും നരിയും ചെന്നായുമങ്ങു
പെരിയയിരതേടി നടക്കും എല്ലായ്പൊഴും
കന്മഷഹീനനാകും ഗുരുവിൻ നികടത്തിൽ
കലഹിക്കില്ലയൊന്നും സസുഖം സഞ്ചരിക്കും
പാമ്പിലും പുലിയിലും പുല്ലിലും പുഴുവിലും
സാമ്പ്രതം തേജസ്സൊന്നേയുള്ളിതു കണ്ടവർക്കു
ഉള്ളിലേ ഭാവനയാലേകമായുള്ളസത്യം
ോള്ളാത്ത യമികൾക്കില്ലൊന്നിലും ഭയം നൂനം
ഇല്ലിവനൊരു ശത്രു ബ്രഹ്മതത്പരനായാൽ
അല്ലയോയിവൻതാൻ താങ്ങും തണലുമേതിനും
ദിനവും രാത്രിതാനും വന്നുപോകുന്നതൊന്നും
ദിനനായകസേവ്യൻ അറിയുന്നതുമില്ല

സൂക്ഷ്മമായുള്ള വസ്തുചിന്തയിലാണ്ടീടുവോൻ
സ്ഥൂലത്തിലാശ പിന്നെ വയ്ക്കില്ല വാക്കിങ്കലും
രസഗന്ധാദികളും ഫലവും പൂക്കൾ താനും
ഇലയും പരിണാമഭേദവും ജ്ഞാനിക്കില്ല
കാര്യകാരണചിന്താധാരയിൽ പ്രതിദിനം
കൗതുകധീമാനായി വസിച്ചൂ ശുഭാശയൻ
അജ്ഞാനം നശിപ്പാനും വിജ്ഞാനമുറപ്പാനും
വിഭ്രമമകറ്റാനുമിവ പാഠമാക്കിടും
വിലസുന്നിതെല്ലാമൊന്നിലാണെന്നുറച്ചുടൻ
ബിന്ദുവും ബ്രഹ്മാണ്ഡവുമണുവുമാകാശവും
ദ്വൈതവാസനവിട്ടദ്വൈതചിന്താപരൻ താൻ
അത്ഭുതചരിതനായങ്ങു വാഴുന്നു സദാ
വൃക്ഷങ്ങൾ മുളച്ചങ്ങു വളരും ഭൂപ്രദേശം
സമൃദ്ധവിള ഭൂസമതലപ്രദേശവും
ഉന്നതമായ കുന്നുമടിവാരമാംഭൂവും
ഉത്തുംഗമായ കാടും വിഭവസമൃദ്ധമാം
താഴ്വരപ്രദേശവും ക്രമമായ് കടന്നങ്ങു
ദക്ഷിണദിക്കിലുള്ള നദിയും പിന്നിട്ടഹോ
ദാക്ഷിണ്യശീലനായ ഗുരുവൊരന്തിനേരം
കോമളകരമായ ശംഖുമുഖമാം കടൽ-
ക്കരക്കായങ്ങു ചെന്നുചേർന്നിതു യഥാസുഖം
കല്ലുമണ്ഡപത്തിലായിരുന്നുപലകാലം
മുല്ലബാണാരിസേവ്യനായിത്തന്നെ ഗുരുവും
കല്ലോലവാരിതാനും വിസ്തരിച്ചുരുവിടും
നല്ലതാം സ്വനം കേട്ടും ധീരനായ് നിവസിച്ചു
ആകാശം കല്ലോലത്തിൽ മുട്ടിയും കിടക്കുന്നു
ചക്രവാളത്തിൽ രക്തക്കസവിൻ പൊടി തുട-
ച്ചത്ര പൊങ്ങിപ്പാറിടും മേഘജാലങ്ങൾ കണ്ടു
കളിക്കും നിലാവൊളിയിളകും സമുദ്രത്തിൽ
കലർത്തി രത്നച്ഛവി തൂവീടുന്നതും കണ്ടു

പരപ്പാം രത്നാകരച്ഛവിയും കുതൂഹല-
മാരിലും ചേർത്തുല്ലസിക്കുന്നതു മൂലമായും
സത്വശീലനാം ഗുരു ഭൂലോകശില്പി ചെയ്ത
സരസസഞ്ചിതമാം കല്പനാധർമ്മം പാർത്തും
പരമപുമാനായ ഗുരുവും പരാപര
പരമേശ്വര ധ്യാനനിരതനായിമേവി
പരിചിൽ പലദിനമവിടെ വാണു ഗുരു.
ഇങ്ങനെ വസിക്കുന്ന കാലമന്നൊരു ദിനം
ഇംഗിതജ്ഞനായുള്ള സഹപാഠിയാം കവി.
പെരുന്നെല്ലിയെന്നുള്ള സാർവ്വഭൗമനെക്കണ്ടു
പൊങ്ങിന മോദത്തോടെ ഗുരുവെ കൂട്ടിക്കൊണ്ടു
തന്നുടെ ഗൃഹത്തിനായ് തങ്ങളും പുറപ്പെട്ടു.
തിങ്ങിന മോദത്തോടെ നല്ല സത്കഥയെല്ലാം
തങ്ങളിൽ സംവദിച്ചു ചെന്നിതു ഗൃഹത്തിങ്കൽ
ആദരവോടെ ഗൃഹവാസികളെല്ലാപേരും
ആദിയിൽ ഗുരുവിനെ വന്ദിച്ചുവണങ്ങിനാർ
വെടിപ്പാർന്നുള്ള നല്ല മംഗല ഗൃഹത്തിങ്കൽ
ഗുരുവിന്നാകർഷണമായ്ത്തീർന്നു ഗ്രന്ഥാലയം
ഗുരുദേവനുമതിൽ വളരെ സമയം താൻ
ചെലവിട്ടവിടത്തെ ഗ്രന്ഥശേഖരം കണ്ടു.
പണ്ഡിതജനങ്ങൾക്കുമാനന്ദം താനേവരും
പണ്ഡിതവരേണ്യന്റെ ഗ്രന്ഥശേഖരം കണ്ടാൽ
സംസ്കാരകേന്ദ്രമായി ആനന്ദാലയമായ
ജ്ഞാനസൗധസോപാനമാകുമാ ഗ്രന്ഥാലയം
സുപ്രസിദ്ധനായീടും പൊക്കഞ്ചേരിയിൽ ചന്തു
വൈദ്യനാം പണ്ഡിതശിരോമണി അക്കാലത്തിൽ
സുപ്രസിദ്ധമായീടുമാവീട്ടിൽ വസിക്കുന്നു
സുന്ദരശരീരനാം ഗുരു വന്നതുകേട്ടു
സന്ദർഭോചിതം വന്നു സത്കരിച്ചിതുമോദാൽ.
പഞ്ചിനാടിന്റെ മന്നൻ വാഴുന്ന കൊട്ടാരത്തിൽ

അഞ്ചിതശ്രീയാവൈദ്യൻ ചേർന്നതാണതുകാലം
ശ്രീനാരയണഗുരുദേവനും വൈദ്യൻ താനും
ശ്രീകരമായിക്കണ്ടീടുന്നതു നടേതന്നെ
നാനാദേശത്തും പുകഴ്പൂണ്ടവരായ രണ്ടാൾ
ആദരാലന്യോന്യമങ്ങഭിവാദനം ചെയ്തു
തമ്മിലുള്ളറിവിന്റെ മാനങ്ങളന്നാരതം
തമ്മിൽ സംവാദത്താലാരിലുമത്ഭുതംചേർത്തു
സംഭാഷണത്തിൻ മദ്ധ്യേ രണ്ടുപേർക്കുമേമോദാൽ
ജ്രംഭിച്ചിതുള്ളിൽ ബഹുമാന്യമന്യോന്യം ക്ഷണം
കേരളക്കരയിലെ നവവാഗ്ഭടനെന്നു
സൂരികൾ പണ്ടേ ചേർത്തുവാഴുന്ന വൈദ്യൻതാനും
സർവ്വസമ്മതനായ് സർവ്വജ്ഞനായ് മേവീടുന്ന
സ്വാമിയുമൊട്ടുനാളങ്ങവിടെ വാണുമോദാൽ
സ്വാത്മതുല്യമായ്ത്തന്നെ ഗുരുവെ വരിച്ചിതു
സ്വാത്മാനന്ദത്തിന്നായി ഗുരുവായ് വൈദ്യൻ താനും.
സാരവർദ്ധിതോപദേശങ്ങളാം നിധികുംഭം
സാർവ്വഭൗമനാം വൈദ്യർ ഗുരുവിങ്കേന്നും വാങ്ങി.
സജ്ജനമൈത്രിയതും സദ്ഗ്രന്ഥ വായനയും
സദ്ധർമ്മബോധം വരാനിതു രണ്ടുമേ പോരൂ.
സാരമാം വൃക്ഷമാണു ലോകമെന്നറിഞ്ഞാലും
സാരമാം കനികളാമീവക രണ്ടും ദൃഢം
ലോകത്തിൽ വാണീടുവാനീവക രണ്ടും മതി
ശോകമാം പൈദാഹാദിയകറ്റി വർത്തിക്കുവാൻ
വെളുത്തേരിയെന്നുള്ളൊരപരനാമത്താൽ പുകഴ്-
പെറ്റ കേശവനാശാൻ വന്നിതങ്ങവിടത്തിൽ
കേഴ്വിയേറീടും വൈദ്യരെക്കണ്ടുകൊൾവാനായി
ശിഷ്യപ്പെട്ടുടൻ വൈദ്യമപ്പാടെ പഠിപ്പാനായ്
അഭ്യസിച്ചിതു പലവക വൈദ്യരിൽ നിന്നു
ഒന്നിച്ചുവാണു തത്ര ദിനങ്ങൾ കടന്നുപോയ്
കേമമായ് കേരളത്തിലാകവേ കേഴ്വികേട്ട

കേശവനിലയനം വെളുത്തേരിയാം ഗൃഹം
കേശവന്നാശമൂലം ഗുരുദേവനും പ്രാപി-
ച്ചാനന്ദപ്രദം തത്ത്വസാരോപദേശം ചെയ്തു
ഹൃത്തടത്തിങ്കൽ തർക്കവിദ്വാനെന്നുള്ള ചിന്ത
ഹൃദ്യമായ് കരുതിവച്ചിരുന്ന കേശവനെ
സത്വവേദാന്താശയം വഴിയായ് പഠിപ്പിച്ചു
ബ്രഹ്മമതൊന്നുമാത്രം സത്യമീപ്രപഞ്ചത്തിൽ.
ബ്രഹ്മമല്ലാതുള്ളവയൊക്കെയും വെറും മിഥ്യ
ബ്രഹ്മമാം നിർവ്വികാരസർവ്വസ്വം പരം സത്യം
ബ്രഹ്മത്തെവിട്ടു മറ്റു സത്യവുമില്ലയല്ലോ
ഏവമായ് ബോധം സ്വാനുഭവമാക്കുന്നാകിലോ
കൈവല്യമുളവാകുമല്ലാതില്ലൊരു മോക്ഷം
സരസം ഗുരുദേവനരുൾ ചെയ്തതാമുപ-
ദേശം സരസാ കേട്ടാനന്ദിച്ചു കേശവനും
അങ്ങനെ മരുവും നാളൊരിക്കൽ ഗുരുവിനെ
തിങ്ങിന ഭക്ത്യാ ക്ഷണിച്ചീടിനാനൊരു കൂട്ടർ
ചെക്കാലശ്ശേരിയെന്ന വീട്ടുകാർ സകൗതുകം
അക്കാലമൊരുദിനം ചെന്നനുഗ്രഹമേകി
കാരുണ്യരൂപനായ ഗുരുവുമവിടുന്നു
കാരിക്കൽതുണ്ടത്തിലും മറ്റും ചെന്നിരുന്നിതു
ഭക്തലോകത്തിന്നിഷ്ടം സാധിപ്പാനിപ്രകാരം
ഭക്തവത്സലനായ സ്വാമിയുമിത്ഥം ചെയ്തു
അനന്തപത്മനാഭപുരത്തിലനുദിനം
ആനയിച്ചോരോ ഗൃഹസ്ഥരും ഗുരുദേവനെ
മിതഭാഷിയെന്നാലും കേൾക്കുന്നമാത്രയിങ്കൽ
മിതമായ്ത്തന്നെയേതു കാര്യവും പറഞ്ഞീടും
ഗുരുവിൻ നികടത്തിലെത്തിയാൽ വാഗ്മികൾക്കു
മികവു താനേതന്നെയൊടുങ്ങിശുദ്ധരാകും
പരവൻവിളാകമാം, ശ്രേഷ്ഠമാം ഗൃഹത്തിങ്കൽ
പരിശുദ്ധനാം ഗുരു ഗമിച്ചുക്ഷണിക്കയാൽ

പ്രഥമ ഗേഹത്തിന്നു തെക്കുമാറിയതായി
പ്രഥിതപുരുഷനു വസിപ്പാൻ പുതുഗൃഹം
തെക്കിനിയെന്നുതന്നെ പേരാർന്നുതീർത്തു മോദാൽ
തക്കതായുള്ള വേണ്ട സൗകര്യങ്ങളും ചേർത്തു
വിജനമായെപ്പോഴുമവിടം വേണമെന്നു
വിശ്രുതനാകും ഗൃഹനാഥനും നിഷ്കർഷിച്ചു
അമലഗുണരാശി ഗുരുദേവനും തത്ര
അമരുമാറായ് കുറേ ദിനങ്ങൾ സകൗതുകം
അമിതഭക്തനായ ഗൃഹസ്ഥൻ താനുമന്നു
ആദരിച്ചവിടെത്തി ഗുരുവെ ശുശ്രൂഷിച്ചു
അർഘ്യപാദ്യാഹാരാദികാര്യങ്ങളൊക്കെത്തന്നെ
അഭംഗുരമായിക്കാലോചിതമായി നൽകി
ഗൃഹസ്ഥന്മാരായുള്ള ഭക്തന്മാർ ഗുരുവിന്നു
ഗൃഹകൃത്യങ്ങളെല്ലാം വേണ്ടപോൽ ചെയ്തീടുന്നു
വേലായുധൻ, പപ്പു, പരമേശ്വരൻ, ശ്രീമാന്മാർ
വേദാന്തശിരോമണി മാധവൻ, താണു,വെന്നും
അഞ്ചുപേർ സഹോദരർ മീനാക്ഷി, ഭവാനിയും,
തഞ്ചത്തിൽ സോദരിമാർ മഞ്ജുളഗുരുപാദം
അഞ്ചാതെ സേവചെയ്തു വാണിതങ്ങവിടത്തിൽ
'പാപ്പമ്മ' എന്നു ചൊല്ലും പെരുമാളവരുടെ
ചൊല്ലെഴുന്ന മാതാ ഗുരുദേവഭക്ത താനും
"തോപ്പി"ലെന്നുള്ള ഗൃഹമിവർക്കു വാസസ്ഥാനം
തോഷമോടേറെക്കാലം ഗുരുവും വസിച്ചതിൽ
അതിനു തെക്കുപുറത്തായുണ്ടു പുരാതനം
അമിതാഭമായുള്ള പുത്തൻകോവിലതിലും
അവിടെ നിവസിച്ചിരുന്നു ഗുരുദേവനും
ധ്യാനമഗ്നനായിത്തന്നെ ചെറ്റുനാൾ കഴിച്ചിതു
അതുപോലടുത്തുള്ള ദേവതാലയങ്ങളിൽ
അവതാരമാം മൂർത്തി പാർത്തിതു ശുദ്ധഭക്ത്യാ
വിജ്ഞാനവിളക്കായ ഗുരുവും ശമദമ-

മജ്ഞാനമകറ്റുന്ന സാധനാനിരതനായ്
വിശ്വാസമാർക്കുമുള്ളിൽ ചേർത്തു കൊണ്ടെല്ലാനാളും
വിശ്വാസിജനത്തിന്റെ ജ്ഞാനദാതാവായ് വാണു
പാമരപണ്ഡിതഭേദമില്ലാതന്നാളെല്ലാ,
ആതുരന്മാരും ഗുരുപാദപങ്കജേ കൂപ്പി
രോഗാദിശമനത്തിനായങ്ങപേക്ഷിക്കും.
രാഗമോടവരുടെ വേദനയകറ്റുവാൻ
ആഗമക്കാതലായ ദേവനുമുദിതനായ്
ആയവർക്കകം കുളിർത്താനന്ദിച്ചീടുമാറായ്
മേദുര ഗുണനിധിയൊറ്റമൂലികൾ നൽകും
ചിലർക്കു ചിലതായനുഷ്ഠാനക്രമങ്ങളും
പലമാതിരിയുള്ളുപദേശക്രമങ്ങളും
ഈവകകൊണ്ടുതന്നെ ദീനവും ഭേദമാകും
ഈശ്വരനായിത്തന്നെ ഗുരുവേ വാഴ്ത്തീ ജനം
ഒരുവാതിൽക്കോട്ടയെന്നു പുകഴ്പെറ്റിട്ടുള്ള
ഒരു ദിക്കിലായ് മേവും "കുന്നത്തുവിളാകമാം"
ഗൃഹത്തിൽ ഗുരുവിനെ കുന്നിച്ചഭക്തിയോടെ
കൂട്ടിക്കൊണ്ടുപോയൊരാൾ പൂജിച്ചു സകൗതുകം
കണ്ടിട്ടും ജനങ്ങൾക്കു വെണ്മതി വാനിലെന്നു
കണക്കിൽ ഗുരുദ്വഹൻ പ്രസന്നനായ് വാണങ്ങു-
മറ്റൊരു സന്ദർഭത്തിൽ പലരാം ഭക്തർകൂടി
ചുറ്റുമേ ഗുരുവിനെ ക്ഷണിച്ചു പൂജിക്കാനായ്
"കോവിൽവിളാകം" കുളക്കരവീട്ടിലും മറ്റും
വിളയിൽവിളാകമെന്നുള്ളൊരു ഗൃഹത്തിലും
ആദരവോടെ ഭക്തവൃന്ദങ്ങൾ ക്ഷണിക്കയാൽ
മേദുരഗുണനിധി ചെന്നനുഗ്രഹമേകി
ഓടിയോടിത്ഥം ഗുരുദേവനെ പൂജിക്കുന്ന
വീടുകളനവധിയുണ്ടിതു പലദിക്കിൽ
ഒരുനാൾ കൊച്ചുമ്മിണിയെന്നുള്ള ഗുണബുദ്ധി
ദേവന്റെത്തൃക്കാൽ സേവചെയ്തു സംതൃപ്തിയേറി.

ശ്രദ്ധാഭക്തികളോടെ വിനയാന്വിതരായി
എത്രയോ ജനം വന്നു ശിഷ്യരായ് വർത്തിച്ചിതു
കീർത്തിയും വർദ്ധിക്കുന്നു ദിനങ്ങൾകഴിയവേ
ആർത്തരായുള്ള ജനം കൂട്ടമായ് വരവായി
പാർത്തുവേണ്ടുന്നതെല്ലാമാർക്കുമേ ചെയ്തീടുന്നു
പാർത്തലവാസം ഗുരുവന്യർക്കായർപ്പിക്കയായ്
പലനാൾ കഴിഞ്ഞിട്ടുമവിടം വിട്ടുപിന്നെ
പരമപൂജനീയനാക്കരിങ്കുളത്തെത്തി
സമുദ്രതീരം തന്നിൽ പലനാൾ നിവസിച്ചു
അക്കാലം "അടുമ്പിൽ" കൊച്ചുമായിട്ടിയാശാൻ വന്നു
അടുത്തു ശുശ്രൂഷിച്ചു ശിഷ്യനായ് നിവസിച്ചു
വാത്സല്യം മൂലം അടുമ്പിൽ പുക്കു ഗുരുദേവൻ
വത്സലശിഷ്യനുതാനാനന്ദം വളർത്തിനാൻ
ഒട്ടുനാളവിടത്തിൽ നിവസിച്ചതിൻ ശേഷം
ഒട്ടുമേയൊരിടത്തും സ്ഥിരമായ് തങ്ങീടാതെ,
മംഗലമായിട്ടുള്ള സമുദ്രതീരത്തൂടെ
മംഗളാത്മകൻ താനും നടന്നു തെക്കോട്ടായി
ഭാരതമാതാവിന്റെ പാദനഖാത്മകമായ്-
ഭാസുരരത്നമായ ശ്രീകന്യാകുമാരിയിൽ
ഗുരുപുംഗവൻ താനുമെത്തിനാൻ മോദത്തോടെ
തീർത്ഥസാരമായീടും സാഗരതീരം തന്നിൽ
തീർത്ഥപാദനാം ദേവൻ ലോകമാകവേ നോക്കി
രാത്രിയിൽ പരമമാമാനന്ദമേറ്റും കാറ്റും
ധാത്രിയിലേറ്റുകൊണ്ടു ഗുരുവും വസിച്ചിതു
രാവൊരു നിമിഷം പോലങ്ങനെ കടന്നുപോയ്.
പാവനയാകും ഉഷഃസന്ധ്യയും വന്നണഞ്ഞു
ദിനനാഥനും നിജകിരണാവലിയാലേ
ധരിത്രീമഹിളയെ പരിലാളനംചെയ്തു
പൊന്നണിത്തിരമാല പൊങ്ങിയർഘ്യാദി നൽകും
സിന്ധു തന്നുടെ ഭക്തിപ്രക്രിയ സ്വീകരിച്ചും

വിണ്ണിലെ മേക്കട്ടിയാം മേഘജാലങ്ങളിൽ താൻ
കണ്ണഞ്ചുമാറുന്നതാം വർണമാറ്റങ്ങൾ കണ്ടും
സർവദിക്കിലും തന്റെ ചാതുരി ചേർത്തുകൊണ്ടു
സർവസാക്ഷിയാം ദിനനായകനെഴുന്നള്ളും
തീർത്ഥസ്നാനവും ചെയ്തു തീർത്ഥപാദനാം ഗുരു
തീർത്ഥൈകപദയായ കുമാര്യാലയം നോക്കി
പരമശിവന്നുടെ തിരുമെയ് പകുത്തങ്ങു
പുതുപ്പുഞ്ചിരിയാലേ വാങ്ങുവാനായിട്ടുള്ള
കുമാരീനില കണ്ടു പരിപാവനൻ ഗുരു
സർവമംഗളത്തിനും ദാതാവായ് വിലസുന്ന
സർവ്വദേവതാരൂപിയായ്നില്ക്കും കുമാരികാ-
രൂപത്തെത്തന്നെ തന്റെ ഹൃത്തടത്തിങ്കലാക്കി
ആരമ്യകടൽത്തിരമാലയാക്കി സദ്ഗുരു-
വാനന്ദപരവശനായി വാണീടുന്നുണ്ടു
പലരും ഭക്തജനം വന്നുടൻ നമിക്കുന്നു
പുലരും നേരത്തിനു മുമ്പിലേ ജനമെത്തും
അഭിവന്ദ്യനായുള്ള യുവയോഗിയാം ദേവൻ
അഭിലാഷത്തിനൊത്തു പലതും മൊഴികയായ്
സാരോപദേശത്തിനാലാരെയും നിയന്ത്രിച്ചു
വശത്താക്കിനിർത്താൻ താൻ വേണ്ടപോൽ നിഷ്കർഷിച്ചു
ലോകദേശികൻ പൂർവ്വസാഗരതീരം ചേരും
ലോഭവിച്ഛിന്നലങ്കാഗതവാദതത്തെയേറ്റു
മുത്തുതൻ ഭണ്ഡാഗാരം സ്വന്തമായ്ത്തീർന്നതിനാൽ
മുഗ്ദ്ധസന്തുഷ്ട്യാ തുള്ളിക്കളിക്കും കടലിനെ
വാച്ചസന്തോഷത്താലേ വീക്ഷിക്കും ഗുരുമുഖം
വെണ്മതിപോലെ നന്നായ് തിളങ്ങുന്നതു കണ്ടു
വിജ്ഞാനം തപസ്സിവ തന്നിലെ തേജഃപൂരം
വിജ്ഞർ ദർശിച്ചുടനെയഞ്ജലിയർപ്പിക്കുന്നു
പൂജിച്ചീടുന്നു ചിലർ പാദതർപ്പണം ചെയ്തു
പൂന്തിങ്കൾ ശങ്കിച്ചീടും മുഖത്തെ ദർശിക്കുന്നു

ആത്മാനുഭൂതി നൽകും ശാന്തിയുമുദ്ധരിച്ചു
ആനന്ദമായ മയിൽതേർത്തട്ടിലെഴുന്നള്ളി
ദേശകാലോചിതമാം ഭൂതിലോകർക്കു നല്കി
ആനന്ദരൂപൻ സുബ്രഹ്മണ്യനായിതു തദാ
പലദേശത്തിങ്കലായ് തീർത്ഥങ്ങളേറെക്കണ്ടും
പരമപുമാനായ സദ്ഗുരു വീണ്ടും വന്നു
ഉത്തമമായ പൂജാക്രമത്താൽ ജനങ്ങളെ
ഉത്തമോത്തമനായ ഗുരുവും നയിച്ചിതു
ഭക്തരാം നാട്ടുകാരും മണയ്ക്കൽ ക്ഷേത്രം തന്നിൽ
ഭദ്രോത്സവത്തിന്നോലും കൊടിയുമേറ്റി മുന്നെ
ഉത്സാഹപൂർണ്ണമായി സർവ്വരുമൊരുമ്പെട്ടു
ക്ഷേത്രക്കാര്യക്കാരെല്ലാം കളിത്തട്ടിങ്കൽക്കൂടി
ക്ഷേമകാംക്ഷികളായി കാര്യങ്ങളവർതാനും
ക്ഷേമതത്പരനായ ഗുരുവിന്നിച്ഛപോലെ
കേമമായിട്ടുതന്നെ ഉത്സവം നടത്തിനാർ
ഭദ്രയാം കാളിക്കുള്ള ഭൂതങ്ങൾ പ്രസാദിക്കാൻ
ഭദ്രോത്സവത്തിലായ് ബലി നടത്തുന്നതായ്
പതിവു മുടക്കാതെ കുക്കുട ഗളമഹോ
അറുത്തു രുധിരമാനടയിൽ ചൊരിയുവാൻ
അടുത്തുവന്നു ചിലർ തുടരും നേരത്തിങ്കൽ
പെരുത്തനാളിൽ ചെയ്ത അധമമായ കർമ്മം
തുരുമ്പിച്ചതായുള്ള കുത്സിതവിചാരത്താൽ
അജ്ഞാനാന്ധ്യരാം ജനം ആരംഭം കുറിക്കവേ
വിജ്ഞനായുള്ള സ്വാമിദേവനും പുറപ്പെട്ടു
സത്വരമായിത്തന്നെ വിലക്കിയവരെയും
സന്മതികളായുള്ള ശിഷ്യരും പരിഷ്കാര-
സന്ദേശം വഹിക്കുവാനായിട്ടു മറ്റും ജനം
നന്നുനന്നെന്നുചൊല്ലി സമ്മതിച്ചെന്നാകിലും
വന്നിതങ്ങെതിർത്തുകൊണ്ടൊരു കൂട്ടരും പിന്നെ
വീണ്ടും താൻ ഗുരുദേവൻ അവരെ തടുത്തോതി

ശ്രദ്ധയായ്ക്കേൾക്കൂ നിങ്ങൾ വേണ്ടതു പിന്നെച്ചെയ്ക
ഹിംസ കൂടാതെയുള്ള പൂജതാൻ കാളിക്കിഷ്ടം
ഹിംസയിലവർക്കൊട്ടും സന്തുഷ്ടി വരുന്നില്ല
കാരണം പറഞ്ഞീടാം കേട്ടുകൊണ്ടാലുമെന്നു
സാരനാം ഗുരുദേവൻ തുടർന്നു പറഞ്ഞിതു
സ്വയം താൻ മറന്നിട്ടു ഹിംസയ്ക്കു തുടരുന്ന
നിങ്ങളെ ഹിംസിക്കുവാനാരാനും പുറപ്പെട്ടാൽ
നിങ്ങളെന്താണു ചെയ്വതപ്പോൾ ബലവാനാണ് വ-
ന്നതെങ്കിലോ പാഞ്ഞൊളിക്കുമോ ചൊൽവിൻ എതിർത്തീ-
ടുമോ ചെന്നുതാണു കാൽപിടിക്കുമോ ചൊല്ലൂ
കാളിയാം പ്രകൃതിയാണീ പ്രാണിജാലങ്ങളെ
കാര്യമായ് സംരക്ഷിച്ചു ത്രാണനം ചെയ്യുന്നതും
അണുതൊട്ടാനയോളമുള്ളതാം ജീവജാലം
അണുവും ഭേദമില്ലാ സമസൃഷ്ടികളല്ലോ
സൂക്ഷ്മമായ് പ്രകാശിച്ചു ജീവിക്കും ദേവന്മാരും
സൂക്ഷ്മവീക്ഷണം ചെയ്താൽ നമുക്കു സോദരന്മാർ
എങ്ങനെ സ്വീകരിക്കാം സോദരന്മാരെക്കൊന്നു
മംഗളകാംക്ഷയാലേ പൂജകൾ നടത്തിയാൽ
നീചമായ് പഴകിയൊാചാരം കൈവിട്ടിട്ടു
മാറുവിൻ നിങ്ങൾ സ്വയം നശിക്കാൻ തുനിയണ്ട,
നന്മയാണെല്ലാപേർക്കുമുദ്ദേശ്യമെന്നുണ്ടെങ്കിൽ
നന്മയായ് സൽക്കർമ്മങ്ങൾ ചെയ്യണം നിങ്ങളെല്ലാം
കൊല്ലുക നിങ്ങൾ നിങ്ങളെത്തന്നെയെന്നാകിലോ
കൊല്ലായ്ക വിശ്വസിച്ചു വസിക്കും ജന്തുക്കളെ
ആർക്കുമേ സഹിക്കുവാൻ വയ്യാത്ത ഹിംസാമാർഗ്ഗം
ആർക്കാണു സുഖം നല്കും സാധുജീവിയിൽ ചേർത്താൽ
തീക്ഷ്ണമാമീ ശാസനാസാരത്തെ ഗ്രഹിച്ചുടൻ
സർവ്വരും പിന്തിരിഞ്ഞു നാശമാർഗ്ഗവും വിട്ടു
കോളിളക്കത്തിങ്കലെ സിന്ധുവിൻ പ്രകാരമായ്
കോമളാകാരമായഗുരുവിൻ ഭാവഭേദം

പാർത്തിട്ടു പറഞ്ഞിതു മേലിലീ ഞങ്ങളെല്ലാം
പാർത്തങ്ങു പറയുന്ന മാർഗ്ഗം സ്വീകരിക്കുന്നു
ഹിംസയാകുമീ നീച പൂജാപദ്ധതി മാറ്റി
ഹംസയോഗിയാം ദേവനവരെ പഠിപ്പിച്ചു
സത്കർമ്മം നടത്തണം പ്രാർത്ഥനാജപം വേണം
സത്തുക്കൾ വചനങ്ങൾ നിങ്ങൾക്കു പ്രമാണമാം
സൽക്കർമ്മനിരതരെ ശംസിക്കും ജനങ്ങളും
ദുഷ്കർമ്മികളെ ജനം വെറുക്കുമസംശയം
ഇതുതാനോർത്തു നിങ്ങൾ മംഗളം വളർത്തണം
ഇതുതാൻ ജഗത്തിന്നു സർവ്വസൗഖ്യവും തരും
ഇവ്വിധം ഗുരുദേവചരിതം പാടീ കിളി
ഇനിയും പറയുന്നുണ്ടടുത്തുതന്നെ കഥ
കഴിയുമല്പനേരം പോയി വന്നീടാം ഞാനും
കനിവാർന്നമ്മയായ ശാരദാപദം വന്ദി-
ച്ചശനാദിയും ചെയ്തു വിരവിൽ വന്നീടുവൻ.
ചൊല്ലിനേനഹം ശുദ്ധകർമ്മൈകസാരനായ
നല്ലനാം നാരായണഗുരുവിൻ ചരിതം താൻ
കേകയാം വൃത്തത്തിലായ്ത്തന്നെ ഞാൻ പറഞ്ഞിതു
പാകമായ് ഭവാൻ താനും ശ്രദ്ധയായ് കുറിച്ചല്ലോ
പൂരിച്ച ഭക്തിയോടുമിതിനെ പഠിപ്പോർക്കു
പാരിച്ച സൗഖ്യമുണ്ടാം ലോകനന്മയും വരും.
എന്നുരച്ചമലയായുള്ളൊരു കിളിപ്പെണ്ണും
ചെന്നങ്ങു വസിച്ചിതു ദേവിതന്നന്തികത്തിൽ
ഇതി ശ്രീനാരായണ ഗുരുദേവഭാഗവതേ
കർമ്മകാണ്ഡം സമാപ്തം

# ഉപാസനാകാണ്ഡം

## (കാകളി)

താമരതന്നിൽ മേവും ശാരദാദേവിത
ന്നാരോമൽ കരമതിലമരും കിളി
താണിങ്ങു പറന്നു വന്നിരുന്നു യഥാ
താരുണ്യരൂപനായ ഗുരുചരിതം
പറവാൻ തുടരുമ്പോളായിടയ്ക്കായൊ-
ന്നുചോദിച്ചു ഞാനും മോദാലതുനേരം
വീടുതൻ ബന്ധം വിട്ടിട്ടല്ലയോ ഗുരു
ദേവൻ പോയതു പിന്നെ വന്നെന്നുള്ളതു
ശരിയെങ്കിലെന്തിനാണെന്നു ചൊല്ലണം
ശരിയായുള്ളതാണു ചോദ്യമുത്തരം
ശരിയായ്ത്തന്നെ പറയാം കുറിച്ചാലും
തന്നിൽ നിക്ഷിപ്തമാം വിദ്യ വികസിച്ചു
വന്നു നന്മകളാളുകൾക്കേകുവാനായ്
പാഠശാലകളുണ്ടാക്കിച്ചിരകാലം
അദ്ധ്യാപനം തുടർന്നങ്ങു നടത്തിനാൻ
അന്നുള്ള വിദ്യാലയങ്ങൾ യഥേച്ഛയാ
അങ്ങങ്ങു മാറ്റിമാറ്റിത്തന്നെ വയ്ക്കുവാൻ
തക്കരീതിയിലത്ര ചമച്ചുള്ളൂ താൻ
ഒന്നുംതന്നെ സ്ഥിരമായില്ലൊരിടത്തും
ഒന്നിനു പഴക്കം വന്നതായ് കണ്ടെന്നാൽ
ഒന്നു മറ്റൊരിടത്തായി ചമയ്ക്കയായ്
ഓരോ ദിക്കിലും മാനുഷർവിദ്യകൊണ്ടാ-
കുന്നമട്ടിലുയരുന്നതു കണ്ടു താൻ
അന്ധതനീക്കി സന്തതസൗഖ്യം കൊണ്ടെ-
ന്നുമാളുകൾ മോദമായ് വാഴണമെന്ന
ചിന്തയാലാണോരോ ദിക്കിലായ് മാറിത്ത-
ന്നെ പഠിപ്പിച്ചു നാട്ടിൽ നടക്കുന്നു താനും

വീട്ടിന്നു മെല്ലെയകന്നു വസിച്ചു താൻ
മാറ്റം വരുത്തുന്നു ജീവിതം പോറ്റുവാൻ
അക്കാലമേവരും നാണുവാശാനെന്നു
അക്കൃപാരാശിയെ മാനിച്ചു ചൊല്ലുന്നു
മേല്ക്കുമേൽ തന്നുടെ മാഹാത്മ്യമൊന്നിനാൽ
ആർക്കുമഭിവന്ദ്യനായന്നു തൊട്ടഹോ
ഗീത വായിക്കുന്നു ഭക്തിസമന്വിതം
തപ്തമാം പാമരഹൃത്തും കുളിർത്തുപോം
ഭക്തശിഷ്യന്മാരതു കേട്ടുകൊള്ളുവാ-
നപ്പൊഴേയേറ്റമടുത്തിരിക്കും ദൃഢം
ആയവർക്കുള്ളഭിലാഷപ്രകാരമായ്
പീയൂഷധാരയാ ഗാനമൊഴുക്കിടും
ഈമട്ടിലങ്ങഞ്ചുതെങ്ങു തന്നിലായ്
ഈ മാന്യദേഹം മരുവുന്നു നിത്യവും
വാരിധി ചാഞ്ചാടിപ്പാരമലച്ചങ്ങു
ഓരോവിധം തിരതല്ലിത്തകർപ്പതും
സൂര്യസുധാകരഭാസും സുഖപ്രദം
കാരുണ്യപൂരമാം നക്ഷത്രസംഹതി
കാടും മലയുമരുവി മരങ്ങളും
സാരസഗന്ധിയാം പൂവല്ലി തന്നയും
ആരാണു സൃഷ്ടിച്ചതെന്നതാം ചിന്തയും
ആരാൽ പരപ്പായ വിണ്ണുമിങ്ങാകവേ
ആയതിൻ സ്ഥാനമാനങ്ങൾക്കാരുണ്ടു താൻ
ആരാണിവറ്റകളൊക്കെ ഭരിപ്പതും
ഇത്തരം ചിന്താവിവശനായങ്ങു താൻ
ഈ വന്ദ്യനാം ഗുരു ധ്യാനിച്ചിരുന്നിടും
സത്യമായുള്ളതെന്തെന്നറിഞ്ഞീടുവാൻ
ഇത്തിരിയെന്താണു ചെയ്യേണ്ടതു ഞാനും
മാതാപിതാക്കളും മറ്റുബന്ധുക്കളും
വീടും കുടുംബം പ്രിയമായ വസ്തുവും

ചേരുന്ന നല്ലധനങ്ങൾ സഖികളും
പാരാതുടനേ സ്വയമുപേക്ഷിക്കാതെ
ശാന്തിദമായുള്ള സ്ഥാനത്തിലെത്തുവാൻ
സാധ്യമാകുന്നതുമെങ്ങനെയിങ്ങു ഹാ!
ഇത്തരമുള്ളോരു ചിന്ത നിരന്തരം
ചിത്തത്തെയേറ്റം കലുഷമായ്ത്തീർക്കുന്നു
സംസാരസാഗരമത്യന്തം ഭീതിദം
മഗ്നനായ്ത്തീരുന്നു സർവ്വരുമങ്ങതിൽ
പിന്നെയും മുന്നോട്ടു പോകുന്നിതാശയും
പിന്നിൽ നിന്നാശ പിടിച്ചുനിറുത്തുന്നു
പാരം പലതായി പ്രാപ്തമായുള്ളവ
വേർപെട്ടു പോകുന്നു നാം പാർത്തു നില്ക്കവേ
ആരുമതിനെത്തടുത്തു നിറുത്തുവാ-
നോരുകയില്ലതിൻ വൈഷമ്യമേതുമേ
താതമാതാക്കളും മാതുലന്മാരുമേ
ഏതൊരുമാതിരിയെങ്കിലും പുത്രനെ
ലൗകികരീതിയിലാക്കി മാറ്റീടുവാൻ
ദാമ്പത്യബന്ധത്തിനുണ്ടാവൂ ശക്തിയും
എന്നങ്ങു ചിന്തിച്ചുകൊണ്ടു നിരന്തരം
സന്ദേഹമെന്യേ പറയുമാറുണ്ടല്ലോ
വേളികഴിച്ചു ഗൃഹസ്ഥാശ്രമം പരം
മേളിച്ചതിൻ പിൻപു സ്വസ്ഥനായീടേണ്ടൂ
ഏതു വിധത്തിൽ പറഞ്ഞാലുമോരോരോ
സരോപദേശം പറഞ്ഞു തടുത്തിടും
അക്കാലമങ്ങൊരുത്തൻ തുനിഞ്ഞീടിനാൻ
അക്കരുണാലയൻ തന്റെ തപസ്സിനെ
ചിക്കനെ ചെന്നു മുടക്കി ദാമ്പത്യത്തി-
ലെത്തിച്ചിടാനായൊരുമ്പെട്ടൊരുവാത്തി
ചാലവേ ചെന്നോരോ മന്ത്രോപദേശം പോൽ
ആലോചനയും മുറയ്ക്കു നടത്തിനാൻ

അന്നുവരെത്താൻ ശ്രദ്ധിച്ചുവച്ചീടുന്ന
ബ്രഹ്മചര്യവ്രതം തന്നെ മുടക്കുവാൻ
ഏതുവിധത്തിലും നാണുവാശാൻ തന്റെ
പാവനജീവിതചര്യ താൻ മാറ്റണം
പാരം ഭവാൻ തന്റെ മാതാപിതാക്കളും
മാതുലന്മാരും കുടുംബബന്ധുക്കളു-
മേവരുമായി ഭവാനു വേണ്ടുന്നൊരു
നല്ല വിവാഹമുറപ്പിച്ചിരിക്കുന്നു
ചെല്ലുകൊന്നങ്ങു ഗൃഹാന്തേ ഭവാനുമേ
ഇല്ല നമുക്കതിലിച്ഛയെന്നുള്ളതു
നല്ലവണ്ണമറിഞ്ഞീടുന്ന ബന്ധുക്കൾ
ഇല്ലായതിന്നായൊരുമ്പെടുകില്ലല്ലോ
നിന്റെ ദുഷ്ചിന്തയാലീവണ്ണം ചെല്കയാം
നമ്മുടെയിച്ഛയ്ക്കനുസൃതമായിത്താൻ
നമ്മുടെ ജീവിതം ചിട്ടപ്പെടുത്തുന്നു
ആർക്കുമതിന്നു വിപരീതം വേണ്ടല്ലോ
നീയും ഗമിക്ക നമുക്കുപദേശങ്ങൾ
ആവശ്യമില്ല ഉള്ളപ്പോഴറിയിക്കാം.

## ഗുരുവിന്റെ വിവാഹം

വാത്സല്യമേറുന്ന ബന്ധുവർഗ്ഗങ്ങളും
സോത്സാഹം പ്രേരണ ചെയ്യുന്നതുമുണ്ടു
സാധുക്കളിൽ കനിവാർന്നുള്ള ദിവ്യന-
ങ്ങാധിയാർക്കും ഒഴിച്ചീടാൻ നിനച്ചിതു
ആമയമേതും വരുന്നെങ്കിലൊക്കയും
ആകുലഹീനം സഹിക്കുക മാത്രമാം.
ബദ്ധകുതൂഹലാൽ തീർച്ചയാക്കിയിതു
ചെറ്റക്കുടിലിലും മാടങ്ങളിൽപ്പോലും
ഉറ്റകരുണയാർന്നാരായുന്നുണ്ടു ഞാൻ

ചെറ്റുമേ താമസമില്ലാതകലുവാൻ
ഈ ഗൃഹജീവിതമെന്നേക്കുമായിനി
ഉദ്ദിഷ്ടകാര്യമുറപ്പിച്ചവരിതു
നിർദ്ദിഷ്ട മുഹൂർത്തവും വന്നടുക്കുന്നു
ബന്ധുവർഗ്ഗങ്ങളും മാതാപിതാക്കളും
സന്തുഷ്ടരായി വിവാഹത്തിനായിതാ-
പോവുകയാണു പുടവകൊടുത്തിടാൻ
പോകേണ്ടതില്ല വരനതിനൊന്നും മേ
പാരം വരന്നു പകരം സഹോദരി-
മാരിലാരെങ്കിലും പോയാൽ മതിയതും
പാരം പുടവയവൾ വധുവിനായി
നേരേ കൊടുക്കുമിതുതാൻ വിവാഹവും.
കല്യാണമങ്ങനെതന്നെ നടന്നിടു-
മില്ലതിനേതും തകരാറുമക്കാലം
ആരോ സഹോദരിമാരിലൊരാൾ ചെന്നു
ആരോ ഒരുത്തിയെ വേട്ടതിനെന്തുവാൻ
അന്നു നടക്കും വിവാഹമധികവും
ഇമ്മട്ടിലാണു നടന്നുപോരുന്നതും
നാണം കുണുങ്ങും വധൂവരന്മാർ തമ്മിൽ
കാണുന്നതും വിവാഹത്തിന്നു ശേഷമാം
പ്രേമസന്ദേശങ്ങളില്ലയന്യോന്യമേ
മോഹനരംഗങ്ങളൊന്നുമില്ല ദൃഢം
വീട്ടുകാർ തമ്മിലിണങ്ങിയെന്നാൽ മതി
വേൾപ്പോർക്കു ബന്ധമിക്കാര്യത്തിലില്ലല്ലോ
...ന്നം ഗുരുജനം തന്നുടെ ഭക്തിയാൽ
ചെല്ലും ചിലദിനം ഗേഹത്തിൽ നാണുവും
മാതാപിതാക്കളെ ദർശിച്ചു പോയിടും
മാതുലന്മാരെ ചിലനാളു കണ്ടിടും
എന്നാൽ വിവാഹകർമ്മത്തിനു ശേഷമാ-
ന്നാട്ടിൽ നിന്നുതന്നെയകന്നു ഗുരു

കോമളമായുള്ള യൗവ്വനം തന്നുടെ
സീമയറ്റൈശ്വര്യമേറുന്ന പ്രായമാം
ആകാരസൗഷ്ടവമേറിയ തന്മേനി
ആർക്കുമേ കാമ്യമായുള്ളൊരു പ്രായമാം
പാരം പരിതഃസ്ഥിതിയനുകൂലമ-
ല്ലായ്കിലും ദുർമാർഗ്ഗമാരാഞ്ഞിടും നരർ
ധന്യനായുള്ള ഗുരുവുമതുനേരം
നിസ്സംഗനായിട്ടകലുന്നു സർവ്വത്ര
സംഗം വെടിഞ്ഞങ്ങു വീടു വിട്ടീടുന്നു
നിർവാണമാരാഞ്ഞിടുന്നതിനഞ്ജസാ
കാര്യസാധ്യത്തിനായോരോന്നുചൊല്ലിയ
വാത്തിയും കൂടുന്നു പിന്നാലെ സർവ്വദാ
ഗേഹം വരെയൊന്നു വന്നു പോയീടുവാ-
നാഹന്ത നിർബന്ധപൂർവം പറകയായ്
ആർദ്രനായുള്ള ഗുരുവും നിർബന്ധത്താൽ
ആകട്ടെയൊന്നിച്ചു പോകാം നമുക്കിനി
ഇത്രമാത്രം ചൊന്നു ഗേഹത്തിലെത്തിനാൻ
ഇത്തവ്വിൽ യാത്രയെന്നേക്കുമേ ചൊന്നിടാൻ
ചെന്നു ഗേഹത്തിലെന്നാകിലുമാതിഥ്യ-
മൊന്നുമേയേല്ക്കാതെ കാവിൽവസിച്ചന്നു
കായും കനിയുമായത്താഴമന്നാളിൽ
ദേവനാം സൂര്യനും വന്നു പൂർവാദ്രിയിൽ
മന്ദമായങ്ങവിടുള്ളോരോടൊക്കെയായ്
ചൊന്ന വചനങ്ങൾ ദിവ്യമാം വാണിതാൻ
ഞാനൊന്നു ചിന്തിച്ചുറച്ചു കഴിഞ്ഞിതു
ആരുമിനി വിപരീതവും ചൊല്ലേണ്ടാ
ചഞ്ചലമാണീ ജഗത്തിലെ വിശ്വാസം
എന്തുകൊണ്ടോ കുറഞ്ഞീടുന്നു മുന്നമേ
കറ്റക്കിടാവായ്പ്പിറന്ന മനുജരും
കൗമാര യൗവ്വന വാർദ്ധക്യഭാവങ്ങൾ

സംസാരചക്രം തിരിഞ്ഞാശു പിന്നെയും
ബാലനായിത്തന്നെ വീണ്ടും ജനിപ്പത്
പറ്റിപ്പിടിച്ചു വെളുത്തുള്ള കേശവും
പല്ലെന്നിയ വ്യക്തമായ സംസാരവും
ബാലരംഗമതാ വീണ്ടുമാട്ടീടുന്ന-
താണെന്നു ചാലവേയാർക്കുമേ തോന്നിടും
കാലമീവണ്ണം കടന്നുപോയീടുമ്പോൾ
മാലേന്തി നിത്യം വിവശനാകുന്നതാൻ
ബാന്ധവരാദികൾക്കൊക്കെ ദുഃഖം കൊടു-
ത്തായവനങ്ങു മരിച്ചുകിടപ്പതും
എങ്ങനെയെന്നൊരു രൂപവുമില്ലാതെ
യെങ്ങോശരീരാംശമെല്ലാം നശിപ്പതും
കണ്ടു നാം വാഴുന്നു വാസ്തവമല്ലെന്നു
കണ്ടിടാനായ് കൊതിപ്പൂമന്മാനസം
ജീവിതത്തിന്റെ ദിവ്യോദ്ദേശ്യമെന്തെന്നു
ഓതുവാനായിതാ ഞാനും മുതിരുന്നു
താന്താങ്ങൾ ചെയ്യേണ്ട കൃത്യങ്ങൾ ചെയ്യുവാൻ
അന്തരാത്മാവു മന്ത്രിക്കുന്നിതു സദാ
ആ ദിവ്യമായുള്ളയാജ്ഞ ലംഘിക്കുവാ-
നാകാതെ ഞാനിതാ പോകുന്നു ദൂരവേ
നിങ്ങളും നിങ്ങൾക്കു ചെയ്യുവാനായുള്ള
കാര്യങ്ങളെല്ലാമേ ചെയ്യുക സന്തതം
താരുണ്യകാന്തികളിച്ചു താർമങ്കപോൽ
ശോഭിക്കും ഭാര്യയോടേവം പറഞ്ഞിതു
ശോഭിക്കും തീവ്രവ്രതനാം മുനിതാനും
സർവ്വരും കേൾക്കെ പറഞ്ഞു യഥേച്ഛപോൽ
വന്നവഴിക്കു തിരിഞ്ഞുനടന്നിതു
ഇന്നിടത്തേക്കെന്നുമിന്നതിന്നെന്നതും
ഒന്നുമേയാർക്കുമറിയാത്ത മട്ടിലായ്
ത്തന്നെ നടന്നലഞ്ഞേറ്റം പരിവ്രജൻ

കാടും മലയും പുഴയും മലയിടുക്ക്
ഏറ്റവും ദുർഘടസ്ഥാനങ്ങളൊക്കെയും
പാദചാരേണ നടന്നുനടന്നങ്ങു
കണ്ടകജാലവും കൂർത്തശിലകളും
കണ്ടാലുമായതിലൂടെ നടന്നങ്ങു
വള്ളിക്കുടിലിലും വൃക്ഷത്തണലിലും
ഉള്ളം തണുപ്പിച്ചു തന്നെയിരുന്നിടും
വല്ലവരും തെല്ലലിവു കാട്ടി വല്ല
നല്ല പദാർത്ഥങ്ങൾ ഭിക്ഷയായ് നല്കിലത്
ഉല്ലാസമോടു ഭുജിച്ചു കിട്ടായ്കിലോ
അല്ലലില്ലാതങ്ങു വാണുകൊള്ളും താനും
നല്ലിളനീരോ നറും പാലു താനുമോ
വല്ല ഫലമൂലമാദിയാം വസ്തുവോ
നല്ല ജനങ്ങൾ കൊടുത്തവ ഭക്ഷിച്ചു
നല്ലനായങ്ങനെ വാഴുന്നു സ്വാമിയും
കായലിലോളങ്ങൾ നാദം മുഴക്കവേ
മേളമായങ്ങതും കണ്ടിരുന്നീടുന്നു
കേരവൃക്ഷത്തിന്റെ കേളികൾ കണ്ടഹോ
മാരുതകേളിയുമായ് ലസിച്ചീടുന്നു
ശുദ്ധമായുള്ള പരിതഃസ്ഥിതി കണ്ടാൽ
ബദ്ധനായപ്പൊഴേ ധ്യാനനിരതനാം
ജീവിതഭോഗങ്ങളെല്ലാമുപേക്ഷിച്ചു
ആമട്ടിലങ്ങനെയാദിക്കിൽ വാഴുന്നു
നല്ല കരമനയാറിന്റെതീരത്തു
വള്ളിക്കുടിലിലും നല്ല സുഖം കണ്ടു
പല്ലവപത്രജാലങ്ങൾ ഭുജിച്ചഹോ
ഉല്ലാസവാനായ് കഴിച്ചൂ ഗുരു ദിനം
എങ്ങാണു വാസസ്ഥാനമെനിക്കെന്നൊരു
ചിന്തയുമില്ലാതെയലഞ്ഞു നടന്നിടും
ചെന്നുചേർന്നീടുന്ന ക്ഷേത്രങ്ങളിൽ താനു-

മങ്ങുതാൻ വിശ്രമമാക്കും തപോനിധി
ശാന്തിയായീടുന്ന ദിവ്യധനത്തിനെ
ശാന്തനായ് തേടിനടക്കുന്നു സ്വാമിയും
അങ്ങനെയുള്ള തീർത്ഥയാത്രയ്ക്കിടയി-
ലങ്ങു വസിച്ചു പെരുന്നല്ലിലൊട്ടുമേ
മാന്യസതീർത്ഥ്യനുമായുള്ളവേഴ്ചയാൽ
ധ്യാനാസനങ്ങൾ ശീലിപ്പതിനുള്ളതാം
ആകാംക്ഷ കണ്ടു പറഞ്ഞു പെരുന്നല്ലി
ആയതിനുള്ള വഴിയിന്നു ഞാനുണ്ടാക്കാം
ആത്മീയമിത്രമായുണ്ടെനിക്കിങ്ങൊരു
ആത്മസ്വരൂപൻ ഷണ്മുഖദാസനാം
ധന്യനാണമ്മഹാൻ ചട്ടമ്പിയെന്നുള്ള
ധന്യനാമമിന്നുണ്ടപ്പുമാനെന്നുമേ
രണ്ടുപേരെയും പരിചയമാക്കിനാൻ
നല്ല കവി താൻ പെരുന്നല്ലി സന്തുഷ്ടൻ
ഏകലക്ഷ്യത്തിൽ ചരിക്കും സുകൃതികൾ
ഏകാന്തവാസവുമൊന്നിച്ചുമേവിനാർ
അന്യോന്യവേഴ്ച വിശിഷ്ടമായും തീർന്നു
അന്യൂനമോരോരോ വിദ്യ പകർന്നിതു
എപ്പോഴും കൂട്ടുപിരിയാതെയുള്ളതാം
സത്പെരുമാറ്റം രണ്ടാൾക്കുമേ സൗഖ്യമായ്
രണ്ടു ദീപങ്ങളങ്ങൊന്നിക്ക കാരണം
രണ്ടാൾക്കുമാത്മദീപം തെളിഞ്ഞീടുന്നു
എന്നുമൊന്നിച്ചു താൻ യാത്രയുമഷ്ടിയും
എന്നും കിടപ്പും നടപ്പുമൊന്നിച്ചായി
ആത്മസുഹൃത്തുക്കൾ സോദരന്മാരായി
ആത്മീയതേജസ്സുനേടിനാരൊന്നിച്ചു
ധ്യാനനിരതരെന്നാലുമദ്ധ്യാത്മിക-
ധന്യവിദ്യാർത്ഥികളായി നടന്നിതു
യാത്രയിലങ്ങു പലയിടത്തെത്തിയും

ചീർത്ത കുതൂഹലാലെത്തിയയ്യാവു തൻ
മുന്നിലണഞ്ഞിതാ രണ്ടുപേരും കൂപ്പി
അഷ്ടാംഗയോഗം ശരിക്കുമറിഞ്ഞുള്ള
അയ്യാഗുരുവിനും സന്തുഷ്ടിപാരമായ്
ഉണ്ടനേകം ശിഷ്യവർഗ്ഗം നമുക്കെങ്കിൽ
ഉണ്ടായതില്ലായിവർക്കു സമപ്രഭർ
തന്നുടെയുള്ളിലുണ്ടായ വിദ്യകൾ
ഒന്നൊഴിയാതെ പഠിപ്പിച്ചു രണ്ടാൾക്കും
ശിഷ്യനാം സിദ്ധാഗ്രനായൊരാ യോഗി താൻ
ശിഷ്ടരായ് വന്നുള്ള രണ്ടുപേർക്കായിട്ടു
എല്ലാ വിഷയവും നന്നായി നല്കീട്ടു-
ധന്യരായ്ത്തീരാനനുഗ്രഹിച്ചീടിനാൻ
ദിവ്യോപദേശങ്ങൾ സിദ്ധിച്ചവരന്നു
അന്യോന്യമപ്പോൾ സ്വയം പിരിഞ്ഞീടിനാർ
ഏഴാണ്ടുകൊണ്ടു ചട്ടമ്പിക്കു ലഭ്യമാം
ഏതാനുമായുള്ള യോഗമുറയെല്ലാം
നാരായണന്നു ലഭിച്ചതോർത്തീടിലോ
മാസദ്വയംകൊണ്ട് ഉള്ളതുതന്നെയാം
നാരായണഗുരുസ്വാമി താനേകനായ്
ഘോരതപസ്സിനായ് കാനനം പുക്കിതു
മിന്നൽപ്പിണറിനെ വെല്ലുന്ന കാന്തിയാം
കാട്ടുതീയാക്രമിച്ചിടാതെയങ്ങഹോ
താർണ്ണപർണ്ണങ്ങളും കല്ലും മരങ്ങളും
വള്ളികൾ പുല്ലിനാലാകെ മൂടും വഴി
താണ്ടിക്കടന്നതിന്നുള്ളിലെങ്ങാനുമ-
ന്നാണ്ടുകടന്നു ജപിച്ചുകഴിക്കയായ്
അങ്ങു നടന്നു നീങ്ങിടുന്ന നേരത്തു
മങ്ങാതിടയിടെ കരിയിലതൻ ശബ്ദ-
ങ്ങളങ്ങനെ മെല്ലെക്കിലുകിലെ താനും
താളം പിടിക്കും ധ്വനി വനലക്ഷ്മിതൻ

പാദസ്വരരവം പോലെ മുഴങ്ങുന്നു
കുറ്റായിരുട്ടും കുടിലമാർഗ്ഗങ്ങളും
ചെറ്റുപോലും ഭീതിയേറ്റുന്നതില്ല താൻ
കാട്ടിൽ പല പല ദുഷ്ടജന്തുക്കളും
പാട്ടിലായ്ത്തീരുന്നു സോദരരെപ്പോലെ
വ്യാഘ്രം, കരി,കരടി, കരിമ്പുലി താൻ
ശീഘ്രം ഗമിക്കുന്നു തന്നുടെ ചാരത്തായ്
നേർത്ത ഭയം പോലുമില്ല മുനീന്ദ്രന്
ക്രൂരസർപ്പങ്ങൾ നിശാചരന്മാരുമേ
ധാരാളമുള്ള വനമെന്നിരിക്കിലും
ഭീതിദമായിട്ടില്ലൊന്നു യോഗിക്കു താൻ
ആരുമറിയും മരുത്വാമലയിലെ
ആ കൊടുംകാട്ടിലലയുന്നു യോഗിയും
ആശ്രയമായൊരു സ്ഥാനവും കണ്ടെത്താൻ
ആശിച്ചു പാരം നടന്നു ഗുരുവരൻ
ഉദ്ദിഷ്ടകാര്യം ലഭിച്ചു മഹാദിവ്യൻ
എത്തിയൊരു സ്ഥലം ദിവ്യമാകും ഗുഹ
പേരുകേട്ടാകിലോ പിള്ളത്തടമെന്നാ-
രാലണഞ്ഞു ഗമിച്ചു ഗുഹ തന്നിലായ്
ശുദ്ധമായുള്ളൊരു വെള്ളയാം മണ്ണിനാൽ
അസ്ഥലമേറ്റം വെടിപ്പാക്കിയാരുതാൻ
യോഗീന്ദ്രനാം ഗുരുദേവനും സ്തബ്ധനായ്
കോരിത്തരിച്ചങ്ങു നിന്നുപോയക്ഷണം
കാരണമുണ്ടതിനെന്നു കിളി താനും
കാരണമായതു ചൊല്ലുന്നു പിന്നെയും
കാരിരുമ്പൊത്തുള്ള പാറതാനൊക്കവേ-
യാരാണു വെണ്മണൽ പാരം വിരിച്ചതും
ഓരണമൊന്നു നാം കാരണരൂപനു
കാരുണ്യമോടെ പ്രകൃതി വേണ്ടതൊരുക്കുന്നു
ഭംഗിയാം വള്ളി വളർന്നുള്ളതാണതിൻ

സങ്കേതമെല്ലാമേ ശീതളച്ഛായയാം
ധന്യൻ പ്രവേശിച്ചു ലോകരക്ഷാർത്ഥമായ്
ധന്യർക്കൊന്നുമൊരിടത്തും മുട്ടില്ല താൻ.
ആഴിയിൽനിന്നുള്ള ബാലാനിലൻ താനു-
മാശ്വാസമേകുവാനെപ്പോഴുമെത്തിടും
വന്നു ഗുരുപാദസന്നിധൗ ശുദ്ധനായ്
പിന്നെയങ്ങാനന്ദഗീതം പൊഴിക്കയായ്
ഇപ്പുണ്യപാദന്റെ കീർത്തി ധ്വജംപോലെ
പർവ്വതാഗ്രം പ്രശോഭിക്കുന്നു ഭംഗിയായ്
കായും കനിയും ചില കിഴങ്ങായതും
കാലേ ഭുജിക്കും വിശപ്പടക്കീടുവാൻ
പാറതൻ മൂട്ടിലായുള്ള ചില കുഴി
പാരം കുടിക്കുള്ള നീരുതാൻ നല്കുന്നു
വള്ളിക്കുടിലിന്നടിയാം ഗുഹ വിട്ടു
വന്നു വെള്ളം കുടിച്ചാർത്തിയകറ്റിടും
അന്നു താൻ സ്വാദറിഞ്ഞില്ലാത്തതായിട്ടു
ഇല്ലയൊരു ചെടി തെല്ലില്ല സംശയം
അന്നവിടുള്ളതു സർവ്വയിലകളും
ദിവ്യൗഷധങ്ങളാണെന്നുള്ളതോർക്കണം
കാലഭേദത്താൽ ജഗത്തിന്നു മാറുന്ന
മാലുകളൊന്നുമേ യോഗിയെ തീണ്ടില്ല
വർഷ ഋതുവിൽ മഴ പാരമായി താൻ
വർഷിച്ചിതെന്നാലുപദ്രവമില്ല താൻ
കാറ്റും മഴയും വെയിലതും മഞ്ഞുമായ്
ഏറ്റം പ്രയാസം വരുന്നതെന്നാകിലും
ഊറ്റമാം ധ്യാനത്തിൽ മഗ്നനെന്നാകയാൽ
പോറ്റിതാനേറ്റവും തേജസ്സായി വന്നിടും
നിർവ്വാണസിദ്ധി പഠിക്കുവാനുള്ള
പൂർവ്വരംഗങ്ങളഭിനയിച്ചീടുവാൻ
ഉർവ്വിചമച്ചതാണീ ഗുഹയെന്നിതു

സർവ്വവിദിതമാണാരും ഗ്രഹിക്കണം
സർവ്വർക്കുമാരാദ്ധ്യമാണീ ഗുഹാതലം
സർവ്വവന്ദ്യംതാൻ മരുത്വാമലയതും
ശർവ്വസാന്നിദ്ധ്യം സദാ തിങ്ങിനില്ക്കയാൽ
നിർവ്വാണഭൂവാണിപ്പുണ്യ സത്സ്ഥലംതാൻ.
അന്നൊരുനാളർദ്ധരാത്രിയിലായങ്ങു
ധന്യരൂപൻ ഗുഹവിട്ടിറങ്ങി, ഗുരു
ഉന്നതമാം ശിലതന്നിലിരിക്കയായ്
ചാരുവായ് ചന്ദ്രിക പാരം പ്രശോഭിക്കും
നേരത്തു കാനനഭംഗി കാണും ഗുരു
നാളുകളേറെയായ് ഭക്ഷണമില്ലാതെ
തന്നുടെയുള്ളിൽ ജഢരാഗ്നിയേറ്റവും
നന്നായിട്ടാളിപ്പടർന്നു മഹാഗുരു
ഒട്ടും ഭുജിക്കുവാനൊന്നുമടുത്തില്ല
കാട്ടിലാണെങ്കിലും നേരം വെളുക്കാതെ
പാട്ടിലാക്കീടാനും കായ്കനിയുമില്ല
ആരുവാനിങ്ങു നമുക്കു സ്വല്പംഭക്ഷണം
പോരും തരുന്നതിനില്ലല്ലോ ആളുകൾ
ഈവണ്ണമേറ്റം പരിക്ഷീണനായിട്ടു
ഈയുവയോഗിയും മേവുന്നുതത്രതാൻ
ഉണ്ടായൊരത്ഭുതം കൊണ്ടാടും മട്ടിലായ്
കാടും പടലും വകഞ്ഞു മാറ്റിയതാ
കാൽവഴുതുംമട്ടു പാറ ഗണിക്കാതെ
നട്ടുച്ചനേരത്തുമാർക്കുമെത്തീടുവാൻ
കഷ്ടം പണിയാം പിള്ളത്തടത്തിലേക്കു
അപ്പാതിരാവിൽ മഹാവൃദ്ധനൊറ്റയാൾ
കുഷ്ഠരോഗത്താലധികം വലയുവോൻ
ചെന്നു ഗുരുവിൻ നികടത്തിലായ്ത്തന്നെ
യെന്തോ ഒരു പൊതി പാണിയിലുണ്ടു താൻ
ചെമ്മേ പറകയായ് ഏറ്റം വിനീതനായ്

പാരം വിശപ്പു ഭവാനുണ്ടെന്നു തോന്നുന്നു
പോരും മലർപ്പൊടിയുണ്ടിങ്ങു ഭക്ഷിക്കാം
ഇത്ഥം പറഞ്ഞടുത്തങ്ങിരുന്നിട്ടുടൻ
ബദ്ധമോദേന പൊതിയഴിച്ചീടിനാൻ
സൗഹാർദ്ദ ഭാവേന രണ്ടുപേരും തദാ
ആഹാരമങ്ങു കഴിച്ചുതുടങ്ങിനാർ
ആർത്തിപൂണ്ടു ഗുരു ഭക്ഷിച്ചു സാമ്പ്രതം
അന്യോന്യമൊന്നും പറഞ്ഞില്ലയൊരാളും
ധന്യനാമാഗതൻ താനും മറഞ്ഞുപോയ്
ആരാണു വന്നതുമാരറിയിച്ചു ന-
മുക്കാഹാരമിങ്ങു കൊണ്ടു നൽകീടുവാൻ
ചുക്കിച്ചുളിഞ്ഞു മെലിഞ്ഞുടൽ താനുമ-
ക്കച്ചയും താനുമേ കീറിപ്പറിഞ്ഞിതു
താനേ നടക്കുന്നതിനും വശമില്ല
ആരാണീ രാവിലത്ര വന്നുള്ളതും
ഭക്തരെ രക്ഷിക്കയെന്ന മഹാവ്രതം
സക്തനായുള്ള മഹാദേവനായിടാം
പാരം പരീക്ഷ നടത്തുവാനായിട്ടു
പാരാതിവിടെ വന്നെത്തിയതായിടാം
ചിത്തമുദിതയായ് തത്തയുമോതിനാൾ
അങ്ങനെ വർത്തിക്ക കാലത്തു സജ്ജനം
എത്രയുമേറ്റം വരവായിസാമോദം
യോഗിയിരിക്കുന്നാകുലം തീർക്കുവാൻ
ഏവം പറഞ്ഞു ജനങ്ങളും കൂടുന്നു
ഏവമൊരുദിനം ഭക്തരഞ്ചാറുപേർ
സ്വാമിയെക്കാണുവാനേറ്റമടുത്തിതു
മർത്ത്യർതൻ ഗന്ധമറിഞ്ഞു ഭക്ഷിക്കുവാ-
നാർത്തരാം വ്യാഘ്രങ്ങളങ്ങനെ സന്നിധൗ
പേർത്തും കൃപാർദ്രനെ പാർത്തുമേവുംമട്ടു
ശാന്തരായ്ത്തന്നെ കിടക്കുന്നതു കണ്ടാൽ

പാർശ്വസ്തരായുള്ള കൂട്ടുകാർ പോലെയാ
മാർത്താണ്ഡതേജസ്വിയായ ഗുരുതാനും
അങ്ങുതാനാഹിംസ്രജന്തുക്കൾ തന്നോടു
നിർമ്മലസല്ലാപം നടത്തുന്നതു കണ്ടു
പാവനതൃക്കരം കൊണ്ടവറ്റെ തദാ
സാവധാനം താൻ തലോടുന്നു മാമുനി
ശാന്തിയുമങ്ങു സമാധാനവുമാണ്
ജന്തുക്കൾപോലും ഗുരുവിൽ നിന്നേൽക്കുന്നു
ഭക്തജനങ്ങൾ വന്നെത്തിയ നേരത്തു
വ്യാഘ്രങ്ങൾ മാറുവാൻ കല്പിച്ചു ദേവനും
ആജ്ഞാനുവർത്തിയായ് മേവുന്ന ശ്വാനർപോൽ
ആശു മാറിപ്പോയ് മറഞ്ഞു വ്യാഘ്രങ്ങളും
മാനും മയിലും മുയലുമക്കാകനും
കീരിയും പാമ്പും പുലിയും പരുന്തുമേ
യീവക ജീവികളെല്ലാരുമൊന്നിച്ചു
ജീവകാരുണ്യന്റെ മുമ്പിൽ കളിയ്ക്കയായ്
വീടും പറമ്പും പണവും പ്രതാപവു-
മോരുകയല്ലിവൻ പാരം കൃപാകരൻ
ദാരിദ്ര്യമേറ്റം രോഗങ്ങൾ ബഹുവിധം
സ്വാതന്ത്ര്യമാർഗ്ഗമടഞ്ഞുള്ള ജീവിതം
വിദ്യയില്ലർത്ഥമില്ലാമോദവുമില്ല-
ത്തലിൽപ്പെട്ടുഴലുന്ന ജനത്തിനെ
എത്തിക്കണം നല്ല മാർഗ്ഗത്തിലെന്നുള്ള
ചിത്തവിചാരാൽ യാത്ര തുടർന്നു ഗുരു
വള്ളിയിലയുമായ് കന്ദവുമങ്ങനെ-
യുള്ളിൽ വിശപ്പകറ്റീടാൻ കഴിച്ചു മേ
വല്ലാത്ത ദാഹം വരുന്ന നേരത്തു താൻ
വെള്ളം കുടിച്ചു പിപാസതീർക്കുന്നതാം
വൃക്ഷച്ചുവട്ടിലും പുൽത്തറതന്നിലും
വൃത്തിക്കു മാർഗ്ഗമില്ലാതെ കിടക്കുന്ന

മർത്ത്യരെ രക്ഷിച്ചുയർത്തുവാനായുള്ള
യാത്ര തുടർന്നിതു സദ്ഗുരുദേവനും
മുന്നമവധൂതനായി പഴനിയി-
ലിമ്മഹാനാ ഹന്ത സഞ്ചരിച്ചീടുന്നു
ശ്രീമത്വമുള്ള മധുരയും രാമേശ്വരം-
ആലുവാ കുംഭകോണം ഗോകർണ്ണവും
കാശീ മധുര ഹരിദ്വാരം കേദാരം
പാരം ഹിമവാനും കൈലാസം താനുമേ
ഏവം പല പല പുണ്യസ്ഥലങ്ങളും
ആമയഹീനൻ നടന്നുകണ്ടീടിനാൻ
കേരളത്തിങ്കലെ തീരപ്രദേശങ്ങൾ
ആകവേ ദേവൻ വസിച്ചുപലേടത്തായ്
കന്യാകുമാരി കരിങ്കുളം കോവളം
പൂവാർ കുളച്ചൽ കടയ്ക്കാവൂർ വർക്കല
അഞ്ചുതെങ്ങും പിന്നെ വെട്ടൂരുമെന്നല്ല
ധന്യൻ വസിക്കാത്ത തീരഭൂവില്ലതാൻ
ചാളത്തടിയിലുമോലപ്പുരയിലും
മേവുകയേയുള്ളു യോഗിയാണെങ്കിലും
ധന്യനാം യോഗി വലയിൽത്തൊട്ടീടുകിൽ
ധന്യമാമന്നാളിൽ മത്സ്യങ്ങളേറ്റമാം
ആയതിനാൽ മത്സ്യബന്ധികളായവർ-
ക്കേവർക്കുമേ പ്രേമം ഗുരുവിലേറുന്നു
അന്നൊരുനാൾ നാഗർകോവിലെന്നുള്ളതാം
പുണ്യസ്ഥലം തന്നിൽ താനേ വസിക്കുന്നു
അന്നാൾ ദിഗംബരയായുള്ള യോഗിനി
നന്നായി വാഴുന്നുവെന്നു കേട്ടേകദാ
നന്നായ് ചിദാനന്ദസാഗരേമഗ്നയായ്
പൂഴിയെ പൂമെത്തയായ് മരുവുന്നു ഹാ!
ദേവിതൻ പാദരേണുക്കൾ ധരിക്കുവാൻ
സാമോദമെത്തി ഗുരുസ്വാമിതാനുമാ

ദിവ്യധാമത്തിന്നന്തികം ചേർന്നീടിനാൻ
അദ്ധ്വന്യദേവിയെ "അമ്മാൾ" മഹതിയെ
സമ്മോദമോടെ നമിച്ചാൻ വിനീതനായ്
മൗനസമാധി വിട്ടപ്പോഴുണർന്നമ്മ
സാമോദം പുഞ്ചിരിച്ചാനന്ദരൂപിണി
ആമോദം പുത്രനോടെന്നപോലെ പല
സത്കഥാ സാരോപദേശമോതീ മുദാ
നല്ലൊരു മാങ്കനി താനും ഗുരുവിനു
നല്ലതു ചൊല്ലിക്കൊടുത്തു മഹാശയ
നല്ല നാം സദ്ഗുരുവായതു താൻ ഭുജി-
ച്ചാമോദശാലി നടന്നുതുടങ്ങിനാൻ
മുക്കുവക്കൂട്ടങ്ങളുൾ കുതുകേന താൻ
ചുട്ടും വറുത്തും പചിച്ചും കൊടുക്കുന്ന
മത്സ്യം ഭുജിച്ചും കുളിച്ചും ധ്യാനിച്ചുമ-
ത്ഭുതവിഗ്രഹനങ്ങനെ വാണിതു
കഷ്ടമന്നാളിലൊരു ഗൃഹംപുക്കിതു
തുഷ്ടനായ് യോഗിയും മുറ്റത്തു നിന്നിതു
കഷ്ടതപൂണ്ടു മകൾ താനുമൊത്തൊരു
വൃദ്ധമാതാവുമായി വീട്ടിൽ വസിപ്പതും
കഷ്ടകാലത്തിനാലത്താഴമായിട്ടു
മാങ്ങാണ്ടിപ്പരിപ്പുകൊണ്ടഷ്ടി നടത്തു-
ന്നതു കണ്ടു കൃപാലു ഗുരുദേവനും
താനുമതിൻ പങ്കു പാരം ഭുജിച്ചുടൻ
തന്നുടെ ക്ഷുത്തുമടക്കി മരുവിനാൻ
എന്താണിവരുടെ ക്ഷീണത മാറ്റുവാ-
നെന്തുചെയ്യാം നമുക്കെന്നുള്ള ചിന്തയാൽ
വേണമിവർക്കു കുടിൽ വ്യവസായം ഒ-
ന്നു കാണിനേരം ചിന്തിച്ചങ്ങു മേവിനാൻ
കാണിയും കൂസാതെ നാരായണമുനി
യാരാഞ്ഞുവേണ്ടും സഹായങ്ങൾ ചെയ്തിതു

തൊണ്ടടിച്ചങ്ങു (പൊതിമടൽ) കയറാക്കി മാറ്റുന്ന
തന്ത്രം പറഞ്ഞുകൊടുത്തു ഗുരുദേവൻ
ചീഞ്ഞളിഞ്ഞുള്ളതാം തൊണ്ടു വരുന്നപ്പോൾ
പാഞ്ഞൊളിച്ചീടിനാൾ ദാരിദ്ര്യദേവത
ഓരോ ചെറുപോള തല്ലുമ്പോഴേയ്ക്കുമേ
ഓടിമണ്ടുന്നുണ്ടഭയമാരാഞ്ഞവൾ
ചോറുമതിൽ നിന്നുതിർന്നു വീഴുന്നതാ
പാരം ശുഭമായ ഭാവികുറിക്കുന്നു
തൊണ്ടിനെയല്ല ദാരിദ്ര്യത്തെയാണവർ
ഇണ്ടലില്ലാതെ മർദ്ദിച്ചതു നിത്യവും
അങ്ങു കനകച്ചരടു തീർത്തീടുവാൻ
ചെമ്മേ ചെറുനൂലുതിർത്തു ചകരിയാൽ
പാവനവാരാന്നിധി ഗുരുദേവനും
പാവനതൃക്കരാൽ പൊച്ചമാക്കീടിനാൻ
ഇമ്പമായങ്ങതിലോരോന്നെടുത്തങ്ങു
വൻപോടു പിന്നെ പിരിച്ചുകാട്ടീ മുദാ
അമ്പോ കിഴവിയും പുത്രിയുമങ്ങനെ
സമ്പൂർണമോദേന കയർ പിരിച്ചിതു
അമ്മഹാ തന്ത്രമാം കൈത്തൊഴിൽ മന്ത്രമ-
തൊന്നു കൊണ്ടോടിച്ചു ദാരിദ്ര്യബാധയെ
കയ്യിൽ കയറു തെരുതെരെ മിന്നവേ
കൈവശം വന്നു പണവുംസുലഭമായ്
നിത്യവുമിത്തൊഴിൽ കൃത്യമായ് ചെയ്‌വവർ
അത്തലില്ലാതെ വസിക്കുമെന്നും മുദാ
ഈവിധമായുള്ള സാധുസംസേവന-
മായുധമാക്കി വിരാജിച്ചു സത്ഗുരു
തെണ്ടിനടന്നു കഴിയുന്ന കണ്ടിട്ടു-
മിണ്ടാതെ സ്തബ്ധരായ് നിന്നുപോയി ചിലർ
ഭക്ത്യാദരവിൽ പൂജിച്ചിടുന്നു ചിലർ
ഭക്ത്യാൽ ഭക്ഷണമേറ്റം കൊടുക്കും ചിലർ

ഭള്ളു പറഞ്ഞു പുലമ്പിച്ചിലരഹോ
പോകൂ! പോയ് വേല ചെയ്കെന്നു ചൊല്ലിടും
അപ്പോഴതെല്ലാമതിഭക്തിയോടു താൻ
ചിത്സ്വരൂപൻ നിനച്ചങ്ങു ഗമിച്ചിടും .
അജ്ഞാനിയാം ജനം നീരസം കാട്ടിലും
വിജ്ഞരെല്ലാവരും മാനിച്ചിതു പരം
ഉത്തമമായുള്ള ഗ്രന്ഥങ്ങൾ മിക്കതും
നിത്യവും പാരായണം ചെയ്യും ഭംഗിയായ്
ഇസ്ലാം മതപരമായുള്ള ഗ്രന്ഥങ്ങൾ
സശ്രദ്ധമായി പഠിച്ചുവിശാലധീ
സർവ്വസാഹോദര്യസാരമതേകമായ്
സർവ്വോത്തമമായ തത്ത്വമതാണു താൻ
അപ്പോഴതുപോലെ ക്രൈസ്തവതത്ത്വവും
ചിത്പുമാനേറ്റം പഠിച്ചുവശമാക്കി
മാനവധർമ്മങ്ങൾ നന്നായ് പുലർത്തുക
മാനുഷനന്മയ്ക്കു നന്നെന്നഭിമതം
താനും ഗ്രഹിച്ചു സമഭാവനനായി
ജാതിമതഭേദമൊന്നുമേയില്ലാതെ.
ആ പുണ്യമൂർത്തി നയിച്ചിതു ജീവിതം
മാനുഷരെല്ലാരുമൊന്നെന്ന ചിന്തയാൽ
മാനവനന്മ വരുന്ന വചനങ്ങൾ
മായാമയനന്നു നല്കിയഖിലർക്കും
ക്രൈസ്തവ ബൗദ്ധമാഹമ്മദമുഖ്യമാം
സത്യമതങ്ങളിൽ ഭേദമോർത്തിട്ടില്ല
ആയവരേറ്റവുമാരാധിച്ചൊക്കയും
കാരുണ്യരൂപനെ വാഴ്ത്തിവണങ്ങിനാർ
ഏതു ജാതിക്കാർ കൊടുക്കുന്നതൊക്കെയും
സോദരബുദ്ധിയാലാഹരിക്കും മുദാ
ശ്രേഷ്ഠ ഖുർആൻ വായിച്ചു വ്യാഖ്യാനിക്കും ചി-
ലനേരത്തു ബൈബിൾ പഠിപ്പിച്ചീടുമേ

അന്ന്യത്ര ഗീതയാം പാരായണത്തിനു
ധന്യയതിവരനൊന്നുപോലെ സദാ
കേരളഭൂമിയും ഭാരതമാകെയും
കോമളൻതാൻ നടന്നിതു കാൽനടയായ്.
മംഗളരൂപൻ ശിവഭക്തിയാരിലും
തിങ്ങിനമോദേന ചേർത്തീടുവാനായി
തന്നന്തരംഗത്തിലോർത്തു തമോഗുണ
സന്നാഹമെല്ലാമകറ്റിടാനും മുദാ
യക്ഷിയും, മാടൻ, മറുത, നാഗവും, ഭൂ-
തവും, മറ്റും പലവിധ പ്രതിഷ്ഠകൾ
എത്രയോ മുമ്പിതാരാദ്ധ്യമാക്കി ജനം
അങ്ങഹോ കോഴിക്കുരുതിയും പൂരവും
തിങ്ങിനമോദം നടത്തുന്നു കഷ്ടമേ
ആവുന്ന മട്ടിൽ തമസ്സൊഴുക്കീടുന്നു
ദ്യോവും മലിനമായി മെയ്യും മഹാ കഷ്ടം
അങ്ങനെയുള്ളോർക്കകതാർ തെളിയാനായ്
മംഗലബോധമേകീടണമിന്നു നാം
എന്നുറച്ചാ ഗുരുദേവനും വന്നെത്തി
ഭംഗിയിലാമ്മാററുവിപ്പുറത്തുടൻ
കാണാമഗസ്ത്യതപോവനഭൂവിൽ നി-
ന്നാഗമിച്ചീടും നദിയൊഴുകീടുന്നു
കാടും പടലും മഹാവനവും താണ്ടി
ഈടുറ്റരുവിപ്പുറത്തൂടൊഴുകുന്നു
പച്ചിലക്കാടും പടർപ്പും ഗുഹകളും
മെച്ചമായ്ത്തന്നെ വിളങ്ങുന്ന ഭൂവതും
സ്വൈരമായെല്ലാ മൃഗങ്ങളുമോടീടും
ക്രൂരതയായവർക്കൊക്കെ വിധിമതം
ദുർഗ്ഗമമാർഗ്ഗം കടപ്പാൻ പണിയുണ്ടു
വർഗ്ഗമൊന്നേയുള്ളു നായാടിക്കൂട്ടം താൻ
സ്വച്ഛസ്ഫടികമായുള്ള ജലമതാ

അച്ഛസ്ഫടിക സങ്കാശമൊഴുകുന്നു
കൂർത്തുമൂർത്തുള്ള കരിമ്പാറക്കൂട്ടമായ്
ആർത്തലയ്ക്കും നദിക്കാനന്ദമേകുന്നു
ആനകൾ വന്നാശുവെള്ളം കുടിക്കുമ്പോ-
ലാണു കിടക്കുന്ന പാറകൾ കാണുകിൽ
കാർമേഘജാലങ്ങൾ വെള്ളം കുടിച്ചിട്ടു
പോകാനൊരുങ്ങി നിന്നീടുന്ന മട്ടത്
കൂരിരുട്ടിൻചെറുകുട്ടികൾ കൂട്ടമായ്
ആരോ പ്രതിഷ്ഠിച്ചിരിക്കുന്നതുപോലെ
പാറകളൊട്ടല്ലവിടെ മരുവുന്നു
പാവനമാം നദി തന്നെത്തടുക്കുവാൻ
ആക്കമേറിച്ചെന്നു തല്ലിയലയ്ക്കുന്ന
ഊക്കേറും ശബ്ദം മലയലറും വിധം
എന്നല്ല പിന്നെ പെരുത്തായ മാറ്റൊലി
ചേർന്നങ്ങു വീണ്ടും മുഴങ്ങുന്ന ശക്തിയായ്
ഒട്ടൊട്ടു ചെറ്റു സുഷിരങ്ങൾ വീണുള്ള
സ്പഷ്ടമാം ചിത്രങ്ങൾ പാറയിൽ കണ്ടിടാം
ശങ്കരമാകും കുഴിയുമത്തീരവും
ശങ്കവരുത്തീല ശങ്കരഭക്തന്നു
താനവിടോരോ ഗുഹകളിലായിട്ടു
താപസവാസമായ് തീർന്നു നിരന്തരം
സിദ്ധികളേറ്റമായുള്ളോരു യോഗിയെ
സത്വരം വന്നു കൈകൂപ്പി ജനാവലി
പാദം തൊഴുതു മതിമറന്നങ്ങനെ
പാവപോൽ നിൽക്കുന്നു മാനുഷജാലവും
പാരംപതിതരായുള്ള ജനത്തിന്റെ
ഭാവിഭവ്യത്തിന്റെ പ്രാരംഭമായിതു
നാലുഭാഗത്തുമായായതിൻ വീചികൾ
നീളെ പരന്നു വിളംബരമില്ല താൻ
കേട്ടുകേട്ടു ജനം കൂട്ടമായ് വന്നിടും

ജാത്യന്ധകാരത്തിലാണ്ടു വലഞ്ഞവർ
പ്രത്യക്ഷമാം ദീപം ദർശിച്ചമട്ടഹോ
ചെന്നു വിനീതരായവർ നിന്നിതു
ചൊന്നു ചിലർ പല നല്ല നിവേദനം
ഉല്ലാസഗാത്രന്റെ മുന്നിലോതുന്നു ഹാ
ജാതികൊണ്ടുള്ള വിഷമം നമുക്കഹോ
ജാതമോദം നടന്നീടാൻകഴിവരാ
ക്ഷേത്രങ്ങളിൽച്ചെന്നു നേരെ തൊഴുതിടാ
സത്രപം ദേവനെ നന്നായീ വാഴ്ത്തിടാ
മദ്ധ്യസ്ഥനായൊരുത്തനെ നിർത്തിടു-
മാമർത്ത്യനാണെപ്പൊഴും തീർത്ഥം കൊടുപ്പത്
ദേവനുതീണ്ടലുണ്ടായാലുമേറ്റമേ
ദേവാലയത്തിൽ പോകുന്നവരാരെയും
തീണ്ടിയാൽ ദൃഷ്ടിപൊടിഞ്ഞു പോകെന്നുമേ
ഈ വിധമാണു ജനത്തിന്റെ വിശ്വാസ-
മാകയാൽ തീണ്ടലില്ലാതുള്ള ദേവനെ-
യാദ്യമുണ്ടാക്കുവാനായ് തുനിഞ്ഞു ഗുരു.

## അരുവിപ്പുറം പ്രതിഷ്ഠ

അന്നൊരു നല്ല ശിവരാത്രിനാളിൽ ഗുരു
ഉന്നിയിരുന്ന പ്രതിഷ്ഠചെയ്തു മുദാ
ആറ്റിൽനിന്നും താനെടുത്ത ശിലാഖണ്ഡ-
മേറ്റവും ഭക്തിയായന്നു ഗുരുദേവൻ
പഞ്ചാക്ഷരമന്ത്രധ്വനി മുഴങ്ങവേ
ചന്തമായ് ദീപാവലികൾ തിളങ്ങവേ
നാദസ്വരമേളമേറ്റം മുഴങ്ങവേ
നാനാജനങ്ങൾ പഞ്ചാക്ഷരി ചൊല്ലവേ
അൻപാർന്ന തൃത്താർ ശിവലിംഗമേന്തിയ-
ങ്ങൻപാർന്നു ഹൃത്തടമാർക്കും കുളിർത്തിതു

ധ്യാനം നിമിത്തമായന്തരംഗമതു
താനുമായോഗി ശിവനിലുറപ്പിച്ചു
താനുമതാ നിന്നു മൂന്നു മണിക്കൂറും
യോഗികൾക്കേറ്റം പ്രിയങ്കരനായുള്ള
യോഗമഹാദേവനെത്താൻ സ്തുതിച്ചിതു
നമസ്തേ! ശംഭോ! ദേവ! ശങ്കരായ ച,
നമസ്തേ! സമസ്തലോകഹിതായ ച,
പാർവ്വതീദേവായതുഭ്യം, നമോ നമഃ,
ലിംഗരൂപനമസ്തുഭ്യം ലീനായ,സർ-
വ്വജന്തു വർഗ്ഗായ, ലയായീശ്വരായ,
നമസ്തേ സർവ്വവന്ദ്യായ, ചാരുരൂപാ
നമോസ്തുതേ, വിഘ്നഹന്താ, ച ശർവ്വയാ
സർവ്വകർമ്മണേ, ജഗദ്ഹിതായ ശാന്താ-
യഃ, വേദരൂപായ, വേദ്യായപാവനാ,
പശുപതയേ, നമഃ നമഃ പിംഗലാക്ഷാ,
പാഹിമാം കരുണാനിധേ, പാശുപതാ,
ആത്മരൂപിണേ, മഹതേ, മായാപതേ,
മാനിനീയ, മഹായോഗിൻ, മംഗളായ്,
മഹൗഷധാ, മാധവപ്രിയാ, മാനിനീ-
യ, മഹാഗംഗാധരായ, മഹനീയ
ചരിത്രായ, കാലരൂപായ തേ നമഃ
കർമ്മബന്ധവിനിർമുക്ത, കീർത്തനീയ,
നമോസ്തുതേ, ശ്മശാനനിലയാ, സാധു
നമസ്തേ, കാലകാലായ, നമസ്തേ കീർ-
ത്തനീയായ, നമസ്തേ, ജഗതാത്മനേ,
നമസ്തേ, സമസ്തവിദ്യായ, വീരായ,
സ്വാരായതേ, നമസ്തേ, ചാരുലിംഗായ
നമഃ സർവ്വവിനിർമുക്താ, ശാശ്വതായ
നമസ്തുഭ്യം നാദബിന്ദു കലായതേ
നാശഹീന, നമസ്തുഭ്യം, നന്ദിനേ നിർ-

മ്മലാത്മനേ, നടേശായ, നായകായ,
നാമരൂപായ, നാഥായ, പരാത്പരാ,
ഹിമാദ്രിജാതാപതയേ, ഹേമബീജ,
നമസ്തുഭ്യം, ഹിമവത്ഗിരിസംശ്രയഃ
മഹിമാദിഗുണാധാരാ, മാർഗ്ഗരൂപ,
നമഃ കർമ്മസാക്ഷിണേ, നരകാന്തക,
സുന്ദരേശ, നമസ്തുഭ്യം ചന്ദ്രമൗലിൻ,
നമോസ്തുതേ, കന്ദർപ്പദർപ്പശമനാ,
കാമിതാർത്ഥപ്രദായിനേ, കാശീവാസാ,
കലാസിന്ധോ, താണ്ഡവപ്രിയ തേ നമഃ,
ഋഷിദേവ നമഃസ്തുഭ്യം, ഋണത്രയ
വിമോചന!, ജാതിഭേദമതദ്വേഷം
ഏതുമില്ലാതെയേവർക്കും മോദമേകും
മഹാത്മനേ, മാനനീയ, നമസ്തുഭ്യം,
മാഹാത്മ്യമരുളും വിഭോ, മാധവപ്രിയ,
സകാന്തായ,മായിനേ, മഹതേ, നമഃ
മോഹഹന്താ, മോഹനാകാരമാന്യായ,
മഹാകല്മഷനാശായ, മാർഗ്ഗദായ
നമഃസ്തുഭ്യം, മോക്ഷകാരണരൂപിണേ,
സർപ്പഭൂഷണഗാത്രായ, ജഡാധരാ,
നമഃസ്തുഭ്യം, രുദ്രഃ, രുദ്രാക്ഷധാരിണേ,
പാർത്ഥസേവിതപാദായ, പാഹിപാഹി
മഹാത്മനേ, മംഗളായ, നമസ്തുഭ്യം,
ഗംഗാകാമുക, ദക്ഷായ, ഗവാംപതേ,
ശങ്കരായ നമഃസ്തുഭ്യം, ശാശ്വതായ
നമോ സ്തുതേ, മോഹഹന്തായ, മോക്ഷായ,
കാമിതാമിതതേജസേ ക്ഷേമരൂപ,
ക്ഷിതിഭൃന്നാധായ, കൈലാസപതയേ,
ശരച്ചന്ദ്രനിഭ, നമസ്തുഭ്യം നമഃ
പിനാകപാണയേ, ശൂലഹസ്തഃ, നന്ദി

ധര,നരായ, നരകാന്തകോ നമഃ
മംഗളം വേദവേദാന്തവേദ്യായതേ,
പർവതാത്മജാർത്ഥദേഹായ, നമസ്തേ
പാവനാഗ്രഌയേ പങ്കാജസനസേവ്യാ
പദ്മനാഭപ്രഭോ, നിത്യം പാഹി പ്രഭോ
ഇത്തരം ഭക്തിയായുള്ള ഗുരുവിന്റെ
പ്രാർത്ഥന നീണ്ടിതു മൂന്നു മണിക്കൂറും
അപ്പോഴതാകാശ മദ്ധ്യത്തിൽ നിന്നങ്ങു
അത്ഭുതമായൊരു കാന്തിവരവായി
പഞ്ചാക്ഷരധ്വനി വാനിൽ മുഴങ്ങവേ
പഞ്ചമിച്ചന്ദ്രപ്രഭ ചൊരിയുന്നതാം
തേജസ്സു വന്നു വലം ചുഴ്ന്നങ്ങു താൻ
തേജോനിധി ഗുരു തന്നിലമരുന്നു
ആകാശഗംഗയും മോദാൽ പൊഴിയുന്നു
ആശാനുരൂപമായ് വായുവും വീശുന്നു
പാരം ജഡാഭാരം തന്നിൽ നിന്നങ്ങനെ
നാരിയാം ഗംഗ പ്രവഹിക്കും മട്ടിലായ്
നാരായണ ഗുരുദേവ നയനത്തിൽ
നിന്നാനന്ദബാഷ്പം പ്രവഹിക്കുന്നുണ്ടു
ചാരുവാം നീരിനാൽ ദിവ്യപ്രഭാവത്താ-
ലപ്പാറക്കഷണങ്ങൾ ദ്രവിച്ചിരിക്കാം-
മതാപീഠമായുള്ള കല്ലിന്മേൽത്തന്നെ-
യാ ലിംഗശില ദേവനും വച്ചുറപ്പി-
ച്ചതിന്നും ഉറച്ചുതന്നെ വസിക്കുന്നു
ഭാവുകം ലോകത്തിനായേകുവാനായി
ഭാഗധേയനാം ഗുരു പ്രതിഷ്ഠിച്ചതും
ബ്രാഹ്മണനെന്നി മറ്റൊരുത്തർക്കും മന്നിൽ
ഈവക പ്രതിഷ്ഠ ചെയ്യുക വയ്യ താൻ
അത്തരം മാമൂലുകൾ പറിച്ചങ്ങെറി-
ഞ്ഞിട്ടു ശുദ്ധഗുരു താനും വസിക്കുന്നു

എത്രയോ കാലമായല്ല യുഗങ്ങളായ്
കൃത്രിമമാമൂലിനാൽ മേധാവിമാരായ്
ചാതുർവ്വർണ്യത്തിന്റെ മേധാവിമാരായി-
ട്ടാധിഭൂമിയിലേറ്റിയാ ജനത്തിനെ
പാതകമാമ്മാറു മർദ്ദിച്ചിതന്തണർ
ദൈവികകാര്യം നടത്തുവാനായിട്ടു
ഈവകക്കാർക്കേയധികാരമുള്ളു താൻ
പാചകക്കാരൻ പരദേശി താൻ പിന്നെ
സൈ്വരം പ്രതിഷ്ഠ നടത്തി വരുന്നിതു
ശാന്തിയും തന്ത്രവുമെല്ലാമവർ മാത്രം
എന്തുകൊണ്ടും മറ്റൊരുത്തരും ചെയ്തിടാ
ഇത്തരം ബ്രാഹ്മണർ തന്റെ മതത്തിനെ
യത്യന്ത ദുഷ്ടമാം മാമൂൽച്ചടങ്ങിനെ
പാടേ തുരത്തിപ്പരിഷ്കാരസൂര്യന്റെ
ഭാസുരമായുള്ള രശ്മി പരത്തിനാൻ
എന്തുകൊണ്ടിത്തരം പ്രതിഷ്ഠ ചെയ്തതു
അന്തണരങ്ങു ചോദിച്ചിതങ്ങേകദാ.
എന്നുടെ ഉള്ളിൽ ചിരം വാണുകൊള്ളുന്ന
പന്നകഭൂഷണനാം ശിവൻ തന്നെ ഞാ-
നാനന്ദമോടു പ്രതിഷ്ഠ ചെയ്തിട്ടുള്ളു.
ഉള്ളിൽ വസിക്കുന്ന ദൈവത്തിനെത്തന്നെ
കല്ലിൽ പ്രതിഷ്ഠ ചെയ്യാവതല്ലായ്കയോ
എന്നു ഫലിതവാക്കോതും ഗുരുവിന്റെ
മുന്നിൽ നിന്നപ്പോഴേ പോയിതു അന്തണർ
അന്തരാർത്ഥങ്ങളനേകമാസൂക്തിയി-
ലന്തസ്ഥമെന്നുള്ളതുണ്ടാം നിനയ്ക്കുകിൽ
അന്ധതനീക്കി ജനങ്ങൾക്കു നന്മയിൽ
സന്തതം വാഴുവാനായുള്ള സദ്കർമ്മം
അന്ധർക്കു ബന്ധുവായുള്ള ഗുരുദേവൻ
സന്താപമെന്യേ കഴിച്ചു പ്രതിഷ്ഠയാൽ

ആലയം പോലുമില്ലാതുള്ള പാറയിൽ
ചാലവേ ദേവൻ പ്രതിഷ്ഠ ചെയ്തെന്നുള്ള
ഗീരുകളാലേ ജനാവലി കൂട്ടമായ്
ഓടിത്തുടങ്ങിയരുവിപ്പുറത്തിനു
ആലംബഹീനർക്കു വാഴ്ത്തിപുകഴ്ത്തുവാൻ.
ആതുരസേവിതൻ നാരായണഗുരു-
ദേവന്റെ തൃക്കരാൽ നിത്യമുറപ്പിച്ച
ദേവന്റെ ലിംഗത്തിലർച്ചനം ചെയ്തങ്ങു
ദേശികൻ തന്നെ വന്ദിച്ചിതു സജ്ജനം.
കല്ലും മരവും കുമ്മായം പണവുമായ്
ചെല്ലത്തുടങ്ങി ഗുരുഭക്തവൃന്ദവും
മെല്ലവേ നല്ലതായുള്ളോരു കോവിലും
അല്ലലില്ലാതെ പണികഴിപ്പിച്ചിതു
കല്യാണശീലനായുള്ളഗുരുദേവൻ
കോവിലിൻ കാര്യങ്ങൾ നേരേ നടത്തുവാൻ
ആവതുള്ളോരു സജ്ജനങ്ങളെത്തന്നെ
യേല്പിച്ചുത്സവാദി ചടങ്ങുകളൊക്കെ
ആയവർ തൻ പിൻതലമുറക്കാരെല്ലാം
അന്നുതൊട്ടിന്നോളം നടത്തുന്നുത്സവം
വാവിൻബലിയും വഴിപാടുമൊക്കെയ-
വർക്കലക്കോവിലിലാണു നടത്തുന്നത്
ദേവന്റെ പേരിലെ തീണ്ടൽ തൊടീലിനാൽ
ഏവം പൊറുതിമുട്ടി ജനങ്ങൾക്കുമേ.
ദേവനാം സ്വാമിയോടോതിനാരന്നാളിൽ
ആകുലം തീരുവാനായുള്ളവാർത്തകൾ
ആമയമേതുമിനി വേണ്ട നിങ്ങൾക്കും
സാമോദമിന്നി ബലികർമ്മമൊക്കെയും
ആമോദമോടങ്ങിവിടെ നടത്തിടാം
ആമയഹീനമൊഴുകുന്നുനെയ്യാറും
ആപ്തനായീടുമഗസ്ത്യമുനിയുടെ

ആശ്രമത്തിങ്കേന്നൊഴുകിയെത്തീടുന്ന
ശാശ്വതശാന്തി പകരുന്നനിഝരി
പാപങ്ങൾ പോക്കും പിതൃക്കൾക്കു സദ്ഗതി
പാപാപഹാരി വരുത്തിടും നിശ്ചയം
പാർവതീകാന്തനെ വന്ദിച്ചു നിങ്ങളും
പാപമായുള്ളവയെല്ലാം ത്യജിച്ചിനി
പാരിൽ പരിശുദ്ധരായ് മരുവീടുവിൻ
ക്ഷേത്രത്തിൽ നിത്യം വരുന്ന ജനത്തിനു
ക്ഷേത്രകാര്യങ്ങളിൽ സേവനംചെയ്യുവാൻ
ക്ഷേമപ്രദനാം ഗുരുവുമന്നേരത്തു
വാവൂട്ടുസംഘവുമൊന്നു ചമച്ചിതു
വാമദേവൻ തന്റെ ഭക്തരായുള്ളൊരു
ആമയഹീനരാം സജ്ജനമൊക്കയും
ആകുന്ന മട്ടിലായ് സംഘത്തിൽ ചേർന്നിതു
ദേശകാലോചിതമായുള്ള കാര്യങ്ങൾ
ദേശികനാം ഗുരു സാമ്പ്രദമോതിനാൻ
കെട്ടുകല്യാണം, തിരണ്ടുകുളിയതും,
ജന്തുബലിയും, ജഗത്തിന്നമംഗളം
ഹന്ത ജനത്തെ പരിതപിപ്പിക്കുന്ന
സഞ്ചാരസ്വാതന്ത്ര്യമില്ലാത്ത ദുഃഖവും
അഞ്ചാതെ കണ്ടിട്ടു പഞ്ചാനനപ്രിയൻ
അഞ്ചിതഭാവുകമേകുവാനായിട്ടു
അഞ്ചിതവിക്രമനായ യുവയോഗി
നാരായണഗുരുസ്വാമി തൃപ്പാദങ്ങൾ
നേരായി മേലിൽ വേണ്ടുന്ന കാര്യങ്ങളാ-
ലോചിക്കയായ് വിദ്യയില്ലർത്ഥമില്ലല്ലോ
ഇവർക്കിനി അജ്ഞതയിൽ പെട്ടുമേവും
ഇവരെ നേരേ കരയേറ്റുക വേണം
ഈടുറ്റ വിദ്യയും ബോധവും നൽകണം
വീടുകളൊക്കയും മോടിയിൽ വയ്ക്കണം

വിദ്യ കൊടുക്കുന്നതിനായിട്ടു മേലിൽ,
വിദ്യാലയങ്ങൾ ദിശിദിശി തീർക്കണം,
വസ്ത്രം ധരിക്കണം നല്ലതായിട്ടിവർ.
ക്ഷേത്രപ്രവേശനം വേണമിവർക്കെല്ലാം,
ഗാത്രങ്ങളൊക്കെയും ശുദ്ധമാക്കീടണം
ഗേഹങ്ങളെല്ലാം വൃത്തിയായ്ത്തീർന്നീടണം
ആഹാരരീതിയും നല്ലതാക്കീടണം
ഭാസുരമാകണം ജീവിതമേവർക്കും
സംഘടിച്ചേവരും ശക്തരായ്ത്തീരണം
സംഘടനാബലമേറെയുണ്ടാകണം
കർമ്മനിരതരായ്ത്തീരണമേവരും
കന്മഷഹീനരായ് ലോകർ വർത്തിക്കണം
കാര്യങ്ങളീവകയെല്ലാം നടത്തീടുവാൻ
ആദ്യമായുള്ളൊരു സംഘം ചമയ്ക്കണം
എന്നു പലനാളായുള്ളൊരു ചിന്തിതം
വന്ദിച്ചു നില്ക്കു ജനാവലിതന്നോടു
വന്ദ്യനാം സദ്ഗുരു ഓതിനാനിത്തരം
വല്ലകണക്കിൽ ജനിച്ചു വളർന്നിട്ടു
വല്ലായ്മയായ് ചില സന്തതി സൃഷ്ടിച്ചും
മാടുപോലുള്ളൊരു ജീവിതം മാറ്റീട്ടു
മോടിയോടെ ജനം ജീവിച്ചു കാണണം
നമ്മുടെ ധർമ്മം പരിരക്ഷചെയ്യുവാൻ
ഇന്നിമേലേ ഒരു സൽസഭ തീർക്കണം
ഇന്നതിനായിട്ടു ചെയ്യുന്നു നാം ചില
ഉന്നത കാര്യങ്ങൾ നിങ്ങൾ ധരിക്കണം
വാവൂട്ടുസംഘത്തെ ഇന്നിമേലിലിതാ
ശ്രീനാരായണധർമ്മപരിപാലന
യോഗമായങ്ങു നടത്തുന്നതു തന്നെ
ശ്രീകരമായ് വരും നിങ്ങൾക്കു മേലിലും
ഏവമായുള്ളൊരുപദേശ വാക്യത്താൽ

ഏവരുമാനന്ദതുന്ദിലരായിതു
ഈവിധമാണു എസ്.എൻ.ഡി.പി തൻ കഥ
ഈവിധമായി പിന്നോക്കക്കാർക്കൊക്കെയും
ഏതു വിധത്തിലും നന്മവരുത്തുവാൻ
ഏണാങ്കശേഖരഭക്തൻ ഗുരുദേവനും
ഏവമാണീ സഭ തന്നെ ചമച്ചതും
ഏകദായേവരുമൊന്നിച്ചു കൂടിയ-
താമോദമോടതാ പ്ലാവിൻചുവട്ടിലും
അദ്ധ്യക്ഷനായി ഗുരുദേവനുമിരു-
ന്നത്യന്തഭക്ത്യാ വസിച്ചുജനങ്ങളും
ഏവം പലപല കാര്യങ്ങളുമായി
ഭാവുകമേകി ജനതതിക്കൊക്കെയും
ദേവദേവേശനായുള്ള ഗുരു താനും
സാമോദമോടെ വസിച്ചാൻ അരുവിപ്പു-
റത്താമയം തീർത്തു ജഗത്തിന്നുതന്നെ-
യെന്നാമോദമോടു തത്തയുമോതിനാൾ
കേവലാനന്ദ ഗുരുകഥാപാനത്താൽ
ആമോദമാർന്നങ്ങു ഞാനുമിരുന്നിതു
ഇപ്രകാരം തന്നെ നല്ലതാം സൽക്കഥ
തത്തയുമോതിനാൾ കാകളി വൃത്തത്തിൽ
ഇത്തിരിനേരം കഴിഞ്ഞു വന്നീടുവൻ
അത്തൽതീർത്തമ്മതന്നന്തികം പൂകി വ-
ന്നാത്തമോദേന ശേഷം കഥ ചൊന്നിടാം
എന്നാനന്ദരൂപി പറഞ്ഞു മറഞ്ഞി-
ത്ത്യാനന്ദരൂപനെ ധ്യാനിച്ചു ഞാനും
അങ്ങാമോദമോടെ വസിച്ചു യഥാസുഖം
ഇതി ശ്രീനാരായണഗുരുദേവ ഭാഗവതേ
നാലാം കാണ്ഡം സമാപ്തം

# ജ്ഞാനോദയകാണ്ഡം

## (കളകാഞ്ചി)

ഗുരുവരപദാംബുജ ചിന്തയൊടു ഞാനുമിരിക്കുന്നു
പാരിച്ച ഭക്ത്യാ ഭജിക്കുന്നു സാദരം
മമതയതുമനതളിരിലധികതരമായിട്ടു
മാമകദേശികൻ തൻ പദമോർത്തു ഞാൻ
സസുഖമൊടു വസിക്കുമ്പോൾ കിളിയുമിഹ വന്നെത്തിനാൾ
ആനന്ദവാരിയിലാടിയെൻ മാനസം
ഝടുതി തൊഴുതിട്ടു ചോദിച്ചു ഞാൻ പിന്നെയുമാനന്ദമോടെ
കിളിയൊടു സാദരമാനന്ദമൂർത്തി-
യായുള്ള ഗുരുവിന്റെ സരസതരമായുള്ള സത്കഥ
പറയണമതത്ഭുതകാര്യമതാണെ-
ന്നറിവതിനു വിസ്തരാലാശു ചൊല്ലീടണം അമലമതി
നിന്നുടെ മഹിമകൾ വാഴ്ത്തുവാനാർക്കാ-
ണുസാദ്ധ്യം വരുന്നതെന്നുള്ളോരു പെരിയതരസംശയം
മാനസം തന്നിലങ്ങെപ്പോഴുമുണ്ടുതാൻ
കിളിയുമഥ ഗുരുകഥകളറിവതിനു ചൊല്ലിനാൾ
കാരുണ്യമാമ്മാറുകേട്ടു ഞാനുംമുദാ
ഗുരുകരുണയനവരതമാരിലുമേൽക്കുവാനായിട്ടു
പാരിച്ച ഭക്ത്യാ ഭജിക്കുന്നു സർവ്വരും
മമതയതു മനതളിരിലധികതരമാകയാൽ
മാനുഷന്മാർക്കൊക്കെ മുക്തിനൽകുന്നതാം
കഥയതു കിളിയുമുടൻ പാടിത്തുടങ്ങിനാളപ്പൊഴേ
കാരുണ്യരൂപനെ ചിന്തിച്ചു ഞാനുമേ
കരുണയൊടു ശിവനുടയലിംഗ പ്രതിഷ്ഠ ചെയ്തഖി-
ലജനവന്ദിതൻ വാഴുന്നതിൻ മുൻപ്
ഗുഹയതിൽ വസിച്ചിട്ടു വൻതപം ചെയ്യുന്നനാളൊരു
ബാലകൻ വന്നു തന്നന്തികം തന്നിലായ്
തൊഴുതവിടെ മരുവിന ഗുരുവരപദാബ്ജങ്ങളും

കാരുണ്യരൂപനും കണ്ടു സന്തുഷ്ടനായ്
കനിവിനൊടു വാർത്തകൾ ചോദിച്ചനന്തരം ആഗമനോ-
ദ്ദേശം പറഞ്ഞു വിനീതനായപ്പൊഴേ
അമലഗുരുവരനുടയ പാദശുശ്രൂഷചെയ്യുവാ-
നാഗ്രഹമുണ്ടിതു മാമക ഹൃത്തടേ
അതിനുടനെയനുവാദമേകീടുമേയാനന്ദമൂർത്തേ
അനുഗ്രഹമേകണമിപ്പൊഴേ തന്നെ
വരുവതടിയൻ മമ മന്ദിരത്തിൽ നിന്നുതാനമല
ചെറ്റു ദൂരെയാണെൻ ഗൃഹമുള്ളതും
മാതൃജനങ്ങളും കാണാതെ ഞാനിഹ വരുവതുതന്നെ
കാരുണ്യവാരാന്നിധേ ചൊന്നിടുന്നിതാ
സ്വജനസഹിതം മമ സദനമതിലുള്ളൊരു വാസം
വേണ്ടെനിക്കിപ്പോഴെയെന്നാണു ചിന്തിതം
കൊച്ചപ്പിപ്പിള്ളയെന്നുള്ളൊരു നാമമാണെന്നുടെ പേരുമേ
ഇതിനടിയനനുവാദം തരേണ്ടത്
ഇതികഥിതമഴകിനൊടു കേട്ടിട്ടു ഗുരുദേവനും
മുദിതമൊടു ചൊന്നിതു സാദരമാ-
പടിയിവിടെയിഹ വീടില്ല ഭക്ഷണത്തിനുമേയൊന്നും
തരുവതിനു വകയില്ല ബാലനല്ലോ ഭവാൻ
സുകൃതനിധി നീ തവഗൃഹമതിൽ വസിച്ചിട്ടു നിത്യ-
വും വന്നു കണ്ടീടുക ചെറ്റുനാളഹോ
ഹൃദയവ്യഥയധികതരമുണ്ടെന്നിരിക്കിലുമേറ്റം
എളിമയൊടു വന്ദിച്ചു പോയി ഗൃഹത്തിന്നു
ദിവസവുമിതേപടി നിത്യസന്ദർശനത്തിനാലഹോ
ഗുരുവരനുമേറ്റമുദിതനായീടിനാൻ
ഒരുദിനമഥ കുതുകമതിബാലനാശു വരുമ്പോൾ
ഒരു പുലി കിടക്കുന്നു ഗുരുവിനു
സന്നിധൗ ഭയചകിതനായിട്ടു ബാലകൻ താനുമെന്ന-
മലഹൃദയൻ കണ്ടുചൊന്നാനിതുമപ്പോൾ
കളവിനിഹഭയമതുദൂരത്തുമാറുകെന്നമല

മുനിചൊന്നതു കേട്ടിതു ബാലകനും
തൊഴുതു തൊഴുതന്തികത്തിങ്കലണഞ്ഞാശുതാണു വന്ദിച്ചു
തനിമയൊടുസാമ്പ്രതമാദരാലും
ഗുരുവരനുരച്ചീതു സുകൃതനിധി ബാലനോടായി
സകലജന്തുക്കൾ സോദരർ തന്നെയാം
സമതയതുമുള്ളോരു സത്സ്ഥലത്തേറ്റവും വിനയമൊ-
ടുകൂടുന്നു ജീവജാലങ്ങളൊക്കെയും
പുലി കടുവ കരടിയും പാമ്പും വരുന്നുണ്ടൊരു പരി-
ഭവമതില്ലാതെപോകയും ചെയ്യുന്നു
അവയൊടു നമുക്കില്ല തെല്ലും ഭയം ദയവുണ്ടേറ്റവും
നമ്മിലില്ലൊട്ടുമവർക്കു ഭയമെടോ
പ്രകൃതിയുടെ വൈഭവമെല്ലാമിതെന്നൊരുനിനവുകൾ
പ്രത്യക്ഷമായാലവരും കൃതാർത്ഥരാം
മനമതിൽ സമതയൊടു ജന്തുക്കളൊക്കെയും ദേഹം പ-
ലതെങ്കിലും ആത്മാവൊന്നുതാൻ ദൃഢം
ഇതിപലതുമരുമയൊടു ഗുരുവരനുരച്ചതു
ആദർശമായ്ത്തന്നെ മാനിച്ചു ബാലനും
കരുണമയഹൃദയനുടെ ചരിതവും ഓർത്തോർത്തു ചെ-
ന്നാലയേ മേവിയടുത്തനാൾ വന്നിടും
സ്ഥിരമതായുള്ള പോക്കുവരവുമേയാർക്കും പിടിയ്ക്കില്ല
ശാസനയും പാരമേറി പ്രഹരവും
ഗുരുവരനശിച്ചതിൽ ബാക്കി ഭക്ഷിക്കയും കൂടെ വസി-
ക്കയും ഏറ്റം നികൃഷ്ടമെന്നേവം പറ-
യുന്ന പിതൃവചനം അനിശമതു കേട്ടുകേട്ടേറ്റവും
ദുഃഖിതനായിട്ടു ബാലൻ നിനച്ചിതു
ഇനിയുമിഹ വീട്ടിലെ ജീവിതം വേണ്ടെനിക്കാഗ്രഹം സേ-
വനം ഗുരുവിനായ് ചെയ്യണമെന്നുറ-
ച്ചമലമതിയടുത്തനാൾ വീടുവിട്ടിറങ്ങി ഗുരുവ-
രപദാന്തികമെത്തി വണങ്ങീട്ടുതാൻ
വാഞ്ഛരിതമെല്ലാമുണർത്തി ഗുരുവിങ്കലപ്പോഴുതേകദാ

മതിമതിതൃജമനസിക്ലേശങ്ങൾ
ഒക്കെയും, ജീവിച്ചുകൊള്ളുമമാന്തികത്തിങ്കലായ് നിതൃവും
ഇതിവചനമരുമയൊടു കേട്ടു
കുമാരനും ജീവിതാന്ത്യം വരെ ഗുരുസന്നിധൗ വാണിതു
വിനയഭയഭക്തിവിശ്വാസങ്ങൾ ക-
ണ്ടിട്ടു വിജ്ഞാനിയാം ശ്രീഗുരുദേവനും ചൊല്ലിനാനിത്തരം
വരിക തവ ശുഭമതു ചിന്തിച്ചു
വാഴുക ശ്രീ ശിവലിംഗദാസനായ് പുതുമയൊടു ജന-
മങ്ങേറ്റം പുകഴ്ത്തിടും സന്യാസദീക്ഷ-
യും കലുഷതകളകലുവതിനായിട്ടു കാഷായമാം
വാസസ്സുമേറ്റം പവിത്രമായ് നല്കിനാൻ
ശിവനുടയ ആലയം തന്നിലെ കാര്യങ്ങളൊക്കെയുമ-
ങ്ങേറ്റം നടത്തുവാൻ ഏല്പിച്ചു സ്വാമിയും
പലഗുണമതിനുസദാപാത്രമായുള്ളോരു വൈരവൻ
ശാന്തിയെയേല്പിച്ചു പൂജാദികാര്യങ്ങൾ
അമലഗുണഗണനിലയനഖില ഗുരുദേവനെ
യാദരവോടേറെ ജനം വാഴ്ത്തീടിനാർ
അലിവുടയ തിരുവടികൾ പലദിശി നടന്നഹോ
പാരതിൽ ഭക്തർക്കഭീഷ്ടം വളർത്തവേ
ഒരു ദിനമതായരീക്കരയെന്നുള്ള സ്ഥലമതിലെ-
ത്തി ഗുരുദേവനെന്നുള്ള വിവരമത-
റിഞ്ഞാശു ധാരാളമായ് ജനംവിനയമൊടു വന്നു വണ-
ങ്ങിനിന്നിട്ടു ഗുരുവിനുടെ സന്നിധൗ
മഹിതതരകിരണമതീവ തൂകീടുന്ന നല്ല വി-
ളക്കൊന്നു കത്തിജ്വലിക്കുന്നിതന്തികേ
അരികിലതി വിനയമൊടു പലരുമൊരുപോലെ താൻ
ആദരഭാവമിയന്നങ്ങു നില്ക്കുന്നു
അതുപൊഴുതിൽ ഒരുവരുമുരിയാടുന്നതില്ല തമ്മിൽ
അത്രയും ഭക്തരായ് നില്ക്കുന്നു സർവ്വരും
അവിടമൊരു മഹിതതരഭൂവുതാൻ എന്നുള്ള ചിന്ത-

യാർക്കുമേ കാണാം സ്വച്ഛമാണാസ്ഥലമെന്ന്
അരമതിലിലതിഹിത വിമലതരവിഗ്രഹം
ചമ്രം പടഞ്ഞിരിക്കുന്ന ഗുരുവിന്റെ-
യെതിരേയതിസൂക്ഷ്മതയൊടുമരികിലൊളിചിന്നുന്ന
ചാരുവാം പൂന്തിങ്കൾപോൽ മിന്നും ദീപവും
കരുണയതിമധുരതരമഴകിനൊടു ചേർക്കുമ-
ക്കണ്ണുകളോടിച്ചുപുണ്യവാരാന്നിധി
യുടനവിടെയകലെയൊരു പുളിയുടെ ചുവട്ടിലായ്
ആരാണു നില്പതെന്നൻപാർന്നു ചൊല്ലിനാൻ
പുലയരവർ തീണ്ടലുള്ളോരു ജാതിതാനാകയാലങ്ങ-
വർ മാറിനില്ക്കേണമോയെന്നുതാനുമേ
വിമലൻ ചൊന്നതിന്നുത്തരമോതിനാരവരവിടെയായ്
വചനമിത് പറയുമളവഞ്ജസാ
പുലയരുടെ പുലകളഥ പോയീലയോയിത്രനാളും
പുഞ്ചിരിപൂണ്ടു ഗുരുവുമോതീടിനാൻ
അരികിലിഹവരുവതിനവരോടുരചെയ്ക നിങ്ങൾ
ഇല്ല പുലയെന്നറിഞ്ഞീടണം മുദാ
മനുജകുലമഖിലമൊരു വലിയ ജനസഞ്ചയം
മാനവനുള്ളതു ജാതിയുമൊന്നു താൻ
കരചരണവദനമിവസകലതുമൊരേവിധം
കാണില്ല വ്യത്യാസമൊന്നുമൊരിയ്ക്കലും
പകൽ മുഴുവനഴലിനൊടുപണിപലതു ചെയ്കയാൽ
വെയിലേറ്റ് ദേഹം കറുക്കാം ചിലർക്കഹോ
മനതളിരിലവർക്കറിവു കുറവതു വന്നീടിനാർ
വിജ്ഞരായ് തീരുന്നതില്ലയൊരിക്കലും
അതികരുണയനിശമിനിയിവരിലുളവാകണം
ആർദ്രതസാധുക്കളിൽ തോന്നിടേണമേ
ഇനിയുമിവർ മമ നികടേയിപ്പോഴ്വന്നുവെന്നാകിലോ
ഇനിയും വിലക്കുന്നതാരുതാനുമേ
മധുരതരവചനമതു വിനയമൊടു കേട്ടുടൻ

കല്പനപോലെയെന്നോതിനാർ സർവ്വരും
കുളിർമതിയുമതു പൊഴുതിലമൃതകിരണം പൊഴി-
ച്ചൻപോടുയർന്നു തുടങ്ങി കുറേശ്ശെയായ്
ഉദയഗിരി ധവളമയകാന്തിയിലാഴ്ത്തിയങ്ങനെ
ഊനംവിനാ പൂനിലാവൊഴുക്കുന്നിതു
വിമലഗുണമിയലുമൊരു ജനഹൃദയസിന്ധുവിൽ
കല്ലോലമേറ്റമുയർത്തിനിന്നീടുന്നു
പുലയരവരവിടെ ഗുരുനികടമതിലഞ്ജസാ
സമ്പൂർണ്ണമോദേനയെത്തി വന്ദിച്ചിതു
അവരിലൊരു പയ്യനെ താൻ വിളിച്ചക്ഷണം പരമഗു-
രുമന്ദസ്മിതാസ്യനായിട്ടു ചൊല്ലിനാൻ
അനവരതമധികതരശുചിയൊടു വസിക്കണം
ആകുന്നപോലെ പണിയും നടത്തണം
അറിവധികമിയലുവാൻ അനവരതം യത്നിക്കണം
ആവതുപോലെ പഠിക്കണം നൽവിധം
തവ സഹജരവരോടിതു നല്ലപോലെയോതീടണം
ആവതുപോൽ സഹായമവർക്കേകണം
കൗതുകമോടഥ പിന്നെയും ചൊന്നാൻ ഗുരുദേവനിന്നിയും
താവകനാമമെന്താണെന്നറിയണം
അതുസമയം അതുലഗുണനിധിയോടവനോതിനാൻ
കുഞ്ഞനെന്നാണെന്റെ പേരും ഗുരുവരാ!
നലമിയലുമമലപദമിവരുടയ പേരിന്നും
ചേരുകയില്ലയോ പേരിനും തീണ്ടലോ
അറിയണമതെല്ലാരുമിന്നു മുതൽക്കിവനുടയ നാ-
മവും കുമാരനെന്നാക്കി നാമിപ്പൊഴേ
മമ നികടമിവനുടനെ ഭോജനം ക്ഷണം നൽകണം
സാധുബാലൻ വൻ വിശപ്പാൽ വലയുന്നു
അരുളിയ ഗുരുഗിരം കേട്ടുടനപ്പോഴേ നല്കിനാന-
ങ്ങൊരുവൻ താൻ ഭക്ഷണം ബാലന് കേമമായ്
തിരുവടിയതായുള്ള ഗുരവരനുമന്നേരമവ-

നരികിലിരുന്നാഹാരം കഴിച്ചിതു
പതിതജനസഹജരൊടു ജനതതിയിതേവിധം
പാലിക്കവേണമെന്നോതി ഗുരുതാനും
ഒരു പുലയനവിടെ ഗുരുനികടമതിലാഹാര
മാശു തിരുമുമ്പിൽ വച്ചു നല്കുന്നിതേ
അകലെയതിപരുഷമൊടു മാട്ടിവിട്ടീടുന്നതു ക-
ണ്ടവനെയരികിൽ വിളിച്ചാശു ഗുരുതാനും
അരികിലവരൊരുവിധമണയുകിൽ തീണ്ടലെന്നോർത്തു
കുളിക്കുന്നവർ കാൺകെത്താനിന്നിതാ
തരുണതരഹൃദയനും മൃഷ്ടമായ് ഭോജ്യം കഴിക്കുന്നു
പരവശതകളെല്ലാം കളഞ്ഞിട്ടു
പാരിൽ പുലരണം സർവരും സോദരത്വേനതാനിന്നിമേല്
ഇതിവചനമിനിമയൊടുചൊല്ലി
കിളിമകളുമാനന്ദമാർന്നങ്ങു വാണിതത്യത്ഭുതമായ്

## അത്ഭുതപ്രവൃത്തികൾ

കഥകളിതു കേട്ടുചൊന്നു ഞാനുമ-
ങ്ങാദരവോടെ കിളിയൊടു വിനീതനായങ്ങനെതാനും
അറിയണമെനിക്കു വിസ്തരിച്ചൊക്കെ
ആനന്ദമൂർത്തി ഗുരുവിന്നത്ഭുതസിദ്ധികളൊക്കെയും
ഇതികഥിതമഴകിനൊടു കേട്ടി-
ട്ടതു നേരമാനന്ദവാരിയിൽ മുഴുകി തത്തയുമോതി
പെരുമപെരുതായുള്ള ഗുരുവിന്റെ
പെരുമയതായുള്ളത്ഭുതസിദ്ധിതൻ വൃത്താന്തമൊക്കയും
കഥയതുതന്നെയായ് പറയുമിഹ
സാദരമായ് പരവശതകൾ മാറ്റിയേറെ മോദാന്വിതം
പറയുവനഹം ഭവാൻ നന്നായ്കുറി-
ക്കുകയനുഭവവുമറിവും പരിചയവുമുള്ളതാ-
ല്പാല്പമായിട്ടു ചൊല്ലുന്നു ഞാനിതാ

അധികതര കദനമതുബ്രഹ്മരക്ഷസ്സിനാലേറ്റം
വലഞ്ഞുകരഞ്ഞൊരു തരുണിയിതാ
ഇരുപതു വർഷത്തിൻ മുന്നമേ കഷ്ടത തുടരുന്നു താൻ
ഘോരമായുള്ളനുഭവവുമായ് വന്നു
പലതരമതായുള്ള കർമങ്ങൾചെയ്യിച്ചതെന്നാലുമേ
ആ മഹാബാധ നീങ്ങീടുന്നതുമില്ല
നടകളിലുമധികതര കർമം നടത്തിച്ചു മുന്നം
ഒരു ഫലവുമിതിനു താൻ കണ്ടില്ല
ഇതരമതമതുവഴിയും മൊഴിവു പലതും ചെയ്തു
പാരാതെ പള്ളികൾ നീളെ നടന്നിതു
ഏതു വിധമതായിട്ടു ബാധയകറ്റുവാനായുള്ള കർ-
മ്മങ്ങളങ്ങനെ മതയധിപർ ചെയ്തവ
യേറ്റതില്ലെന്നല്ല പലതുമതു വർദ്ധിച്ചുരോഗമിതി
ഒരു വിധവുമിതിനി മാറുകയി-
ല്ലെന്നോർത്തു ദുഃഖിച്ചുവശായി ബന്ധുജനങ്ങളുമൊക്കവേ
അതുസമയമാണു ഗുരു വന്നത-
രീക്കരകദനകഥ ചൊല്ലുവാൻ ബന്ധുക്കൾ രോഗിയൊടും
കൂട്ടി വന്നെത്തി ഗുരുദേവനന്തികേ
അതുമുടനെയമിതമതി തിരുവടി മഹാഗുരു
ആരാഞ്ഞു രോഗിതൻ കാര്യങ്ങളൊക്കെയും
സവിധമതിലൊരു ചെറിയ കാഴ്ചവച്ചേവരുമഥ
ആദരവോടെ തിരുമുമ്പിൽ നിന്നിതു
ദിനകരനുമതുപൊഴുതു ഏറ്റം തീക്ഷ്ണനായെത്രയും
ഊർജിതമൂഷ്മാവുമേറ്റം വളർന്നിതു
ഇതുസമയമധികതര വിരുതുടയബാധയും
ആടാൻ തുടർന്നിതു പാട്ടും തകൃതിയായ്
ഝടുതി ബഹുകുതുകമൊടുമന്തണസ്ത്രീകൾ പോലയ-
ങ്ങേറ്റം വിശേഷമായങ്ങു നിന്നീടുന്നു
സരസതരമുടു പുടവതറ്റുടുത്തിട്ടതിൻ മുകൾ
മേൽമുണ്ടുകെട്ടി മുലക്കച്ചയായിട്ടു

അധികതരവിരുതുടയ സംഭാഷണങ്ങളാണവൾ
രീതിയും വേറെയായെന്നോർക്കണം ക്ഷണം
അതിനിടയിലവൾക്കു വന്നുഭവിച്ചുള്ളതാം കഷ്ടത
കരുണാലയനാം സ്വാമികേൾക്കുന്നിതു
ഗുരുവരകരുണാനിധേ അറിയണമിതെന്നുടെ സ-
ങ്കടമൊക്കെയും കേട്ടിട്ടു തീർത്തീടണം
ഇവളധികദുരിതമനുഭവിച്ചീടുന്ന ബ്രാഹ്മണ
കന്യകയാകുന്നു സദ്ഗുരോ കേട്ടാലും
അതിനു ബത സംശയംവേണ്ട പേർചൊല്ലിടാം ലക്ഷ്മിയെന്നാ
കുന്നിതെന്നുടെ പ്രായം പതിനൊന്നു താൻ
കരുണയുടെ കടലരിയ മാമുനിയെ കാൺകയാ
ലില്ലിനി ദുഃഖമെനിക്കെന്നുറച്ചിതു
ഇവർ പലവിധമായുള്ള മാന്ത്രികകർമങ്ങളെന്നിലേ-
ല്പിച്ചിതു മമ സങ്കടം വർദ്ധിച്ചിതു
പരവശതകൾ പലവിധമണഞ്ഞു എനിക്കും ഗുരോ
പാരം പലപള്ളികളിലേറ്റിയെന്നെ
പലവിധമതായുള്ള സാഹസം ചെയ്തിവർ പാർത്താലുമെ
പാവനാത്മാവേയിനിയെന്തുവേണ്ടതും
വെറുതെയിഹബഹു വിനകൾ ചെയ്യുന്നതെന്തിനിവർകൾ
സാധുവായുള്ള തരുണിയൊടിത്തരം
ഗുരുവരനുമതു പൊഴുതുചോദിച്ചു മോദമായ്ത്തന്നെ
ഒഴിവതിനു സമ്മതമിപ്പോഴേയു-
ണ്ടെങ്കിൽ ആർക്കും വിനയാകാതെ താൻ ഗമിക്കുന്നതാണുത്തമം
തവകരമതിനാലൊരുതുള്ളിവെ-
ള്ളമെങ്കിലും മുന്നമേ കിട്ടിയാൽ പോയിടാം ഞാനിവിടുന്നു
ഗുരുവതു ശ്രവിച്ചിട്ടുഒരുവനൊ-
ടുചൊന്നാൻ സപതി പഞ്ചാരനല്കുകെന്നതി കരുണയൊടു-
മവനുമതു കരതലമതിലാ-
ക്കീട്ടു നീട്ടുമ്പോൾ തരുണിയുമുരയ്ക്കുന്നു വേണ്ട വേണ്ടിന്നു
അറിയണമിതെല്ലാവരും ഞാനുമർത്ഥി-

ച്ചതു ഗുരുവുടയ തൃക്കരാൽ നല്കണമെന്നതാണു താനും
മഹിതമതികരുണയാ നല്കുന്ന-
തേറ്റു ഞാനാമോദമായ് ഗമിക്കാമതേ പറഞ്ഞിട്ടുള്ളു
ഇദമവളുമുരചെയ്തർത്ഥിച്ചു ഗുരുവിനോടായ്ത്തന്നെ
തിരുവടിയുമതു പൊഴുതെഴുന്നേറ്റു
തൃക്കരാൽ അമൃതതരപഞ്ചാരവാരിനല്കീടിനാൻ
അധികതര ഭക്തിയൊടുമായതു
വാങ്ങീട്ടങ്ങാനന്ദമോടെ ഭുജിച്ചു സുകൃതിയാമായവൾ
ഗുരുവരപാദം വന്ദിച്ചുപോയിതു
അതിനുപരി രോഗവും തീർന്നവൾ സുഖമൊടുവസിച്ചു
വന്നില്ല പിന്നെയാ രോഗമവൾക്കുമേ
അതുകഴികെ ഗുരുവുമഥ മോദമോടെ നടന്നങ്ങു
ആനന്ദഭൂതേശ്വരം ലക്ഷ്യമായിട്ടു
യാത്ര തന്മദ്ധ്യേ ചിലർ ക്ഷണിച്ചിട്ടു കരേറിയിതാദ്യമായ്
വിളയാടിശേരിൽ ഗൃഹത്തിലന്നുതാൻ
അറിയണമിതൊരു പെരിയ പഴയ തറവാടു താൻ
അമ്പലമമ്പമ്പ നില്കുന്നിതത്ര താൻ
അഴികളതു തീർത്തുള്ള കൂടു പോലെത്രയോ മന്ദിരം താൻ
പലവിധമായ് നിരന്നങ്ങുനില്ക്കുന്നു
ചുവരരികിലെരിതിരികളെണ്ണ ഒഴുക്കീട്ടു നില്ക്കു-
ന്നു കുഴവിയതുപോലുള്ള വിളക്കും
കരിപെരുകി ഒലിക്കുമെണ്ണതൻ ചിത്രങ്ങളാഭിത്തിക-
ളേറ്റം മലിനമായ് മേവുന്നു സന്തതം
അകമതിലശേഷവുമോരോരോ പീഠങ്ങളുമുണ്ടിതാ
വച്ചിരിക്കുന്നു വിശേഷമായൊക്കയും
ഇവകളഖിലം കണ്ടു കുതുകമതി ഗുരുദേവനു
മാശ്ചര്യമായതിൻ കാര്യങ്ങൾ തിരക്ക-
യായവ മുഴുവനുമതുപൊഴുതു വർണ്ണിച്ചിതേകനാ-
യൊരുവനത്ര പ്രതിഷ്ഠകൾ പേരുകൾ
അഖിലവുമുരയ്ക്കുന്നു ഇതുപെരുമയിയലുമെക്ഷി,-

യപ്പുറത്തുള്ളൂ മുഹൂർത്തി ഗുരുവരാ
അകലെയവിടായതു ദേവീ, പ്രതിഷ്ഠയാണതിന്നപ്പു-
റത്തായതു കണ്ഠാകർണ്ണൻ, മറുതായും
അതിനുപുറംമേക്കായ് വീരഭദ്രനുമതേവിധം തന്നെ
ഇനിയുമതിനപ്പുറം മാതേവർ താൻ,
മുനിവരൻ്റടുത്തതു, രക്ഷസ്സു, പിന്നെയും ഭൈരവനും,
കാളികാന്താരിയമ്മനും, മാടനും, പേ-
യും, പിൻ ചാത്തനും, നയവിനയസമന്വിതം ചൊല്ലിയതും
കേട്ടിട്ടു ദേവനും ചൊന്നാനിതന്നേരം
ഇവിടെയിവരാരുമിരിക്കുന്നതില്ല പിന്നെയെന്തിനാ-
യിവിടെ യിക്കുടിലുകൾ പൊളിക്കണം
പലകുരുതിയിവിടെയിഹയിത്രനാൾ ചെയ്തതിൻ പ്രായ-
ശ്ചിത്തം താൻ പൊളിക്കുന്നതൊക്കയും ദൃഢം
ഇതുവിധമാമനാചാരമൊക്കയും മാറ്റി ജനംപരി-
ശുദ്ധമായുള്ളനുഷ്ഠാനം പഠിക്കണം
അതിവിമലമധികതര ചിലവുകളില്ലാത്തതാം
പൂജാക്രമം പോരും നമുക്കിനിയെന്നും
ഇവകളതൊക്കെയും ഇപ്പോൾത്തന്നെ പൊളിച്ചുമാറ്റുകയും
ഇനിയുമതാവർത്തിയ്ക്കരുതാരുമേ
ഗുരുവരഗിരം കേട്ടു സന്തുഷ്ടചിത്തരായവരുമ-
തൊക്കെ പൊളിച്ചുകളഞ്ഞിതന്നേരമേ
പരമഗുരുവില്ലെന്നരുളിയാൽ പിന്നെ ഇല്ലെന്നതേയു
ള്ളൂ പിന്നുണ്ടാകയില്ലെന്നുള്ളതുമാം
ഇനിയുമൊരു കഥ കഥിക്കുവൻ ഞാനെന്നുപൈങ്കിളി താൻ
പൂർണ്ണമോദം ചൊന്നു ഞാനും കുറിച്ചിതു
പുത്തനായ്ത്തന്നെയൊരു വൻകിണറൊന്നു കുഴിക്കയാണിതു
ഇതിനടുത്താണിതു താൻ നടന്നതും
കിണറുപണി തീർന്നപ്പോഴേവരും സ്തബ്ധരായിപ്പോയിതു
പാമ്പുകൾ തന്നധിവാസമായി കിണർ
ഭയചകിതരായ് തീർന്നു വീട്ടുകാർ നാട്ടുകാരും താനുമേ

പാരം പിണഞ്ഞങ്ങു കിടക്കുന്ന അഹി
കളുടെകൂട്ടം തൊടികളിൽ ഓടിനടപ്പതു പാരം
ഭയത്തിന്നു കാരണമേറെയായ്ത്തീർന്നിതു
വിഷകലുഷമായേറ്റം നീലിച്ചു വെള്ളവും ദുർഗന്ധപൂ-
രിതമായി കാളിന്ദിനീരിനു തുല്യം
ഒരുവിധവുമവറ്റെയകറ്റുവാനാകാതെ പാരം
വിഷണ്ണരായ്ത്തീർന്നു ജനമെല്ലാരുമേ
തിരുവടികൾ ശിവഗിരിയിൽ വിശ്രമിച്ചീടുന്ന കാല-
ത്തിലല്ലോ നടന്നിതു സംഭവങ്ങളും
അതുപൊഴുതു ചിലരുടനെയങ്ങുചെന്നു ഗുരുസന്നി-
ധിയിലുണർത്തിതു കാര്യങ്ങളൊക്കെയും
പരഹൃദയഗതികളതു നേരേ ധരിക്കുമാറായു-
ള്ളാനന്ദമൂർത്തിയരുളിയതീദൃശം
കനിവിനൊടു തിരുമിഴികൾ ചായിച്ചുനോക്കീട്ടു ഗുരു
ചോദിച്ചാറന്മുള വന്നതെന്തിതു താൻ
ഖിന്നനായ് പാമ്പു താനല്ലയോ ക്ലേശത്തിൻ നിദാനമായതും
അതുകരുതിയല്ലലില്ലിന്നിമേലും
ഇനിയുമഥ ചെല്ലുമ്പോൾ പാമ്പുകൾ പോയീടും ഖേദിക്ക വേണ്ട
ഭവാനുമെന്നോതി ഗുരുദേവൻ താനും
ഇതി കഥിതമഴകിനൊടു കേട്ടിട്ടവർ ചെന്നുനോക്കുന്ന
നേരം പാമ്പില്ല വെള്ളവും ശുദ്ധമേ
കിണറുമഥ പരിസരവുമഞ്ജസാ കാണുവാനായി
ആശിച്ചു വേഗം വരുന്ന സമയത്തു
ഗുരുവവിടെയരുളിയതും സഫലതരമെന്നുക-
ണ്ടേറ്റേറെ വാഴ്ത്തിനാർ സ്വാമിപാദങ്ങളെ
അതിവിമലജലമതു കോരിക്കുളിച്ചൂത്തു ഭക്തിയാൽ
ആനന്ദമൂർത്തിയെ വാഴ്ത്തിനാർ സജ്ജനം
എവിടെയേതുമേ ഇല്ലെന്നു ചൊല്ലിയാൽ ഗുരുവചനമ-
ത്ര ഫലിക്കുന്നിതു ജനതതിയ്ക്കുമേ
അതികുതുകമൊടു പോന്നിട്ടവിടുന്നു താൻ ഗുരുദേവൻ

ആനന്ദഭൂതേശ്വരത്തേയ്ക്കു നടന്നു
അതുസമയമത്ഭുതമൊന്നധികതര മോദേന ഉ-
ണ്ടായിതസ്ഥലത്തപ്പൊഴേ കാണായിതു
വിമലനിറമതു പലതു ചേർത്തുനിർമ്മിച്ചതായുള്ള
നീണ്ട കൊടിക്കൂറ പാറി വരുന്നപോൽ
സുഷമയൊടുമവിടെ മഴവില്ലുതാനഞ്ജസാ കാറ്റിൽ
പാറിപ്പറന്നു വരുന്ന കാഴ്ചയായി
പറവകടെ കുലമതിനു സാമ്രാട്ടതാമൊരു മയിൽ
അതാ പാരം പറന്നു വരുന്നിതാ വിൺ
വഴി ശിവഗിരിയൊടൊരു സദൃശമായുള്ളൊരാസ്ഥലം
ചുറ്റിപ്പറന്നിരുന്നു അവിടത്തിലായ്
ജനതതിയധികതര കുതുകമൊടു കണ്ടപ്പോഴാർ-
ത്തുവിളിച്ചു ബഹുതരം വാഴ്തിനാർ
പലരുമതു പൊഴുതിലിതി പലതരമോതീടിനാർ
അത്ഭുതം സ്വാമി നിമിത്തമിതൊക്കെയും
അതിസുഖമൊടതുമവിടെ തെല്ലിരുന്നിട്ടു പറന്ന-
ങ്ങു മറഞ്ഞു ജനം വിസ്മയം പൂണ്ടിതു
അതുവരെയുമൊരു മയിലുമിങ്ങു വന്നിട്ടില്ല മേലി-
ലും പിന്നെയും വന്നു കണ്ടിട്ടില്ലൊരുത്തരും
ഇതുവിധമതായുള്ള ഗുരുചരിതമൊക്കെയും ഗുണ-
മിയലുന്നൊരു കളകാഞ്ചിവൃത്തമായ്
പരിചിലകതളിരിലമരുമൊരു ശ്രീഗുരുനാഥൻ
തന്നത്ഭുതലീലകളായ് പറഞ്ഞിതു
ഇതി കഥകളൻപിനാൽ ചൊല്ലി കിളിമകളുമഞ്ജസാ
ആനന്ദമോടെന്നരുകിൽ വാണീടിനാൾ

## (മണികാഞ്ചിവൃത്തം)

പരമപുരുഷൻ സുമഹിതഗുണരാശി
അങ്ങെത്തിയനന്തരമധികതര
മോദേന പല ചെറിയ കുന്നുകൾ ചാലുകൾ

തോടുകൾ വയലതു വിശാലമായു-
ള്ള തടാകങ്ങൾ കുളവുമഥ കാണുന്നതാ-
യിട്ടുമധികതര നിർമ്മല നീരിയന്നു-
ള്ളൊരു പരമസുഖമേറ്റം മനസ്സിന്നു
നല്കുന്ന അമ്പലം താനുമങ്ങന ഘനതു
കണ്ടിട്ടു തൃപ്തനായഞ്ജസാ സരസകവി-
യായിടും മൂലൂരിനോടഥ സരസതര-
മോതി നമുക്കു സന്തുഷ്ടിയേകുന്നിസ്ഥലം
ഇവിടമിഹ മുൻപിലേ കണ്ടിരുന്നെങ്കിലോ
അറിയണമിതാലുവാ തന്നെയായ്ത്തീർന്നിടും
പരിസരഗുണങ്ങൾ നമുക്കു പ്രിയതരം
ഏറ്റവും മോദമേകുന്നു ഏവർക്കുമീസ്ഥലം
അകതളിരിലാനന്ദമാർന്നിത്ഥമോതുവാ-
നതിമഹിമയുള്ളയാനന്ദഭൂതേശ്വരം
പലതരമതായുള്ളവൃക്ഷജാലങ്ങളും
പലവലിയ വള്ളികൾ തൂകുന്നു സന്തുഷ്ടി
അധികമകലത്തിലായതല്ലാതെ കണ്ടിട്ടു
അരുളിയതാനന്ദസ്വരൂപനായന്നഹോ
ഇവയഖിലമങ്ങു വെട്ടിത്തെളിച്ചിട്ടു ഹാ
ഉടനെയൊരു ശാരദാപ്രതിഷ്ഠ ചെയ്യണം
ഇവിടെയിനിയേറ്റമിങ്ങാവശ്യമെന്നതും
ഇതിനിടയിതോതിനാൻ കാരുണ്യവാരിധി
പുലയരുമതായൊരു സംഘമായെത്തീട്ട-
ങ്ങകലെയൊരു ഭാഗത്തു നിന്നു വണങ്ങീടിനാർ
അവിടെയവരമ്പലം തീണ്ടാതെ താനഹോ
വളരെയകലെത്തന്നെ നില്ക്കുന്നു ഖിന്നരായ്
അമലമതിയായ ഗുരുദേവനപ്പൊഴേ
ആർത്തരെ ചാരെ വിളിച്ചു ചേർത്തു കൃപാകരൻ
ഇവിടെയിനി തീണ്ടലുള്ളോരകന്നേക്കണം
ഇവരിനിയടുത്തു വന്നീടട്ടെയീവിധം

അരുളിയുടനവിടെ ക്ഷേത്രപ്രവേശനം
അതികുതുകമോടങ്ങു നല്കി ഗുരുവരൻ
കുശലമതായുള്ള വാക്കുകൾ കൊണ്ടുടന-
വരെ യഥ മുക്തരാക്കീടിനാൻ മുനീശ്വരൻ
പദകമലമൻപിൽ മുകർന്നഥ ഭക്തരും
പാരമാനന്ദേന ഗേഹങ്ങൾ ഗമിച്ചീടിനാർ
അവരിലകതാരലിഞ്ഞീക്ഷണംചെയ്കയാൽ
അവശസമുദായമെന്നോർത്തുഗുരുതാനും
അമലമതിയാലുവായാകുമെന്നോതിയ
ഫലിതമിതി വന്നുചേർന്നീടുന്നു ഭംഗിയായ്
ഇവിടമിഹ ശാരദാപീഠമെന്നോതിയ-
തൊക്കെയും വിദ്യാലയത്തെയോർത്തിട്ടു താനുമേ
മഹിതവചനങ്ങളൊരിക്കലും സത്ഫല-
മല്ലാതെ വന്നീടുകില്ലെന്നുള്ളതത്ഭുതം
അവിടെയഥ കണ്ടതാം കാവു കളഞ്ഞഹോ
മഹിമയൊടു പത്മനാഭോദയമെന്നുള്ള
അതിമഹിതമാംഗ്ലേയ വിദ്യാലയമായി
പരിചിനൊടു തീർന്നു ഗുരുകടാക്ഷത്തിനാൽ
അധികതരമേന്മ ലോകർക്കുവരുന്നതും
ഗുരുവചനപീയൂഷ സേവയാലല്ലയോ
കിളിയുമഥ ചൊല്ലിനാൾ നിത്യകുതുകിയായ്
യമികളിൽ വരൻ തന്റെ സത്ചരിത്രം ശുഭം
നിയതിനിയമത്തെയും ചെമ്മെ ജയിച്ചതാം
നിസ്തർക്കവൃത്താന്തമൊട്ടൊടുചൊല്ലുമിന്നിയും
അതികുതുകമോടന്നരുവിപ്പുറത്തഹോ
അമിതഗുണനിലയനൻ സ്വാമിമേവും വിധൗ
ഒരുദിനമാഹന്ത വിശ്രമിച്ചീടുമ്പോള-
തികഠിനമർക്കന്റെ രശ്മിപതിക്കുന്നിതു
തെരുതെരെയുടൻ കനൽക്കട്ട ചിന്നുംപടി
സൂര്യനിൽ നിന്നഗ്നിദീപ്തി പൊഴിഞ്ഞിട്ടങ്ങനെ

ഉയരമതിൽ നിന്നൂഷ്മാവെഴും കമ്പികൾ
നീട്ടിയപോലെ കരം നിരന്നീടുന്നു താനും
ഭുവനമതശേഷവും വെന്തെരിഞ്ഞീടുമാ-
റാശു വെയിൽ കാളിയാളുന്നു ഘോരഘോരമായ്
അതുപൊഴുതിടവമാമ്മാസം കടന്നുപോയ്
ആതപമേറി ജനങ്ങൾ വലഞ്ഞീടിനാർ
ഗുരുവിനൊടു സങ്കടം പാരം ധരിപ്പിപ്പാൻ
ഗുരുനികടമെത്തി വന്ദിച്ചു മഹാജനം
ആർത്തരായ് തൽശാന്തിയേകെന്നുണർത്തിച്ചീടിനാർ
ജനതതിയുമന്തികമെത്തിയിട്ടപ്പൊഴേ
ജനനഭയനാശനറിഞ്ഞിതുകാരണം
അതിവിനയമൊടു ജനം ദുരിതമതു
ചൊൽകയാൽ പ്രാർത്ഥിച്ചതു നേരം സ്വാമിയേറ്റവും
അധികതരമാം വെയിലതുസഹിക്കയാൽ
ഉരുകിമരുവുന്നിതു ജനമതൊക്കെയും
സകലജഗദീശാ സദാശിവ നീയൊഴി-
ഞ്ഞിതു സമയമാരു രക്ഷിക്കുന്നു ഭൂമിയെ
പരമപുരഷായിവരാർത്തരാണെങ്കിലും
അരിയ കരുണാകരാ രക്ഷിക്ക ദൈവമേ!
അനവരതമങ്ങു കരുണ പൊഴിയ്ക്കാഞ്ഞാൽ
അശരണരതായ് ജനം വെന്തുമരിച്ചീടും
അതു വരുവതിന്നിടയാകല്ലെ ദേവേശാ
നിയതമിതു നിൻ കൃപാവർഷംചൊരിഞ്ഞിട്ടു
മരുവു സദൃശസ്ഥലമാരാമമാക്കണം
വിപിനതലവും ജനവാസസ്ഥലമതു
പെരിയവെയിലാൽ തപിച്ചീടുന്നിതു ശങ്കരാ
അറികയുമി നീരതുമില്ലാതെ ജിഹ്വയും
വരളുന്നതെപ്പോഴുമെന്തങ്ങു ചെയ്യേണ്ടതും
അനവരതമങ്ങയെ നിത്യം ഭക്ഷിയ്ക്കുന്ന
അശരണരിലലിവു തോന്നണേ ശങ്കരാ

അനവരതവുമണ്ണുജീവിക്കു പോലുമേ
ആഹാരമേറ്റം കൊടുത്തീടുന്ന നിൻ വൈഭവം
ഇനിയിവരിലും ഭവാൻ കാട്ടാത്തതെന്തെന്നി-
ന്ദിരാനാഥസേവാപ്രദാ കനിഞ്ഞീടുക
അമൃതസമനദി അങ്ങേ ശിരസ്സിങ്കൽ
നിന്നൊഴികിവരുന്നതീ സ്ഥലത്തൂടെയാക്കണേ
തരുവുകളതല്ലപോൽ പുല്ലുകൾപോലുമേ
കരിവതിതു സങ്കടം ഗോക്കൾക്കുമൊക്കെയും
ഇതു സമയമങ്ങു നിർവ്വികാരത്വമാർന്നു
മരുവുമതു ധർമ്മമോ ശങ്കരാ മത് ഗുരോ!
പെരുകി വന്നീടുന്നു ജനതയ്ക്കു ദാരിദ്ര്യം
പാടേ നിലച്ചിടും ദേവ പൂജാനുസാരവും
അഖിലപതിയെന്നുള്ള നാമം വെറുക്കൊല്ല
അശരണരതായവർക്കാശ്രയമാരുതാൻ
അലിവൊടു ഭവാൻ ആനന്ദവർഷം പൊഴിച്ചാ
ആർത്തരെ കാത്തുരക്ഷിച്ചീടു ചന്ദ്രശേഖരാ
ജഡയിലിഹ വെള്ളവുമേറ്റി ജനതയ്ക്കു
ജാതമോദം അതു നല്കില്ലയോ വിഭാകരാ
അഖിലരുമൊന്നുപോലല്ലലിൽ മുങ്ങുമ്പോള-
ങ്ങവിടെ കുളിർപവനനാശു വീശും
അശേഷങ്ങളാകെ തണുപ്പിച്ചു ജഗത്തിനെ
ചെറിയ ചെറുതായുള്ള മേഘങ്ങളേറ്റവും
ഝടുതിയായവിടെ വന്നുനിരക്കുന്നിതു
ചെറിയ ചെറുതുള്ളിയായവിടെ വീഴുന്നു
ചെറുതരമതായുള്ള മൂടലും വാനിലായ്
പെരുമയൊടു പെരുമഴ സകലദിശി
പെയ്യുന്നു ലോകം കുളിർത്തു നാഥനെ വാഴ്ത്തുന്നു
ഇതുവിധ മഹത്ത്വങ്ങളായുള്ള കഥക-
ളേറെപ്പറഞ്ഞും രസിച്ചു ശുകപ്പൈതൽ താനും
ഗുരുവരനുമാ തൃശ്ശിവപേരൂരിരിക്കവേ

ഗുരുവരപദാംബുജം വന്ദിച്ചു നിന്നൊരാൾ
പരമപുരുഷൻ തന്നോടോതിയിതു സർവ്വം
പാരിച്ച ഭക്ത്യാ കരഞ്ഞുകൊണ്ടാദരാലേവം
കടലരികിലുണ്ട് പുരയിടമതൊന്നു താനു-
മേ ജീവസന്ധാരണത്തിന്നു വഴി താനിതു
പകലിരവു കടലാക്രമിച്ചിട്ടതു താൻ
ഏറെ കുറഞ്ഞു വരുന്നു നിരന്തരമായി-
തെരുതെരെയടിക്കുന്ന ഓളം തകർത്തതാ
തീരമിടിച്ചിടിച്ചില്ലാതെയാക്കുന്നിതെന്നും
ദിനവുമഥ കായേറ്റമുള്ള കേരങ്ങള-
ങ്ങനവധി നശിക്കുന്നു എന്തുവേണ്ടുന്നു ഞാൻ
വളരെ ഫലസമൃദ്ധിയുള്ള പനസവും
പനയുമഥ മാവും പുളിയും പതിക്കുന്നു
അലകളതു വന്നടിച്ചിടുമ്പോഴൊക്കെയും
ആഞ്ഞുലഞ്ഞാടി കുലുങ്ങിതുള്ളുന്നിതെപ്പൊഴും
അധികതരശക്തിയാലോളങ്ങൾ തള്ളുമ്പോൾ
അനവധി പതിക്കുന്നു വൃക്ഷങ്ങൾ നിത്യവും
സതതമിതു തീരത്തുനിന്നു താനുമേവം
സാഹസം കണ്ടു തപിക്കുന്നു ചിത്തമെപ്പൊഴും
നുര കവിളിലൂടെ വമിച്ചുമലറിയും
നേരേ വരുന്നിതു തിരയുമേ ഘോരമായി
ജയ ജയ മഹാഗുരോ രക്ഷിക്കയെന്നെയും
താപമശേഷമകറ്റീടവേണമൊക്കെയും
കദനകഥ കേൾക്കയാലുള്ളഴിഞ്ഞാ ഗുരു
ശിഷ്യരിലഗ്രേസരനാം ബോധാനന്ദനേയും
വിളിച്ചഴകിനൊടു കിടക്ക കടൽക്കര
എന്നങ്ങാജ്ഞാപിച്ചാശു കൃപാകരൻ ദേവനും
അമിതഗുരുഭക്തിയുള്ളോരു ബോധാനന്ദ-
നങ്ങു പോയി ശയനമതു ചെയ്തിതു തൻ ഗുരു
വാജ്ഞ ശിരസ്സാ വഹിച്ചു നമിച്ചു കിടന്നതു

ഗുരുവിനുടെയാത്മശക്തിയാം കോട്ടയെ-
യാർക്കാനിളക്കാനതൊക്കുന്നു എന്നോർത്തീടുക
അലകളതു സതതമതു വന്നിട്ടുമേ
അധികതര സങ്കോചമോടെ മടങ്ങുന്നു
അപഹരണമായിട്ടു പോന്നവയൊക്കെയും
അൻപോടു വീണ്ടും കൊണ്ടുക്കൊടുക്കുന്നിതാഴിയും
വരുതിയതെന്നും പാലിച്ചുകൊണ്ടു താനുമേ
വാരിധികാത്തു പ്രവർത്തിപ്പൂ ഭംഗിയായ്ത്തന്നെ
മഴയതുമെവിടെയും പെയ്യേണമെങ്കിലും
ആചാര്യനാം മഹാനരുളീടിനാൽ പോരുമേ
കെടുതികൾ വരുത്തും തിരമാലകൾ തന്നെയും
കേവലനാം ഗുരു താൻ വിലക്കി നിർത്തുന്നതും
പ്രകൃതിനിയമങ്ങളെപ്പോലും ജയിക്കുന്ന
പ്രാഗത്ഭ്യനായ്ത്തന്നെ ശോഭിച്ചു ഗുരുവേറ്റവും
ഒരുദിനമതാ മഹാനരുവിപ്പുറത്തു
ഒരുമയൊടു വിശ്രമിച്ചങ്ങു വസിക്കവെ
അവിടെയഥ ചാത്തനുപദ്രവിച്ചീടുക
കാരണാലാർത്തയായ് ഒരു തരുണി വരവായ്
എവിടെയവൾ നിന്നാലും അപ്പോൾ പിഴയ്ക്കാതെ
ഏറവൾക്കേൽക്കാതെ തീർന്നീടുകില്ല തുലോം
വളരെ ജനമദ്ധ്യത്തിലാശുനിന്നീടിലും
വാർത്തകളീവിധം തന്നെ ഭവിക്കുന്നു ദൃഢം
തെരുതെരയെറിയുന്ന കല്ലുകളൊക്കെയും
കൊണ്ടുകൊണ്ടില്ലെന്ന മട്ടിൽ ഗമിച്ചീടുന്നു ഹാ!
സതതമതുമൂളലായ് കല്ലു വന്നീടിലും
സാമ്പ്രദമേല്ക്കില്ല ഊക്കോടെന്നേ പറയാവൂ
ഗുരുവിനുടെ സവിധമീ വാർത്തയെത്തിപ്പ-
റവതിനു മുതിരുമ്പോൾ കല്ലും പതിച്ചിതു
ഗുരുവരനുമായതു കണ്ടു മന്ദസ്മേര-
വദനനതായിട്ടു പറഞ്ഞു ഫലിതങ്ങൾ

ഇവിടെയിഹ കല്ലിതു ചാത്തനെറിഞ്ഞതാ-
ണെങ്കിലിനിയുമെറിയട്ടെ കല്ലു താനുമേ
ഒരു ചെറിയ കല്ലെടുത്തിട്ടടയാളമായ്
ചുണ്ണാമ്പു തേച്ചു വെളിപ്പിച്ചങ്ങെറിയിച്ചിതു
കുതുകമൊടു നമ്മളടയാളമിട്ടതാം
കല്ലുതാനിങ്ങു വന്നു വീഴുന്നുവെന്നാകിലോ
ഇതു നമുക്കപ്പഴേ വിശ്വസിച്ചീടേണ്ടു താൻ
ഇതുസമയങ്ങനെ കല്ലുവരുന്നതാ
എല്ലാരും കണ്ടു വിസ്മയം കൂറിയും നിൽക്കുന്നു
സരസതരമായിട്ടു ചുണ്ണാമ്പുതേച്ചുള്ള
കല്ലുതാനല്ലോ വന്നു വീണിട്ടുള്ളതപ്പൊഴും
അതുസമയമാശു ഗുരുദേവനും ചൊന്നാൻ
അല്ലാ ചാത്തൻ പറഞ്ഞപോൽ ചെയ്തുവല്ലോ മുദാ
ഗുരുവരുളി മതി മതി ചാത്തൻ സത്യവാൻ
അരുതരുതിനിയിവരെ ക്ലേശിപ്പിക്കില്ലയെ-
ന്നരുളിയ വചസ്സിനാൽ ചാത്തശല്യം തീർന്നു
സുഖമൊടവരന്നവിടെ പാർത്തിട്ടടുത്തനാൾ
സന്തോഷമായിട്ടു വീടുപൂകി യഥോചിതം
ഇതുകഴിഞ്ഞതിൽപ്പിന്നെയൊരിക്കലെങ്കിലും
ഉണ്ടായതില്ലവർക്കു ചാത്തന്നുപദ്രവം
ഗുരുവരനുമൊരു ദിനമീറോഡിൽ വിശ്ര-
മിക്കുന്നാളിലുണ്ടായി വന്നൊരത്ഭുതകഥ
അധികബലമിയലുമൊരു ഓജസ്വിയാ-
യൊരാൾ മാന്യയുവാവതു ചിത്തഭ്രമത്തിനാൽ
പലവിധമതായുള്ള സങ്കടം ചേർന്നിട്ടു
പാരം വിഷമിച്ചിതെത്രയോ വർഷമായിട്ടു
അതിബലമതുള്ളൊരുകാരണമാരുമേ
അതിനികടമെത്തില്ല ദൂരെ നില്കേയുള്ളൂ
പെരിയതുടലതിനാലെയെപ്പൊഴും പൂട്ടീട്ടു
പേർത്തിതങ്ങാനയെ ബന്ധിച്ചിടും മട്ടിലായി

എവിടെയതെങ്കിലും കൊണ്ടുപോകേണ്ടുന്നാകിൽ
എപ്പൊഴുതും വേണമഞ്ചെട്ടാളുകളൊപ്പമായ്
പലതരമതായങ്ങു മുൻപിലും പിൻപിലും
പാരാതെ ബന്ധിച്ചുകൊണ്ടു നില്കണമാളുകൾ
ഗുരുവുമഥയെഴുന്നള്ളിയെന്നുള്ളതറി-
ഞ്ഞങ്ങു ഗുണമിയലും ജനം ചൊന്നതറിഞ്ഞു
ഗുരുവരപദാന്തികെ കൊണ്ടുചെന്നാക്കിയ
കഥകളതു സർവം സവിസ്ഥരമോതിനാർ
ഗുരുവരാ! തുണയ്ക്കണം ഖേദമിവൻ മൂലം
ഗുരുതരമതായുണ്ടു തീർത്തു രക്ഷിക്കണം
അലിവിനൊടു കാരുണ്യമൂർത്തിയും നോക്കീട്ടു
അലമലമിതെന്തു ബന്ധിച്ചു നിർത്തീടുന്നു.
കരുണയൊഴുകീടുന്ന ഗീരിനാലപ്പൊഴേ
കാരുണ്യവാരിധി താനരുളിച്ചെയ്തിത്തരം
ഇവനിനിയും രോഗമില്ലല്ലോ എന്തിന്നിനി
ബന്ധിച്ചിടുന്നതുമെന്തിന്നു കഷ്ടമാണിതു
ഇവനിവിടയിഹ നമ്മോടൊരുമിച്ചുടൻ
ഇരവുപകൽ ഏഴുനാൾ വാഴട്ടെ തീർത്തുമേ
അതുപൊഴുതിലവരുമഥ ബന്ധനമാ-
യുള്ള ചങ്ങലകളതൊക്കയും മാറ്റീടിനാർ
അതിവിനയവാനായി സ്വാമിയോടൊന്നിച്ചു
ആനന്ദപൂർവമായ് നടന്നീടിനാനായവൻ
അതുവരെയഴിച്ചങ്ങു വിട്ടിതെന്നാകിലോ
ആരെയെന്നാകിലുപദ്രവിക്കാതിരിക്കില്ല
നെടിയതരമാകിയ വടികിടച്ചെന്നാൽ
ഏതും മടിക്കാതടിക്കുന്നതായെന്നുമായി
ഗുരുവരനുർച്ചുള്ള രോഗമില്ലെന്നുള്ള
തിരുവചനമതു കേട്ടപ്പോഴേ പോയിതു
ആലസ്യമതൊക്കെയകന്നു തെളിഞ്ഞവൻ താൻ
വിവശതകളനവധിയുള്ള ജനത്തിന്

വീക്ഷണത്താലേ തീരുന്നു രോഗങ്ങളൊക്കെയും
ഒരു വലിയ മദ്യപൻ ദുർമ്മതിയായുള്ള
ഓർമ്മ നശിച്ച മട്ടിൽ കുടിച്ചിട്ടു താനുമേ
പോകുന്നു പാദമുറയ്ക്കാതെയങ്ങെപ്പോഴുമേ
വഴുവഴെവരും തുപ്പലൂർന്നു ചിറിവഴി
പാരമൊലിപ്പിച്ചു കാറിത്തുപ്പുന്നിതെപ്പൊഴും
നിഴലിനൊടു പോലുമേ കേറിക്കയർക്കിലാ
നീണ്ടവടികൊണ്ടതിലടിക്ക ചെയ്യുന്നു താൻ
വഴിയരികിൽ നില്ക്കുന്ന വൃക്ഷത്തിനോടുമേ
മാറാത്തതെന്തെന്നു കേട്ടിട്ടടിക്ക തന്നെയും
പലതരം തെറി വായ്ത്താരിയായ്പ്പറകയും
പാതപോലുമറിയാതെ പോകും ശഠൻ താനും
തുടരെയഥ മുണ്ടങ്ങുടുക്കുമഴിയ്ക്കയും
വീണ്ടും മുറുകാഞ്ഞുടുക്കുന്നിതായവൻ താനും
രുധിരതരമായിട്ടു കണ്ണുകൾ ക്രുദ്ധമായ്
നിശ്ചയമില്ലാതെ നോക്കുന്നു സർവ്വദിക്കിലും
ദുരിതതരമായവൻ വാനും ദുഷിപ്പിച്ചു.
ദുർവായു ഉച്ഛ്വസിച്ചങ്ങുനടക്കുന്നു താനും
ഗുരുവരനതാം യതി ശിഷ്യരുമൊന്നിച്ചു
വിശ്രമിക്കുന്നുണ്ടു കുളത്തൂരെന്നദിക്കിലായ്
പ്രകൃതിരമണീയമായുള്ള പ്രപഞ്ചത്തെ
പ്രകൃതമൊടു കണ്ടങ്ങാസ്വദിച്ചീടുന്നു ഹാ
അരികിലണയുന്നതാം ശുദ്ധവായുവേറ്റു
ആനന്ദമന്ദിരനങ്ങിരിയ്ക്കുന്നിതാശ്ചര്യം
അതുസമയമവിടെയഥയെത്തുന്നുമാർ-
ത്തനായുള്ള മദ്യപൻ താനുമന്നേരത്തു താൻ
അറുതിവരുവോളവും മദ്യവും സേവിച്ചു
അരികിലവനെത്തീട്ടു സ്വാമിയെ നോക്കിനാൻ
അവിടെ ഇരിക്കുന്നതാരെടായെന്നുള്ളതാം
അലറി വിളിയാടീട്ടും ചോദ്യത്തിനുത്തര-

മൊരുവരുമുരച്ചില്ല സ്തബ്ധരായ് തീർന്നവർ
മതിമറയുമാ മദ്യഭൂതമിതേ വിധം
മാനഹീനൻതാൻ പുലമ്പീട്ടു നടന്നുപോയി
അതു കഴികെയാണ്ടൊന്നു പോയിട്ടനന്തരം
മാണവൻ വീണ്ടും സ്വാമിയെ കാണുന്നിതജ്ജളൻ
ഗുരുവിമലഹാസം പൊഴിച്ചുകൊണ്ടീവിധം
ഗുണമിയലുമാമ്മാറു ചോദിച്ചവനോടായ്
ഇപ്പൊഴും മദ്യസേവയുണ്ടോ തനിക്കെന്നുമേ
ഇപ്പൊഴും ബോധമുണ്ടായിട്ടു നടക്കുന്നിതോ
ചിട്ടയ്ക്കു തന്നെ കുടിശീലമാണെനിക്കെന്നും
കിട്ടിയാലിപ്പോഴും കുടിക്കുന്നതിന്നില്ല ക്ലേ-
ശവും ഉടനെയൊരു കുപ്പിവെള്ളം വരുത്തി
മഹിമപെരുതാം ഗുരു കുപ്പി കുലുക്കീട്ടു
മദ്യപനായി കൊടുത്തു തൃക്കയ്യിനാൽത്തന്നെ
അമിതസുഖമോടതു വാങ്ങിക്കുടിച്ചിട്ടു
അലമലമിന്നിതു നല്ലതെന്നോതീടിനാൻ
ഇതുവരയുമിത്രയും മെച്ചമായിട്ടുള്ള
മധുവതു കുടിച്ചില്ല ഇത്രനാളേയ്ക്കുമേ
ചില നിമിഷമങ്ങു കഴിഞ്ഞതിൽപ്പിന്നവൻ
ഛർദ്ദിച്ചിതങ്ങു പിൻവിവശത്വമാർന്നീടിനാൻ
ഇനിയുമിഹ മദ്യം കഴിക്കാതിരിക്കണം
ഇന്നേയൊഴിഞ്ഞു നിൻ ദുഃഖങ്ങളായുള്ളവയും
ഗുരുവരകരാംബുജാൽ നല്കിയ തീർത്ഥത്താൽ
ഗുണമവനുമുണ്ട് കുടിയും നിലച്ചിതു
ഗുരുകരുണയാലവൻ സുകൃതിയായിതു
ഗുണം വളരെ വർദ്ധിച്ചു കുടിയും നിലച്ചിതു
ഗുരുകരുണ കാരണം മാനവും വർദ്ധിച്ചു
അകൃതമതാകിയ മദ്യമൊരിക്കലും തൊ-
ടുകയുമില്ല ഞാനെന്നു സത്യവും ചെയ്തിതു
തിരുവടികൾ തന്നുടെ കാരുണ്യം മൂലമായ്

മാന്യമായ്ത്തന്നെ വസിച്ചവൻ ശേഷനാളിലും
വരദനഖിലാത്മകനാം ഗുരുദേവനും
വിവിശതകൾ പോകുവാനൊരു കുടിയനോ-
ടരുളിയ കഥാമൃതം തത്തപാടിത്തന്ന-
തുടനെയതുപോലെ കുറിക്കുന്നു ഞാൻ മുദാ
ഇതുവരെയുമിങ്ങു കുടിച്ചു മദിച്ചതും
മതിമതി നിർത്തീടുകയിത്തൊഴിലിപ്പോഴേ
അതു കുമതിവരൻ സമ്മതിച്ചന്നുപോയി
അതുവെറുമൊരു വാക്കുതാനെന്നോർത്തവനും
ഒരുദിനമതായൊന്നു നല്ലകുടിക്കു താൻ
ഓർത്തുവേണ്ടുന്നവയൊക്കെയൊരുക്കിനാനവൻ
പരിചിനൊടു കുപ്പി തൻ കയ്യിലെടുത്തിട്ടു
പരമരസമായങ്ങു കുടിതുടങ്ങുമ്പോൾ
ഉടനെയധ ശൂലവും കൊണ്ടൊരാൾ നില്ക്കുന്നു
ഉടനെയിതാ കുത്തുവാനോടിയടുക്കുന്നു
കിടുകിടെ വിറയാർന്നു പേടിച്ചരണ്ടധ-
ദീനനായ്ത്ത്ന്നെ വിലാപം തുടർന്നിതായവൻ
അഴകിനൊടുമയൽവാസിവൃന്ദങ്ങളെത്തി
ആപത്തിനുള്ള കാരണം തേടീടിനാരവർ
സത്യമായ്ത്തന്നെ വിവരങ്ങൾ പറഞ്ഞവൻ
ഒട്ടുംമറയ്ക്കാതെ ഭയചകിതനായവൻ
വിവരമതെല്ലാം ഗ്രഹിച്ചവരന്നേരംതാൻ
വീണ്ടും ഗുരുനികടത്തിലാക്കിയവനെയും
ഇനിയുമരുതേ കുടിയെന്നു വിലക്കിയ-
ങ്ങപ്പോഴേയാശീർവദിച്ചയച്ചു ഗുരുദേവൻ
ഇതു കഥ നടന്നതു പൂത്തോട്ടയെന്നുള്ള
മഹിമപെരുതായുള്ള ക്ഷേത്ര സമീപമാം.

# ഒരു ഭക്തന്റെ വാഴക്കൃഷി

വലിയൊരു ഭക്തന്റെ പ്രാർത്ഥന മൂലമായ്
വാത്സല്യപൂർവമായ് ഗുരുദർശനം നല്കിയ
കഥയതിവിശാലമായ് തത്ത പറഞ്ഞതു
കല്മഷം കൂടാതെ കുറിക്കുന്നു ഞാനിന്നുതാൻ
പുകൾപെരിയ വൈക്കത്തിനൊട്ടു വടക്കായി
തൃപ്പാദം പ്രതിഷ്ഠിച്ചതായുണ്ടൊരു ക്ഷേത്രവും
അതിനരികിലാണുതാനീ ഭക്തന്റെ ഗേഹവും
പാരം പറവൂരെന്നു ചൊല്ലുന്ന ദേശത്തിലായ്
അനവരതമാനന്ദമോടു ഗുരുവിനെ
അല്ലലില്ലാതെ പ്രാർത്ഥിപ്പൂ നിരന്തരന്താനും
അമലമതി സ്വാമിയെന്നോതുന്ന വേളയിൽ
ആനന്ദബാഷ്പാകുലാക്ഷനായ്ത്തീരുമായവൻ
അധികതരമായുള്ള ഭക്തിയാലെപ്പൊഴും
അകതളിരിലങ്ങു ഗുരുവേ പ്രതിഷ്ഠിച്ചു
ഗുരുമഹിമയറിയണം ലോകരശേഷം
ഗുണമതിനായൊരു പരീക്ഷ നിമിത്തമായ്
ഇവ പലതുമങ്ങു മനസ്സിൽകരുതീട്ടു
ഇതിനുടനെ വേണ്ടതു ചെയ്യുന്നു നിശ്ചയം
ഇവിടെയിഹ ഞാനൊരു വാഴ താൻ നട്ടിടും
ഇവിടെ വന്നാഫലം ഗുരുതാൻ കഴിക്കണം
ഇതു കരുതിയന്നതാ അമ്പലം പുക്കവൻ
ഇഷ്ടത്തിനൊത്തുള്ള പ്രാർത്ഥന ചെയ്തിട്ടു താനു-
മങ്ങവിടെയൊരു കുഴി തീർത്തു ഭംഗിയായി
ആയതിൽ വാഴയും നട്ടു ശുഭദിനത്തിലായ്
അതുമുതൽക്കങ്ങു വ്രതനിഷ്ഠ പൂണ്ടവൻതാൻ
ആവുന്നവണ്ണമേ നാമം ജപിക്കയായിതു
ഗുരുവിനുടെ നാമം സദാ ജപമായിതു
ഗുരുവിനെ നിനച്ചങ്ങു വീടു പുകീടിനാൻ

മധുരമതുമേറെയുള്ളോരു കാളിപ്പഴ-
മുണ്ടായിടുന്നൊരു വാഴ താനവൻ നട്ടതും
കുഴിയതിലുമേ ഗുരുപൂജ മുന്നേ ചെയ്തു
കുന്നിച്ച ഭക്ത്യാ ശുശ്രൂഷകൾ ചെയ്യുമവൻ താൻ
ദിനവുമഥ മുൻപിൽ കുളിച്ചൂത്തുവന്ദിച്ചു
വാഴയ്ക്കു വെള്ളം കടയ്ക്കലായ് വീഴ്ത്തീടുന്നു താൻ
വരദനഭയൻ ഗുരുപാദമെന്നോർത്തങ്ങു
വാഴയിലായ് ഗുരുപൂജ ചെയ്യുന്നു നിത്യവും
പെരിയതരശുദ്ധിയായ് വെള്ളം വീഴ്ത്തീടുവാൻ
പാരം പുതുതായ് കുടമങ്ങു വാങ്ങിവച്ചിതു
വളവുമഥ വെള്ളവും വേണ്ടപോൽ ചെല്കയാൽ
വാഴയും പാരം വളർന്നങ്ങു വലുതായിതു
വളരുമൊരു വാഴ തന്നാകാരം കണ്ടിട്ടു
വാഴ്ത്തിനാൻ സ്വാമിയെ ഭക്തനും നിത്യമായിട്ടു
പരിചിനൊടുനാമ്പുകൾ വാഴയ്ക്കു കാണുമ്പോൾ
ഭക്തന്റെയുൾപ്പൂ വിടർന്നു പ്രകാശിക്കും ദൃഢം
ഇലകളിതോരോന്നായ് വളർന്നു വരുന്നതും
മിളിതകുതുകേന സന്തുഷ്ടനായ് ഭക്തനും
ഇതിനു കുലയുണ്ടായ് പഴുക്കുന്ന നാളിലെൻ
ഗുരുവരനുമെത്തിടുമിതെന്നുടെ മന്ദിരേ
വ്രതവുമഥഭക്തിയുമേറിവരികയാൽ
വാഴയും താനുമൊന്നിച്ചാണു വസിക്കുന്നത്
ഹൃദയമതിലെപ്പൊഴും നാരായണ നാമം
ഹൃദ്യമായ്ത്തന്നെ ഉരുക്കഴിക്കുന്നതെപ്പൊഴും.

# പ്രാർത്ഥന

(കണ്ണനാമുണ്ണിയെ... എന്ന മട്ട്)

കല്യാണരൂപനാം മദ്ഗുരുദേവനെ
കൺകുളിർക്കെക്കണ്ടു കൂപ്പുമാറാകണം

ത്രൈലോക്യവന്ദ്യനാം സ്വാമിയെയെപ്പൊഴും
ആനന്ദമോടങ്ങു കാണുമാറാകണം
ആർദ്രതയേറും മുഖാംബുജം കണ്ടിങ്ങു
ആശ്രയിച്ചീടുവാൻ നിത്യം വണങ്ങുന്നേൻ
ശാന്തത നിത്യം വിളങ്ങുന്ന നോട്ടത്താൽ
ശാന്തിയരുളുന്ന സ്വാമിയെക്കാണണം
ആശ്രിതപാലകനായുള്ള മൂർത്തിയെ
ആത്മരക്ഷയ്ക്കായ് കാണുമാറാകണം
അൻപാർന്ന വായ്മൊഴി നിത്യമരുളുന്ന
തമ്പുരാൻ തന്നെ ഞാനെപ്പൊഴും കാണണേ
കൺമുനകൊണ്ടുലകത്തിനെപ്പൊഴും
കന്മഷം തീർക്കുന്ന സ്വാമിയെക്കാണണം
ലോകശാന്തിക്കായ് നിത്യം തപം ചെയ്ത
ലോകേശവന്ദ്യനെക്കാണുമാറാകണം
ആകുലം നീക്കിയനുഗ്രഹമേകുന്ന
ആനന്ദരൂപനെക്കാണുമാറാകണം
ആമോദമാർക്കും അനാരതമേകുന്ന
തൂമൊഴി നിത്യവും കേൾക്കുമാറാകണം
ഇച്ഛിച്ചതെല്ലാം കൊടുക്കുന്ന തൃക്കരം
ഇച്ഛാനുരൂപമായ്ക്കാണുമാറാകണം
സാഹിത്യവാണികൾ നിത്യമൊഴുക്കുന്ന
തൂമൊഴിയെന്നുമേ കേൾക്കുമാറാകണം
അർത്ഥഗാംഭീര്യമായല്പാക്ഷരമായ
യുക്തമാം വാക്കുകൾ കേൾക്കുമാറാകണം
ചാരുവായുള്ള ഫലിതോക്തിയോതുന്ന
ചാരുസ്മിതാസ്യനെക്കാണുമാറാകണം
സാരോപദേശത്താലാരെയും നിർത്തുന്ന
സാരസവാഗ്മിയെക്കാണുമാറാകണം
അദ്ധ്യാത്മതത്ത്വ രത്നപ്രഭതൂകുന്ന
അത്ഭുതമാം മൊഴി കേൾക്കുമാറാകണം

അത്ഭുതസിദ്ധികളേറെ വിളങ്ങുന്ന
അദ്ധ്യന്യയോഗിയെ കാണുമാറാകണം
സത്യസങ്കല്പനായെങ്ങും വിളങ്ങുന്ന
സത്യരൂപാ എന്റെ സത്യത്തെ കാക്കണേ
സത്യമായെൻ മുമ്പിലെത്തിയഭീഷ്ടമ-
ങ്ങൊക്കവേയേകി രക്ഷിക്കുമാറാകണം
കാണുമാറാകണം കാണുമാറാകണം
സ്വാമിപാദങ്ങളെ കാണുമാറാകണം
ബ്രഹ്മവർച്ചസ്സിനാൽ ശോഭയരുളുന്ന
ബ്രഹ്മസ്വരൂപനെക്കാണുമാറാകണം
ബ്രഹ്മതേജസ്സു തിളങ്ങും തിരുനെറ്റി
ചെമ്മേയെനിക്കൊന്നു കാണുമാറാകണം
സത്വഗുണം തന്നെ നിന്നെരിഞ്ഞീടുന്ന
തൃക്കണ്ണു രണ്ടുമേ കാണുമാറാകണം
ഉത്തമരാജത്വമേറ്റംവിളങ്ങുന്ന
അത്തിരുനാസിക കാണുമാറാകണം
ശാന്തിയരുളുന്ന വാക്സുധ മേന്മേലേ
ചിന്തുന്ന ചുണ്ടുകൾ കാണുമാറാകണം
മുത്തിന്നു നാണമുളവാക്കും ദന്തങ്ങൾ
മുത്താർന്നെനിക്കങ്ങു കാണുമാറാകണം
ഇന്ദുവിൻ മണ്ഡലംപോലെ വിളങ്ങുന്ന
സുന്ദരമാം മുഖം കാണുമാറാകണം
കംബുസമാനമായുള്ളൊരു കണ്ഠവും
കൺമുന്നിൽ നിത്യവും കാണുമാറാകണം
ആർക്കുമനുഗ്രഹമേകിവിളങ്ങുന്ന
തൃക്കൈകളെപ്പൊഴും കാണുമാറാകണം
വിസ്തൃതി ചേർന്നു വിരാജിക്കുംമാറിടം
വിസ്മയരൂപമായ്ക്കാണുമാറാകണം
ഭക്തന്റെ പാപങ്ങൾ ദൂരെയകറ്റുന്ന
പാദപത്മങ്ങളെ കാണുമാറാകണം

കാഷായവസ്ത്രമാമാച്ഛാദനം പൂണ്ട
ശ്രേഷ്ഠമാം മേനിയും കാണുമാറാകണം
ദീർഘദീർഘം വഴി താണ്ടിസംസാരമാം
യാത്ര ജയിച്ചതാം പാദവും കാണണം
ജാനുവിനൊത്തു സദാനീണ്ടുനേർത്തതാം
പാണിപത്മങ്ങളെക്കാണുമാറാകണം
പാദപാംസുക്കളാലേതുമരുഭൂവും
ആരാമമാകുന്ന കാലുകൾ കാണണം
നാരായണ ഗുരുദേവനെയെപ്പൊഴും
മാപാദചൂഡമേ കാണുമാറാകണം
അദ്ധ്യാത്മശക്തിയാൽ രക്ഷ നല്കീടുന്ന
അദ്ധന്യമൂർത്തിയെയെപ്പൊഴും കാണണം.

അനുദിനമധികതര ഭക്തിയൊടങ്ങു
ആനന്ദപൂർവ്വമായ് പ്രാർത്ഥിച്ചിതേ വിധം തന്നെ
ഇതിസമയം ഇലകളും നന്നായ് വളർന്നു
വാഴയ്ക്കു വണ്ണവും പൊക്കവുമേറ്റമായിതു
തരളതരമിലകളും താളംപിടിക്കും
ഭക്തന്റെ മാനസം നിത്യം കുളിർക്കയുമാകുന്നു
ഇലകുറുകിയധികതരനീളവും വീതിയും
താനേ കുറഞ്ഞു കുറുനാമ്പ് വന്നീടുന്നിതു
അതിനു പുറകഴകിലായ് അക്കുടംചാഞ്ഞി-
താർക്കുമാനന്ദം വളർക്കുന്നിന്നെപ്പോഴുമേറ്റ-
മായ് പടലകളുമതു കഴികെ നന്നായ് വി-
രിഞ്ഞിട്ടു പാരാതെ നേരേ നിരന്നിതു കായും
മൃദുലതരമായുള്ള പിഞ്ചുകാ തന്നെയും
വിരലുകൾ കയ്യിലെന്നവണ്ണം തെളിഞ്ഞിതു
അനുദിനവുമതുവളർന്നങ്ങനെ തന്നെ-
യക്കായ്കളെല്ലാമേ കൊഴുത്തു വിളങ്ങീടുന്നു
അതിനുടനെ വിളവങ്ങെത്തിക്കഴിയവേ
അധികതരഭംഗിയാ മേല്പടലപഴു-

ക്കുന്നിതു പതിവിലുമുപരിയായ് പൂജയും
കുല പകുതിയിൽ മേൽ പഴുത്തപ്പോഴേയ്ക്കതു
വെട്ടിനാൻ സൂക്ഷിച്ചുവച്ചു കാത്തീടിനാനവൻ
ദിനവുമഥ ചെയ്തിടും പൂജ കുലയ്ക്കു താ-
നാക്കീട്ടു പ്രാർത്ഥിക്കുമെപ്പോഴും ഗുരുവിനെത്താൻ
അവിടെയതു കണ്ടിട്ടു കുത്സിതവാക്കുകൾ
അതുപൊഴുതിലൊക്കെപ്പറഞ്ഞു ജനങ്ങളും
ഇതുവരെയതായിട്ടുമെന്തിങ്ങുസ്വാമിയും
ഇദ്ദിക്കിലെത്താതിരിക്കുവാൻ എന്തുതാനുള്ളത്
പലരുമിതു ചൊല്ലി പുച്ഛിക്കുന്നുണ്ടെങ്കിലും
പാവനശീലൻ പൂജ തുടർന്നു നടത്തുന്നു
ഗുരുവുമതു സമയമിഹശിഷ്യനുമൊത്തു
പാരം കരിങ്കുളമായ ദേശത്തു പാർക്കുന്നു
ഇരുവരുമൊന്നിച്ചൊരുനാളങ്ങിരിക്കുമ്പോൾ
കഠിനതരമായിതു ഭക്തന്റെ പ്രാർത്ഥന
ശക്തിയാൽ സ്വാമിതൻ ഹൃത്തുതുടിച്ചീടുന്നു തേ
ഗുരുവുമഥ ചൊന്നാൻ നമുക്കു വിശക്കുന്നു
ഹാ ഹാ കലശലായ്ത്തീരുന്നു ക്ഷുത്തുതാനുമേ
അതിനിവിടെ നിന്നിപ്പോഴെന്തു കഴിക്കുകെ-
ന്നുള്ള ചിന്തയുമില്ല ചിത്തം തന്നിൽത്താനും
ഉടനരുളിയിത്തരമപ്പോളെണീറ്റിട്ട്
ഉത്തരദിക്കിന്നുതന്നെ നോക്കി ഗമിക്കുന്നു
പരിചിലിതാരാവന്നു താണ്ടി തിരുവന-
ന്തപുരാലയം തന്നിൽ കടന്നിട്ടവർകളും
വഞ്ചിയിൽ കേറീട്ടു യാത്ര വടക്കോട്ടേക്കു താൻ
പലതരമതായുള്ള ചിന്തയാൽ ദേവനും
പാരാതെ ചെന്നെത്തി വൈക്കമാകും സ്ഥലത്തു താൻ
തെരുതെരെ നടന്നിതാ ഭക്തന്റെ പാർപ്പിട-
മാകും പറവൂരിലുമെത്തി ഗുരുദേവൻ താൻ
സമയമതു പൊഴുതു പാതിരാ തീർന്നിതു

പാവനദേഹൻ നടക്കുന്നതാ രാത്രിയിലും
ഇരവിലധികം മഴയുണ്ടാക കാരണം
ഈറനണിഞ്ഞങ്ങു താൻ പോകുന്നതിരുവരും
കനിവിലഥ ഭക്തന്റെയർച്ചന വാങ്ങുവാൻ
കാരുണ്യവാരാന്നിധി പണിപ്പെടുന്നിങ്ങനെ
ഗുരുവുമഥ ശിഷ്യസമേതനായമ്പലം
ഗുരുതരം മുദാ കേറിക്കണ്ടു വണങ്ങുന്നു
അവിടെയഥ ശാന്തികൾ വേണ്ടശുശ്രൂഷക-
ളമ്പോടു ചെയ്തുടൻ സല്ക്കരിച്ചു യഥാവിധി
ഉടനെയവർ കൽക്കണ്ട് പഴവുമിളനീരും
ഊനമില്ലാതെ കൊടുത്തെങ്കിലുമതിൽ മുദി-
തനല്ലാതെ ചൊല്ലി ഗുരുദേവനുമപ്പൊഴേ
ഇവിടെയെവിടെങ്കിലും കിട്ടുമോ നല്ലതാ-
യിട്ടുള്ള തേൻ കാളിപ്പഴമതു ചൊല്ലുവിൻ
അതു കരുതിയല്ലയോ സ്വാമികൾ ദീർഘമാം
വഴിയുമിഹ താണ്ടിക്കടന്നു വരുന്നതും
അവിടെയൊരു ഭക്തൻ കുലപഴുപ്പിച്ചതാം
വിവരമവരോതിനാർ സ്വാമികളോടുടൻ
ഉടനെയവയിങ്ങു കൊണ്ടുവന്നീടുകെന്നു-
ത്തമനാം ഗുരുദേവൻ ചൊന്നാൻ ഗുണശാലിതാൻ
ഇവിടെ നിന്നെത്രയും ദൂരമുണ്ടാ ഭക്തഭ-
വനത്തിനെന്നാശു കൃപാകരൻ ചോദിച്ചിതു
ഇവിടമിഹ ഭക്തന്റെ ഭവനമായിട്ടു
ഭേദമില്ലല്ലോ നിരൂപിക്കിലൊന്നുമെന്നുള്ള
ഗുരുവചനമരുമയൊടു കേട്ടിട്ടങ്ങു
ഗുരുതന്നുടെ വരവു ഭക്തനെ കേൾപ്പിച്ചു
അതു സപദി ഭക്തനും കേട്ടിട്ടു സാമ്പ്രദം
സ്വാമിനാമം ജപിച്ചങ്ങെഴുന്നേറ്റു തുഷ്ടനായ്
പരഗുരുവേ ഭവദ്ദർശനം കാംക്ഷിച്ചു കൊ-
ണ്ടെത്രനാളായ് നിൻനാമമുരുക്കഴിക്കുന്നു ഞാൻ

മഴയതും നനഞ്ഞങ്ങിരുട്ടിലുമേറ്റമായ്
ദുഃഖിച്ചു വന്നുപോയെന്നെ രക്ഷിച്ചീടുവാനായ്
അരുളിവനിലുണ്ടെങ്കിലെല്ലാം പൊറുക്കണേ
ആ! ഹന്ത! ഞാൻ ചെയ്തതാം തെറ്റു സമസ്തവുമെ-
ന്നരുളിയിതാ ഭക്തനപ്പൊഴേയക്കുലയു-
മായാനന്ദമോടെ നടന്നങ്ങു ചെന്നിട്ടിതാ
ഗുരുസവിധമക്കുല കൊണ്ടുവച്ചിട്ടങ്ങു
തൃക്കാലിണയിലായ് വീണു തൊഴുതു നിന്നീടിനാൻ
അധികതര ഭക്തിപ്രഭാപൂരത്താലപ്പോൾ
പൊഴിച്ചാനവനാനന്ദബാഷ്പധാരാവലി
പലപൊഴുതു ഗുരുതൻ പാദവും വന്ദിച്ചു
പാരിച്ച ഭക്ത്യാ സ്തുതിച്ചീടിനാനാർത്തനായി
ഗുരുവരനുമതു സമയം പഴമതൊ-
ന്നെടുത്തിട്ടു സാമ്പ്രതം പാതി ഭുജിച്ചീടുന്നു
പകുതിയതു ഭാഗ്യവാനായീടും ഭക്തനു
തൃക്കൈകളാൽ താൻ കൊടുത്തു സ്മിതാസ്യനായിട്ടു
അധികതരമാണല്ലോ സ്വാദീപ്പഴത്തിനെ-
ന്നാനന്ദരൂപൻ പറഞ്ഞീടിനാൻ പലപ്പൊഴും
ഗുരുവരനെയാശു വരുത്തുവാനാശിച്ച
ഭക്തൻ കൃതാർത്ഥനായ്ത്തീർന്നു ഗുരുസേവയാൽ.

# കൃഷ്ണൻ വക്കീലിന്റെ പരീക്ഷണം

പുകളെഴുന്ന ചേർത്തല തന്നിൽ വസിച്ചിടും
പുണ്യവാന്മാരിലങ്ങേറ്റം ശ്രേഷ്ഠതയുള്ളവൻ
അറിയുമമലാശയൻ കൃഷ്ണാഖ്യനെന്നൊരാൾ-
ക്കഴകിനൊടനുഭവകഥയുമുരച്ചിടാം
പലവിധമിയന്നിടും യുക്തിവാദങ്ങളാൽ
പലകഥകളീ മാന്യനന്നു ഖണ്ഡിക്കുന്നു
എതിരു പലരോടുമേ ചൊന്നിരുന്നീടിനാൻ

മതിയിലിവ വിശ്വാസമാകും വരെയ്ക്കു താൻ
തിരുവടികൾ ഭക്തന്റെവാഴപ്പഴത്തിനായ്
വരവിനൊടു പ്രത്യക്ഷമായതാം സംഭവം
അമിതതരമായുള്ള വിശ്വാസമുണ്ടെങ്കിൽ
ആത്മാർത്ഥതയതിൽ തീരെ കുറഞ്ഞീടുന്നിതു
ഒരുദിനമതൊന്നു പ്രത്യക്ഷമറിയുവാൻ
കരുതി മനതാരിലുറപ്പിച്ചിരുന്നിതു
വിമലമതിയായുള്ള കൃഷ്ണനുമങ്ങനെ
വാഴുന്ന നാളിൽ വീട്ടിൽ വിശേഷം നടന്നിതു
മഹിമയിയലുന്നവൻ പത്നി പ്രസവിച്ചാൽ
ഓമന മക്കളങ്ങന്നേ മരിക്കയും ചെയ്യും
ഒരു ദിവസമെങ്കിലും ജീവിച്ചു കാണില്ല
തീരാത്ത ദുഃഖത്തിലാണ്ടു വീട്ടുകാരൊക്കെയും
പിറവിയതു ജീവനില്ലാത്ത കുഞ്ഞെന്നതോ
പിറ്റേന്നു താൻ മരിച്ചതുമല്ലാതെയാകുമോ
പലതുമിതു സദൃശമിഹകണ്ടാർത്തരായ്
പാരം പരിതപിച്ചക്കാലമവരൊക്കെയും
അമിതഗുണവാനതായുള്ള ഗുരുവിനെ
ആർത്ത്യാ ഭജിക്കുകിലാർത്തികൾ തീർന്നിടും
ഇതികഥ ജനാവലി ചൊന്നതു കേട്ടിട്ടു
അതുമുതൽ സുപത്നിയും ഭക്ത്യാ വസിച്ചിതു
സമയമതുമാസം പലതുകഴികവേ
സാരമാം ഗർഭം ധരിച്ചിതു നാരിയും മുദാ
അധികതരമായുള്ളയോജസ്സുമോർമ്മയും
അവളിലഥ കാണുമാറായ് ജനങ്ങൾക്കും
ഗുരുവിലളവറ്റ ഭക്ത്യാദരം മൂലമാ-
ഗുണമതിയവൾക്കേകി മഹത്വങ്ങളൊക്കെ
പലദിവസമായ് പാവനാംഗി ഗുരുവിനു
പലതരത്തിലായുള്ള പൂജകൾ ചെയ്കയായ്
മഹിതതരമായങ്ങു ശുക്രവാരങ്ങളിൽ

മാനിനിക്കേറി വ്രതാനുഷ്ഠാനമൊക്കെയും മേ
അതുപലതങ്ങു തുടങ്ങുന്നതിൻ മുമ്പിലേ
അനവധി പണ്ം താൻ വഞ്ചിയിലിടുന്നിതു
അതുലനിധി ഗുരുദേവനു കൊടുക്കണം
അതു കഴികെ മാസങ്ങൾ പത്തും തികയുന്നു
അത്ഭുതവിക്രമനാം കുഞ്ഞും പിറന്നീടിനാൻ
മൃതിയതിഭയാനകം ജ്യേഷ്ഠപ്രജകളെ
മൃത്യുദേവൻ നേരത്തേ കൊണ്ടുപോയെന്നുള്ളതാം
പരിഭവമിവിടെയിഹ വേണ്ടീലകുഞ്ഞും
പാരമാനന്ദേന സസുഖം കളിക്കുന്നിതു
മധുരതരമാകിയ മഞ്ജുള ഭാഷണാൽ
മാതാപിതാക്കളെന്നുമേറ്റമുദിതരായും
ചില സമയമക്കുഞ്ഞു മുട്ടുകാലിലിഴ-
ഞ്ഞാത്തമോദേന അവ്യക്തമായ് പറയുന്നു
അശരണനെങ്കിലുമച്ഛനെവിളിക്കുന്നു
മാതാവു തന്നെയും പിന്നെ വിളിച്ചീടുന്നു
മൃദുലതരമായുള്ള ഭാവവിശ്വാസത്താൽ
മൃദുലമതി ഏവരേം സന്തുഷ്ടരാക്കുന്നു
മകനിവനിനിയും ചോറൂണു നടക്കണം
ഗുരുസവിധമെത്തീട്ടു വേണമതുമെന്ന്
ഗുണമിയലും മാതാപിതാക്കളവനെയും
ഗുരുവരപദാന്തികേ കൊണ്ടുക്കിടത്തിനാർ
ഗുരുവരനുമപ്പഴേ തന്നുടെതൃക്കരാൽ
അന്നമങ്ങഞ്ചാതെ കൊടുത്തിതു സാമോദമേ-
തനയനിവനുണ്ടായ കാലം മുതൽക്കു താൻ
താനേ കടന്നു പിതാവിന്റെ ദുർമ്മതമൊക്കെയും
പരിചിനൊടു പോയിതി യുക്തിവാദത്വര
പാവനനായ് ഗുരുദേവ ഭക്തനുമായിതേ
മുറിയധികമുള്ളൊരാ വീടിതെന്നാകിലും
മുറിയതു വിശേഷമായൊന്നു ഗുരുവിനായ്

പുതിയതരമായുള്ള കട്ടിലും പായുമേ
പുതുമയിലിതാ ഗുരു വന്നുവസിക്കുവാൻ
ഒരു വലിയ ഭണ്ഡാരം വച്ചു പുതിയതായ്
ഒരു വലിയ സങ്കല്പവും ഉണ്ടിങ്ങവിടെയും
ഇവിടെയൊരു നല്ല നിക്ഷേപം ചമച്ചിടും
ഇവിടെയഥ വന്നു വാങ്ങീടണമെൻ ഗുരു
വരദനഭയൻ ഗുരു വന്നില്ലയെങ്കിലോ
വാരിഞ്ഞാനായവയൊക്കെയും ദാനം കൊടുത്തിടും
ഗുരുവിനുടെ വഞ്ചിയിൽ മേൽക്കുമേൽ നാണയം
ഗുണമതു വരും പടിയേറി വരുന്നിതു
വില വളരെവരും നാണയവും വീഴുന്നു
വികൃതതരമാകുന്നു പായും കിടക്കയും
ഗുരുവിനിരിക്കുവാനുള്ള പായ് പഴകിയും
ഗുരുവരഭക്തനും പുതുതൊന്നുവാങ്ങിച്ചു
ഇനിയുമിതു മാറി ഞാൻ വയ്ക്കില്ലതിന്നിടെ
ഇവനു ഗുരു വന്നുതാൻ സംതൃപ്തി നല്കണം
തുകയതു പലതരം കൂടീട്ടുമേവുന്നു
തുണയതു തന്നിടാൻ എത്താഗുരുതാനുമേ
ഗുരുവരൻ ഇതിന്നുന്നിവന്നിലയെങ്കിലോ
ഗുരുവിനൊടു ഞാൻ ചെന്നു പറയുകയുമില്ല
അമിതഗുണവാരിധി ഗുരുവും ചേർത്തല
ആനന്ദമായങ്ങു കണ്ണാടി പ്രതിഷ്ഠിപ്പിനായ്
അതികുതുകമോടെ ചേർത്തല ചെന്നിട്ടു താൻ
അകതളിരിലപ്പോൾ പരീക്ഷണമാകയാൽ
കൃഷ്ണനാം വക്കീലുമെത്തീലകളവങ്കോട്ടുതാൻ
കൃപയൊടു ഗുരുവും കണ്ണാടി പ്രതിഷ്ഠ ചെ-
യ്തതിനുടനെ ശേഷമാരാഞ്ഞിതത്ര കാര്യവും
ഇവിടെയെവിടയാണാ കൃഷ്ണൻ തന്റെ മന്ദിരം
ഇവിടെയിഹ കണ്ടതുമില്ലല്ലോ കൃഷ്ണനെ
അധികമകലത്തല്ലെന്നുള്ള ചൊല്ലു കേ-

ട്ടാനന്ദവാരാന്നിധി താനും മൊഴിഞ്ഞിത്തരം
അവിടെയിഹപോകണം ബോട്ടു വിട്ടീടുക
അങ്ങോട്ടു പോയിട്ടു വേണമല്ലോമടക്കവും
ഇതു സകലമെങ്ങനോ കേട്ടിട്ടു കൃഷ്ണനാം
വക്കീലു താനും മുദിതനായി നിൽക്കുന്നിതു
ഗുരുവരനെയെഴുന്നള്ളുന്നുണ്ടു വീട്ടിലേക്കെ-
ന്നറിഞ്ഞങ്ങു കൈകൂപ്പിയടുത്തിതു ബോട്ടതിൽ
ഗുരുവരപദാംബുജം നന്നായ് നമസ്കരി-
ച്ചാ ഗുണചരിതനായങ്ങിറങ്ങികരയ്ക്കും
പെരുമയെഴും ഗേഹേ ഗമിച്ചു വിനയവാൻ
പൂവാടിയിലിരുത്തി ഗുരുദേവനേയുമേ
സുരഭില സുമങ്ങളിൽ തട്ടിത്തലോടിയാ
സുന്ദരമായ വായുവും വീശീതു മേൽക്കുമേൽ
അതുസമയം ഇന്നിയുമിഹ പോകാമക-
ത്തേയ്ക്കന്നാനന്ദരൂപനെ താനും നയിച്ചിതു
അവിടെ ഗുരുദേവനു മുന്നമേ വച്ചതാം
അകതളിർ കുളിർത്തുള്ള കട്ടിലും പായുമേ
പരിചൊടു താനൊരുക്കിവച്ചിരിക്കുന്നതിൽ
പവനഗാത്രനാം ഗുരുദേവനും വാണിതു
വിരവിനൊടെടുത്തിങ്ങു കൊണ്ടുവന്നീടിനാൻ
വിസ്മയമാം തന്റെ നിധിയും ഗുരുവിനായിട്ടു
പരമപുരുഷൻ ഗുരുവിതു സകലതും
കണ്ടിട്ടു മാധുര്യവാചാ പറഞ്ഞേനിത്തരം
ഇതുസമയമിന്നിയും തൃപ്തനായ് വന്നിതോ
ഇന്നിയും വേണ്ടതെന്തെന്നു ചൊല്ലീടുക ഭവാൻ
അതു സപദിയാവർത്തിച്ചോതി ഗുരുതാനും
പാരം പുഞ്ചിരിതൂകി കടാക്ഷിച്ചിതെത്രയും
അമിത വിനയാന്വിതനപ്പഴേ വീണിതു
അപ്പുണ്യദേവന്റെ തൃത്താരിണക്കായിട്ടു താൻ
കവിളു വഴി ഒഴുകിയിതു ആശുബാഷ്പവും

അതുപൊഴുതു പാരമായുള്ള പുളകത്താൽ
ആ ധന്യനെത്രയും ശുദ്ധമാനസനായിതേ
വിനയമതിനാലേ കുനിഞ്ഞ ശരീരനായി
വീതശംഖം ധനം താൻ തൃക്കാൽക്കൽ വയ്ക്കുന്നിതാ
ഗുരുവുമഥ കാരുണ്യപൂരംപൊഴിച്ചിട്ടു
തിരുവചനമോതീട്ടനുഗ്രഹിച്ചെന്നല്ല
വരുവനിനിയും തവ നല്ലകാലം താനും
അധികതര ഭക്തിയാലമ്മഹാനന്നതാ
അന്നേരമീവിധം പ്രാർത്ഥന ചൊല്ലിയാദരാൽ.

# പ്രാർത്ഥന

ശ്രീഗുരോ നമോസ്തുതേ നമോസ്തുതേ നമോസ്തുതേ
ശ്രീഗുരോ നമോസ്തുതേ നമോസ്തുദേവ പാഹിമാം
അൻപിൽ മോദമേകിടും കൃപാകരാ ഗുണനിധേ
കുമ്പിടുന്നു നിൻ പദേയാമയങ്ങൾ നീങ്ങുവാൻ
ഇമ്പമാർന്ന ചെമ്പഴന്തി കൊണ്ടുജ്ജ്വലാഭനായിടും
വൻപെഴുന്ന യോഗിവര്യ സന്തതം സ്മരിച്ചിടാം
ഈശപൂജ ശ്രേഷ്ഠമെന്നുരച്ചു നീ മുദാപരം
ക്ഷേത്രമാകെ തീർത്ത ദേവ കൂപ്പിടാം സദായ്പ്പൊഴും
ജാതിയാമിരുട്ടിനാലെ ഭാരതം ദുഷിച്ച നാൾ
ജാതനായൊരാര്യസൂര്യ സാദരംതൊഴുന്നിതാ
ആയിരത്തി മുപ്പതോടൊന്നു ചേർന്നൊരബ്ദവും
ആടൽ തീർത്ത ചിങ്ങവുംചതയവും തൊഴുന്നിതാ
ഏകജാതി ഏകദൈവം ഏകധർമ്മമെന്നതും
ഓതിയോരുവന്ദ്യപാദശ്രീഗുരോനമിച്ചിടാം
മദ്യസേവയാരുമേ നടത്തിടൊല്ലയെന്നൊരു
ഹൃദ്യമായ വാക്കുചൊന്ന യോഗിവര്യപാഹിമാം
തന്നിലും ഉയർച്ചയാണു തന്നയൽക്കുവേണ്ടതു
ചൊന്നു മോദമാർക്കുമേകി ദേവദേവ നീ മുദാ

മർത്ത്യരെല്ലാമേക ജാതിയാകയാൽ പരസ്പരം
വേഴ്ചയെ നടത്തിടാനനുവദിച്ച ദേവനെ
നാനാമതത്തിനുള്ള സാരമേകമാകയാൽ
ഏകമാം മതമിതെന്നു ചൊന്ന ദേവ കൈതൊഴാം
തീർത്ഥഭൂമിയായിടുന്ന വർക്കലയ്ക്കു നിത്യ-
തീർത്ഥയാത്രയായി വന്നിടാൻ തുണയ്ക്കണേ.

ഗുരുവരനെയാരുമേ കാണുവാനാശിച്ചു
പ്രാർത്ഥിച്ചിതെന്നാകിലഭീഷ്ടം വരുത്തും ഗുരു
അതിനു പല കഥകളതുപറയുവാ-
നുണ്ടെങ്കിലും ഒന്നുമാത്രം താൻ പറയുന്നു ഞാൻ
വലിയ ഗുരുഭക്തനെ പരിഹസിപ്പതിന്നായ്
കൂട്ടുകാരായുള്ള രണ്ടാളുകളൊപ്പമായ്
ഒത്തുചേർന്നിത്ഥം പൊളിചൊല്ലിക്കളിയാക്കിതു
ഗുരുവുമഥ ഇന്നഹോ കൊച്ചിയിലുണ്ടെന്നും
കുതുകമൊടു കാറ്റുകൊണ്ടീടുന്നു സാമ്പ്രതം
തിരികെ വരുന്നേരമിങ്ങാണു താമസ-
മെന്നുള്ള കാര്യവുമോതീ ഗമിച്ചു താനുമേ
പറയുവതു വാസ്തവമെന്നു ധരിച്ചു താനും
പാവനാത്മാവിന്റെ ഇഷ്ടത്തിനൊത്തുള്ളതായി
പലതരമതായുള്ള പഴങ്ങളും കായ്കളും
പാരം പലഹാരമെല്ലാമൊരുക്കീട്ടവൻതാൻ
പരമഗുരു വരവിനെ കാത്തിട്ടു ഭക്തൻ
പൂരിച്ചമോദേന നില്ക്കുന്ന നേരത്തങ്ങതാ
കളവതു പറയുകയാണിന്നു ഞങ്ങളെന്നു
കൂട്ടുകാർ ചൊന്നീടവേ പാരിച്ചിതു സങ്കടം
ഗുരുവരികയില്ലീ സാധനമൊക്കെയും
ഉരുതരമോദേന നമ്മൾക്കു തിന്നാമെടോ
അറിയുക സഹോദരാ പാഴായിതുദ്യമം
അറുതിവരുത്തീടുവാൻ സാധനമൊക്കെയും

അവരതു പറഞ്ഞങ്ങു നിന്നീടുന്ന വേള-
യ ഗുരുവരനുമുണ്ട് പ്രത്യക്ഷനായ് നിൽക്കുന്നു
അഖിലജഗദീശൻ ഗുരുദേവനങ്ങനെ
അപരിചിതനെപ്പോലെ വന്നു ഗൃഹാന്തികേ
കനികൾ ഫലഹാരങ്ങളാരു ഭുജിച്ചീടും
കള്ളം പറഞ്ഞവർക്കെങ്ങാനും കിട്ടീടുന്നതോ
ഗുരുവമലഹാസം പൊഴിച്ചിതാ ഭക്തനാം
നാരായണനാമവനോ അനുഗ്രഹിക്കുന്നു
കളവു പറയുന്നവർക്കപ്പഴുണ്ടായുള്ള
ഭക്ത്യാദരങ്ങളെന്നെത്രയെന്നോതാവതോ
അവരതി വിനീതരായ് കൈകൂപ്പിയങ്ങനെ
ആത്മനിർവൃതിയിലതിമോദിച്ചു നിന്നുപോയ്
ഗുരുവരപദാംബുജം കൂപ്പിവന്ദിച്ചഥ
ഗുരുവരാ! പൊറുത്താലുമുള്ള തെറ്റൊക്കെയും
ഇതുപറയുമളവിലാമന്ദസ്മിതത്താലെ
അകതളിർ കുളിർപ്പിച്ചയച്ചിതു സദ്ഗുരു
കളിയൊരുവൻ അതരുളീടിലുമൊക്കെയും
കണ്ടറിഞ്ഞങ്ങെത്തുന്നുമുന്നം മഹാപുണ്യവാൻ
പരമഗുരു പരിചിനൊടു കാട്ടിയൊര-
ത്ഭുതമെല്ലാം കഥിക്കുവാനാർക്കാണു സാധ്യത
ഇതിപരമഗുരുമഹിമകട്ടൊട്ടു ചൊ-
ല്ലിയ പാവനരൂപയാം തത്തയും വാണിതു
ഒരു ദിനമങ്ങായതരുവിപ്പുറത്തു താൻ.

## ഒരു കിണർ കുഴിക്കണം

ഒരു വലിയ സംഘമാം നാട്ടുകാർ വന്നിതു
ഗുരുവിന്നൊടുചൊല്ലി കുടിവെള്ളമില്ലെന്ന
ഗുരുതരമായുള്ള വിപത്തു പറഞ്ഞിതേ
ഉണങ്ങിവരണ്ടിന്നിതു നെയ്യാർ മഹാഗുരോ

ഉടയവതാരിന്നു ഞങ്ങൾക്കു ചൊല്ലുവാൻ
കിണറുമതില്ലിവിടെ ഉള്ളിടത്തൊക്കെയും
ചെമ്മേ ക്രമേണ വറ്റിവരണ്ടു തുടങ്ങിനാൻ
ഇതിവചനമവരുമഥ ചൊല്ലുന്ന കേ-
ട്ടിതിനുപരി ചൊന്നാൻ ഗുരുവൊരുവനോടായ്
വിരവിലിഹ നീ ചെന്നനന്തപുരിയിലാ
പേട്ടയിൽ തോപ്പിലെ കുത്തകക്കാരൻ മാതുവോ-
ടാക്കിണറതു കുഴിക്കൂ വൈകേണ്ടതില്ലിനി
സരസതരഗുരുവചനമതങ്ങു കേൾ-
ക്കയാലപ്പൊഴേ പോയിതൊരുത്തനും പേട്ടയിൽ
ഗുരുവചനമതുമവനോതീട്ടു പോന്നിതു
ഗുരുവരനെ വന്ദിച്ചു നിന്നിതു പോയൊരാൾ
വിനയമൊടു ചൊന്നിതു ഇന്നുതന്നെവരും
വിവരമതേറെയുള്ളൊരു പണിക്കാരോടും
സവിധമതിലെത്തിടാമിന്നുതന്നെയെന്നു
സരസതരമായ് പറഞ്ഞയച്ചിതു മാതുവും
അധികസമയം കഴിഞ്ഞിടുന്നതിൻ മുൻപായ്
അഖിലജഗദീശന്നെ വന്നുവണങ്ങിനാൻ
ഒരു കിണറു ചെയ്യുവാനാഗ്രഹിച്ചുള്ള ഞാൻ
ഒരു മറവി മൂലമായ് താമസിപ്പിച്ചതു
വ്യഥയുമതുമൂലമെനിക്കുണ്ടു മദ്ഗുരോ
വിധിയതു കണക്കിനു രണ്ടു കിണറുകൾ
പരിചിനൊടു ചെയ്യിക്കുന്നുണ്ടു ഞാനിവിടെ
പരമപുരുഷാ ചെയ്ത സത്യം പിഴയ്ക്കല്ലെ
കിണറുകൾ കുഴിച്ചിട്ടേ ഗേഹവും പൂകിടൂ
കിണർ പണി ഝടിതിയിലങ്ങു നടക്കുന്നു-
ണ്ടുടനെ അതു തന്നുടെ കുറ്റവും തീർന്നിതു
ഇതുസമയമക്കഥ കിളിയുരയ്ക്കുന്നു
പലപലതരം വേല കുത്തകയേറ്റിട്ടു
പാലിച്ചു ചെയ്യിക്കുമാറുണ്ടു മാതു കുത്തക-

ക്കാരനുമതുപടി ഒരിക്കലങ്ങെത്തീട്ടു
ഗുരുപദവന്ദനം ചെയ്തനുജ്ഞ വാങ്ങീട്ടു-
മേ പോയീട്ടുമിന്നുതാൻ കുത്തകയേൽക്കേണ്ടതും
ഗുരുവുമതു സമയമരുവിപ്പുറത്തില്ല
വളരെ സമയം കാത്തു മാതു ഗുരുവിനെ
വരുവതിനെയെപ്പൊഴോ ഗുരുവുമഥയെ-
ന്നുള്ള വിവരമതറിയായ്കയാൽ ഏറ്റം വി-
വശനായ് ഗുരുവിനുടെ പടമതിൻ മുന്നിൽ
നമിച്ചിട്ടു സങ്കല്പിച്ചിപ്രകാരം ചെയ്തിതു
ഗുരുവര നമിച്ചിട്ടു പോകുന്നു ഞാനിതാ
കുത്തകയേറ്റു പണി നടത്തീടുവാനിപ്പോൾ
പണിയതു കിട്ടുകിൽ കിണറതുകുഴിക്കും
ഒരുവലിയ കിണറവിടെയെന്നെന്റെയിംഗിതം
പണിയതു കഴിഞ്ഞിട്ടേഴു വർഷംപോയിതു
കിണറതു കുഴിക്കുന്ന കാര്യവും വിട്ടിതു
അതു കരുതിയാണാക്കിണറു കുഴിക്കെന്നു
അമലഗുരു ചൊല്ലിവിട്ടീടുവാൻ കാരണം
ഇക്കഥ കേട്ടവർക്കൊക്കെയും വിസ്മയമാണു
ഒരു പടം തന്നുടെ മുന്നിൽ സങ്കല്പിച്ചിതു
ഗുരുവതു മറന്നില്ലയെന്നുള്ളതത്ഭുതം
ഗുരുവുമൊരു പടവുമൊരു ബിംബവുമെ-
ന്നുള്ള സംശയം വേണ്ടില്ലയെന്നതിന്നിക്കഥ
നലമൊടുടനുണ്ടാകും സംശയമേവർക്കും
തീർത്തിട്ടു കാത്തിടും ഗുരുവെന്നതു നിശ്ചയം.

## ഗുരുപൂജാമഹത്വം

ഗുരുവരനിരിക്കുന്ന സ്ഥലത്തു താൻ ചെന്നിട്ട്
ഗുരുകരുണയുണ്ടാകുമാറങ്ങുസർവ്വരും
ഗുരുപൂജ കനിവിനൊട്ടു ചെയ്യുന്നതായു-

ള്ള കഥകളഥ പറകയായങ്ങു കി-
ളിതാനും ഗുരുവരവറിഞ്ഞെന്നാലാളുകൾ
മിളിതഹൃദയരായോടിയെത്തീടുന്നിതു
അവിടെയിഹ ശിഷ്യരുമുണ്ടങ്ങനവധി
അവരുടെയ ഭക്ഷണം എങ്ങനെയാകുന്നു
ധനികരവരായുള്ള സദ്വൃത്തരെപ്പൊഴും
ധനവുമഥ ധാന്യവും പണവുമിഹ കൊ-
ണ്ടനവധികമായിട്ടു വയ്ക്കുന്നു സാമ്പ്രദം
അതുടനെയങ്ങനെ പാചകം ചെയ്യുന്നിതു
ഗുരുവിനെ വരാസനേ ചേർത്തങ്ങിരുത്തീട്ടു
ഗുണമിയലുമാറു വിളക്കു കത്തിക്കുന്നു
ഗുരുവിനു കളേബരം മാല ചാർത്തിക്കുന്നു
ഗുരുവിലുളവായുള്ളതാം ഭക്ത്യാലപ്പൊഴേ
തിരുനികടമങ്ങതാപീഠവും വച്ചിട്ടു
അതിനുപരിയിലയിട്ടു സാമോദമായി
വിഭവമതു സർവ്വം വിളമ്പുന്നു ശുദ്ധമായ്
ചെറിയ ഒരു കിണ്ടിയിൽ വെള്ളവും വയ്ക്കുന്നു
ചെറിയതര പാത്രത്തിൽഗന്ധദ്രവ്യങ്ങളും
തുളസിദള തെറ്റിയും പിച്ചിയും മറ്റുമായ്
തുലനമതി ശുദ്ധമാക്കിയെടുത്തീടുന്നു
പരമപുമാനങ്ങനെയഗ്രാസനേ വാഴുന്നു
പാദാന്തികത്തിൽ പൂജയും ചെയ്യുന്നു ഭക്തരും
ജലഗന്ധപുഷ്പധൂപ ദീപത്താലപ്പഴേ
ജഗതിവരദാതാവാം സ്വാമിക്കു പൂജയും
പരിചിനൊടർപ്പിച്ചിട്ടാരതി കർപ്പൂരാൽ
പരിചിനൊടു കഴിച്ചു തൊഴുതു ഭജിക്കുന്നു
ഗുരുവിനുടെയാജ്ഞയാ സർവ്വജനത്തിനും
ഗുരുവരപ്രസാദമായെല്ലാം വിളമ്പിടും
അഴകിനൊടു ഗീത പതിനഞ്ചാമദ്ധ്യായം
ആജ്ഞയാ നിത്യം ജപിക്കണമെല്ലാരും ദൃഢം

അതുകഴികയാലങ്ങു ബ്രഹ്മാർപ്പണം ചെയ്തു
അശനം തുടരുക നിത്യമാണീക്കാര്യവും
അവശതയുള്ളവർ പലപല സങ്കല്പാൽ
ആശാനുരൂപനു പൂജയർപ്പിച്ചുനിന്നിടും
അവരുടെയാഗ്രഹം കാലേ ഗ്രഹിച്ചിട്ടു
ആത്മസ്വരൂപനനുഗ്രഹിക്കുന്നു നിത്യവും
ഒരുദിനമങ്ങനെയരുവിപ്പുറത്തുതാനും
ഒരു വലിയ ജനതയുണ്ടു ഗുരുപൂജയ്ക്ക്
ഗുരുവരനികടത്തിൽ പൂജകഴിച്ചിട്ട്
ഗുരുവിനുടെയാജ്ഞയാ സർവ്വജനത്തിനും
വിഭവമതു സർവ്വം വിളമ്പിക്കഴിഞ്ഞിതു
വിബുധത പെരുത്തതാം ഗുരുവുമന്നേരം
ദൃക്കൊന്നു മെല്ലവേ ചുഴറ്റി ദിക്കൊക്കെ താനും
ദൃഢതരമതാ ഒറ്റയാൾ വളരെദിശി
മാറി പാരം പരവശനായിരുന്നീടുന്നു
മനുജനൊരുവൻ താൻ ഭക്ഷണമേൽക്കാതെ
മരുവതിനു കാരണമെന്തു വിളിച്ചീടുക
മതിയതു വിശുദ്ധനായുള്ളോരുശിഷ്യനു-
മായവനെയങ്ങു വിളിക്കുന്നു ഗുരുവെന്നു
മനതളിരിലാശിച്ചിരിക്കുന്നവനോടു
ആനന്ദമാമ്മാറ് ചെന്നുപറഞ്ഞീടിനാൻ
ഗുരുവിനുടെയാജ്ഞയെ ലംഘിക്കുവാനുള്ള
ഗുണമവനുമില്ലാത്ത കാരണാൽപ്പെട്ടെന്നു
വന്നിട്ടു ഗുരുവിനുടെ പാദങ്ങൾ വന്ദിച്ചു
വാവിട്ടു മെല്ലെക്കരഞ്ഞു നിന്നീടിനാനവൻ
കരവതിനു കാരണമെന്തെന്നു ചൊല്ലുക
കാരണമെന്തു ഭക്ഷണത്തിനെത്താഞ്ഞതും
തിരുവചനമരുമയൊടു കേട്ടിട്ടവൻ
തിരുനികടത്തിലതിനുത്തരമോതിനാൻ
പരമപുരുഷാ കരുണയൊടു കേട്ടാലും

പാരമാമാഗ്രഹമുണ്ടു ഭക്ഷണമേല്ക്കുവാൻ
പലവിധമതായുള്ള വ്യാധിതൻ കാരണാൽ
വായിൽക്കൂടെ കടക്കില്ല ഭക്ഷണമൊന്നുമേ
വലിയ വിധമായുള്ള ആശയുണ്ടു ഗുരോ
വർഷം ഏഴും കഴിഞ്ഞു ഭോജ്യം കഴിച്ചിട്ടു താൻ
ദ്രവമതായുള്ള പാനീയം മാത്രമേ
ദാക്ഷിണ്യശീലാ കഴിക്കാവതുള്ളു നിത്യവും
ദയ വിനയശീലനായ ഗുരുദേവനും
ദിവ്യമതാം കയ്യിനാലൊരുപിടി ചോറപ്പോൾ
ദീനനാം ഭക്തനായ് നൽകീട്ടശിക്കുവാനങ്ങു
പ്രണയതര ഭാഷയാ ചൊല്ലിക്കൊടുത്തിതു
പ്രാശനമെന്നപോലപ്പോഴവൻ താനുമങ്ങ-
കമുരുകീട്ടു പ്രാർത്ഥിച്ചു താൻ ഭക്ഷിച്ചിതന്നു
കനിവിനൊടു പിന്നെയും ഗുരുവുമഥ ചൊ-
ല്ലുന്നു വിവശത വിടുംവരെ ഭക്ഷിച്ചീടു.
ഇന്നിയുമീരോഗം നിനക്കുവരുന്നതല്ല
ഇന്നു മുതൽക്ക് ഭക്തിയേറ്റം വളർത്തീടണം
അതു മുതലവന്നിഹ ഭക്ഷണമാവോളം
അകമതുകുളിർക്കെയങ്ങേറ്റം ഭുജിക്കുന്നു
ഗുരുവിനുടെ മഹത്വവും ഗുരുപൂജാന്ന
ഗുരുത്വവുമാനന്ദമോടെ ജനമേറെ പു-
കഴ്ത്തി ഭജിച്ചു ശുദ്ധരായീടുന്നിതേവിധം
ഗുരുവിലുൾഭക്തിയും ഗുരുപൂജ തന്നുടെ
ഫലവുമിവിടെ കുറിച്ചീടിനേനിന്നു ഞാൻ
പറയുമിതു സാധ്യമല്ല ഗുരു തന്നുടെ
പലതരമതായുള്ള ദിവ്യമഹത്വങ്ങൾ
ദുരിതഹരമിക്കഥയതു ശ്രവിക്കിലോ
ദൈന്യവും തീർന്നിടും ഗുരുഭക്തിയും വർദ്ധിക്കും
അനവധി കഥകളുണ്ടത്ഭുതമായിത്താൻ
ആത്മാനുഭൂതിക്കു കാരണമതായുള്ളതു

പറയുവതസാദ്ധ്യം ഗുരുവരലീലകൾ
പാവനരൂപൻ ഗുരുവേ പ്രാർത്ഥിക്കതാനുമേ
പ്രകൃതിയുടെ വൈഭവം മാറ്റുന്നു പിന്നെയും
പ്രകൃതി കൃതമായുള്ള കർമ്മങ്ങളൊക്കെയും
സുകൃതനിധി ദേവനുമേറ്റവും ചെയ്യുന്നു
സകൃതമിതു വാഴ്ത്തുക മാനവധർമവും
പരവശതകളേറ്റവും തീർന്നു മാനവർ
പരമപരിശുദ്ധരായ്ത്തന്നെ വസിക്കണം
സകലഗുണമിയലുമക്കിളിയുമുടൻ
സകലഗുണരാശിയാം ശാരദാദേവിയെ
സദയമിഹ വന്ദിച്ചുവന്നിടാമെന്നുള്ള
സരസതര വാക്കുതാൻ മെല്ലെയുരച്ചങ്ങു
ഗുരുവരകഥാമൃതം അഞ്ചാം സർഗ്ഗവും
ഗുണമിയലും കളകാഞ്ചി വൃത്തത്തിലായി
ഗുണമൊടുതന്നെത്തുടങ്ങിപ്പതുക്കവേ താൻ
ഗുണമഹിമവഴിയും മണികാഞ്ചിവൃത്താൽ
പര്യവസാനിപ്പിച്ചു തത്തയും പോയങ്ങു താൻ
ഇതി അഞ്ചാം കാണ്ഡം സമാപ്തം

# കർമ്മയോഗകാണ്ഡം

### ആറാം കാണ്ഡം (അന്നനട)

### എസ്.എൻ.ഡി.പി.

അരുവിതൻ തീരത്തതിമോദത്തൊടു
ഗുരുവരൻ താനും തപസനുഷ്ഠിച്ചു
വിരാജിക്കും കാലം പരമസാത്വികൻ
വിരവിൽ ചൈതന്യം പരത്തി ലോകത്തിൽ
മഹത്വമേറുന്ന ശിവാലയത്തിന്റെ
ഭരണകാര്യങ്ങൾ നിവർത്തിപ്പാനായി
മഹാഗുരുവതാ ചെറിയൊരു സംഘം

മഹനീയമായി തുടങ്ങിയപ്പൊഴേ
അതിന്റെ കാര്യങ്ങൾ കഴിഞ്ഞൊരു സർഗ്ഗേ
പറഞ്ഞതു മുന്നമറിഞ്ഞിട്ടുണ്ടല്ലോ
അതിനു ബാക്കിതാനിവിടെ ചൊൽവതു
അധികമോദേന പറഞ്ഞു തത്തയും
സഹസ്രമബ്ദത്തിൻ പിൻപെഴുപത്തിനാ-
ലാണ്ടതായുള്ള ധനു പതിനാലിലും
ഇരുപത്തിനാലു തികഞ്ഞ ഭക്തന്മാർ
ഒരുമയിലൊരു ചെറു സഭ സ്ഥാപി-
ച്ചതുതാൻ പിന്നെയാ ഗുരുദേവൻ താനും
നാരായണധർമം പാലിച്ചീടുവാനായ്
ഒരു യോഗമാക്കിപ്പരിചിൽ സ്ഥാപിച്ചു
മഹത്വമുണ്ടാകും ജനങ്ങളൊക്കെയും
മഹീതലത്തിങ്കലൊരുമയിലെത്താൻ
മഹാവിശേഷമായെസ്സൻഡിപിയെന്ന
മഹാസംഘത്തിന്റെ മഹോദയമിതാ
മഹത്ത്വമൊന്നുമേ വഹിച്ചീടാതങ്ങു
സമയം നാലഞ്ചാണ്ടതാ കടന്നുപോയ്
സഹനശക്തിയും മനക്കരുത്തതും
സരസമായുള്ള മഹാശയൻപല്പു
സമുദായപര മഹായത്നങ്ങളും
തുടങ്ങിയങ്ങു നടുനായകത്വത്താൽ
അവശയതയേറെയനുഭവിച്ചങ്ങു
അഹസ്കരൻ തന്റെ കിരണമേല്ക്കാതെ
കിടക്കുന്നതജ്ഞർക്കു സമുദായത്തിന്റെ
കിടപ്പിൽ നിത്യവും വ്യഥ വളരുന്നു
മഹത്തുക്കൾ ചിലരൊരുമിച്ചന്നാളിൽ
മഹിമചേർത്തേകി സമുദായസ്മൃതി
സുജനനന്ദിനിയവർക്കായങ്ങനെ
സുവർണ്ണപത്രിക പരിലസിച്ചന്നു

ഗുരുപ്രശോഭയും നിരന്തരമന്നാ-
ളെരിച്ചിരുളേറ്റം നശിച്ചിതു മുറ്റും
തെളിഞ്ഞു ഉജ്ജ്വലകിരണജാലങ്ങൾ
തെളിമയിലേറ്റം വെളിച്ചമേകുന്നു
പലതരമായ അസമത്വം കണ്ടു
പരിതപിച്ചിതുമവർക്കങ്ങുള്ളവും
വഴിയിൽപ്പോലുമേ ഗമിക്കുക വയ്യ
വെളുത്ത വസ്ത്രങ്ങൾ ധരിപ്പതു മേലാ
തരുണികൾ മാറു മറച്ചു കൂടല്ലൊ
തണലേകും വിദ്യ പഠിക്കുക വയ്യ
തനതു സർക്കാരിലെളിയ ജോലിയും
തരത്തിലാക്കുവാനധമനു വയ്യ
വഴിയിൽ തമ്പ്രാക്കൾ കടന്നുവന്നെന്നാൽ
വഴിയീന്നോടിപ്പോയൊഴിഞ്ഞു നില്കണം
വളരെ ദൂരത്തിൽ തല കുനിച്ചങ്ങു
വളഞ്ഞു നട്ടെല്ലു കുനിഞ്ഞു നില്കയാൽ
അപൗരുഷമായ വലിയ ഭാരമേ-
റ്റതാ കുനിഞ്ഞു പോയവനുടെ കുഞ്ഞി
വലിപ്പമുള്ളതാമുടുതുണിതാനും
വലിച്ചുനീട്ടിയങ്ങുടുക്കുവാൻ വയ്യ
അറച്ചറച്ചല്ലീയിളക്കിയീഴവർ
തുടങ്ങിയുള്ളവർ പദങ്ങൾ വയ്ക്കാവൂ
വരിക സോദരാ തവ പരിഭവം
കളക നിന്നുടെ നിലയിതു പോരാ
വരണം നന്മകൾ നിനക്കിനി നിത്യം
ശരണം സദ്ഗുരുചരണമാണല്ലോ
ഇതുതരമുള്ള ഉപദേശമല്ലോ
ഇതരർക്കായിയങ്ങു നല്കി പൽപ്പു താൻ
അവശതയേറി പെരിയ ഗർത്തത്തിൽ
അശരണരങ്ങു പതിക്കുമന്നാളിൽ

മഹത്വമുള്ളവർ പല മഹാന്മാരും
മഹിയിൽ ചേർത്തിതു സമുദായബോധം
സുജനാനന്ദിനി ചെറിയതാം പത്ര
സഹജർക്കായിട്ടു തുടർന്നു പല്പുവും
ഗുരുകടാക്ഷവും പെരിയതായുള്ള
ഉപദേശങ്ങളുമവർക്കു മാർഗ്ഗമായ്
ഗുരുവര്യൻ നവ്യപ്രഭ വിതറവേ
ഗുണവുമുണ്ടായി ജനത്തിനൊക്കെയും
അനന്തചൈതന്യം പരന്നു സർവർക്കും
അനുദിനം മനസ്സുണർന്നു മോദമായ്
ഗുരുവരൻ ദേവനനന്തശോഭയാൽ
ഗുണം വരുമാറങ്ങനുദിനം മേന്മേൽ
തഴുകി യോഗത്തെ പരിലസിപ്പിച്ചു
ജയിക്കണം യോഗം പുലർത്തണം ധർമം
ഗുരുദേവൻ തന്റെ മഹത്വമുജ്ജ്വലം
വിശദമായേറ്റം പവിത്രമാക്കിതു
ജനനന്മ ലാക്കിൽ പരിരക്ഷ ചെയ്തു
ജയിക്കണം യോഗമെവിടെയും മേലിൽ
മതപരമായുള്ളറിവുകൾ നന്നായ്
മനതാരിൽ ജനമറിഞ്ഞു വാഴണം
മതപരമായ വിപത്തുകൾ തീരാൻ
മതിയിലെന്നുമേ മതബോധം വേണം
പരന്റെ ധർമ്മവും സ്വയധർമ്മമതും
പരമമാണെന്നതിനില്ല വാദവും
ഗുരൂപദേശമാം വളരെ തത്ത്വങ്ങൾ
ഗുരുഭക്തർക്കായിട്ടറിയിച്ചു ഗുരു
പരമനിന്ദ്യമാം നിഷിദ്ധകർമങ്ങൾ
പരിചിൽ മാറ്റണം സ്വജനങ്ങളെന്നും
പരിശുദ്ധബോധമുണരുമാറുള്ള
ഗുരൂപദേശമാം പ്രഭാവവൈഭവാൽ

തെളിഞ്ഞിതു ലോകമിതിനകം തന്നെ
അജവും പിന്നെയദ്വിജസമൂഹവും
അറുത്തു രക്തവുമൊഴുക്കുന്ന രീതി
അറുതിയാക്കണം അമരത്വം നേടാൻ
അതീവ സൽക്കർമ്മമനുഷ്ഠിച്ചാൽ മതി
അഹിംസയുമേറ്റം തെളിയും ധർമവും
അഹർന്നിശം ചെയ്‌വാൻ ഉറച്ചിതു ഗുരു
അതിനു തക്കതായുടനുടനൊരു
അമിതവൈഭവൻ പ്രതിഷ്ഠിച്ചു ക്ഷേത്രം
ശിവൻ ഗണപതി സരസ്വതി താനും
ശിഖിവാഹനനും പ്രതിഷ്ഠയായ് വന്നു
സതതം സാത്വികഗുണമിയലുവാൻ
മഹിതപൂജയും വിധിച്ചിതു ഗുരു
സകലരും മോദാലിവിടെയെത്തണം
സകലബോധവും ഇവർക്കു ചേരണം
പരിസരം ശുദ്ധിവരുത്തി വയ്ക്കണം
പരിശുദ്ധി ചേർക്കും ചെട്ടിയും വയ്ക്കണം
ശുചിയായുള്ളൊരു മഹിതജീവിതം
ശുഭമാക്കീടണമഖിലക്ഷേത്രവും
സുഗന്ധപുഷ്പങ്ങൾ വിലസിടുന്നതാം
സുഗന്ധവാഹിയായ് വരണം ക്ഷേത്രവും
വിഷബാധയേൽക്കാതിരിക്കുവാനായി
വിശുദ്ധവായുവുമമരണം ക്ഷേത്രേ
സുഗന്ധധൂപാദി ഗഗനശുദ്ധിയെ
സുദൃഢമാക്കുന്ന തരത്തിലായ് വേണം
പരമശുദ്ധിയെ വരുത്തി ബിംബങ്ങൾ
പരിപാവനമായ് ശുചിയായ് വയ്ക്കണം
വരുന്ന സജ്ജനമിവകൾ കണ്ടിട്ടു
വരുത്തണം ശുദ്ധി ഗൃഹത്തിനു പോലും
അകം പുറമുള്ള ശുചി രക്ഷിച്ചീടാൻ

അകക്കാമ്പു തന്നിലമിതഭക്തിയും
അതുപോലെ ബാഹ്യശുചിയും വന്നിട്ട-
ങ്ങതിമോദത്തോടും ജനാവലിതാനും
പ്രഥമമായുള്ള പഠിപ്പിനായിട്ട-
നുദിനം ക്ഷേത്രം ഗുരുസ്ഥാപിച്ചതും
പരമപാവന ഗുണമിയലുവാൻ
പരപ്രധാനമാം പഠനം താനല്ലോ
പരിശുദ്ധമതാം ദേവാലയമതു
പരമമായിട്ടു പഠിപ്പിപ്പൂ ക്ഷേത്രം
അധികമായുള്ളോരസ്മത്വമതും
അധികം വാഴ്‌വതും ക്ഷണത്തിലമ്പലേ
അതു കളഞ്ഞേറ്റം ഹൃദന്തരം തന്നിൽ
അമലമായുള്ള പുഴ താൻ സ്നേഹത്താൽ
ഒഴുക്കീ സത്വമാം ഗുണം വരുത്തുവാ-
നുറച്ചല്ലോ ക്ഷേത്രപ്രതിഷ്ഠ ചെയ്തതും.

## സർപ്പംപാട്ടു വിലക്കുന്നു

പലതരമായ ദുരാചാരങ്ങളെ
പരിചിൽ മാറ്റിച്ചു ഗുരു ചരിക്കവേ
ഒരുദിനം തന്നിൽ ഗുരുവരൻ ചെന്നു
പെരി ആലുംമൂടതായ ഗേഹത്തിൽ
പെരുത്ത പൂജയാണവിടെയന്നെന്ന്
അറിഞ്ഞു ദേവനും ഗമിച്ചതു തന്നെ
അവിടെയന്നൊരു പെരുത്ത കാവു പാ-
ട്ടതി, കെങ്കേമമായ് നടക്കുകയാണു
പിണിയാളുകളായ് വ്രതമനുഷ്ഠിച്ചു
അണിഞ്ഞൊരുങ്ങിയങ്ങനനവധി സ്ത്രീകൾ
അവധിയറ്റതായ് കുലകളായുള്ള
അടയ്ക്ക തൻ പൂവിൻ കുലകൾ കാണുന്നു

കരിക്കുമപ്പടി പെരുത്തു കൂട്ടുന്നു
ഒരു വലിയതാം ഉരുളിയിലായി
നിറച്ചു മഞ്ഞളും കലക്കിയ വെള്ളം
ഉരുളികൾ തോറും പലേടത്തായിട്ടു
പരിചിൽ പാലുമങ്ങൊരുക്കി വയ്ക്കുന്നു
ഒരുതരം വീണ മുരളുന്ന ധ്വനി
ഒരിടത്തങ്ങനെ പുറപ്പെടീക്കുന്നു
പുതുമയായ് പുള്ളോർ പുറപ്പെടീക്കുന്ന
പുതു ധ്വനി വീണ പരിചിൽപ്പാടുന്നു
കുടംകൊട്ടി തന്നെ പരിചിൽ പുള്ളോത്തി
തരുണികൾ മേന്മേൽ കുടമടിക്കുന്നു
പിണിയാളായിട്ടു നടിച്ച മങ്കമാർ
പിണഞ്ഞു തുള്ളും പൂങ്കുല വിറയ്ക്കുന്നു
വളർന്ന മോദേനയുറയ്ക്കുന്നു വാദ്യം
വളരെ തന്ത്രത്താൽ തിമിർത്തു പുള്ളുവർ
പിണിയാള് തുള്ളി തകൃതി ചാടുന്നു.
അതുവരെ കയ്യിലിരുന്ന പൂക്കുല,
അതിവേഗത്തിലായ് കളയുന്നു ചിലർ
അതിനു വേറെയങ്ങെടുത്തു നല്കിടും
അതും വാങ്ങി വേഗം കളകയുമായി
തരണമിന്നിയെന്നുരച്ചിടും മട്ടിൽ
പലതരത്തിലായ് മുരളുന്നു സ്ത്രീകൾ
അധികമായ് തുള്ളിയവശരാകുമ്പോൾ
അതു മാറ്റീടാനായ് കരിക്കു നൽകുന്നു
അതിനുമപ്പുറമൊരു തരുണിയാൾ
അതുലമായാംഗ്യം കരിക്കിനു കാട്ടും
പരിജനമായുള്ളവരുമപ്പൊഴേ
പരിചൊടു കരിക്കധികം നല്കിടും
അവ സ്വല്പം കുടിച്ചതിനു ബാക്കിയാ-
ത്തരത്തിൽ ദേഹത്തിലൊഴിക്കയാണവർ

അതിനനന്തരം മഞ്ഞൾ കലക്കിയ
വെള്ളമമിതമോദേനയൊഴിക്കുന്നു
ദേഹത്തതികുതൂഹലത്തിലായവർ
മുടിയും മുണ്ടുമാമുലക്കച്ചതാനു-
മുടനെ മഞ്ഞയാം നിറമായ് മാറുന്നു
അതിന്മേലേയങ്ങതാ കടക്കുന്നവർ
അരിയ കാവിന്റെയുപരി ഭാഗത്തായ്
മരത്തിലും വള്ളിപ്പടർപ്പിലും പിന്നെ-
യിരുന്നു വിശ്രമം നടത്തിടുന്നിതാ
ഇതോടുകൂടിയങ്ങവരിറങ്ങയായ്
മരത്തിൽ നിന്നിട്ടു കുളിക്കുകയായ്
അതിനു ശേഷമായ് പെരുത്ത മോദേന
വസനം നവ്യമായ് അണിയുന്നായവർ
ഇതുകണ്ടു ഗുരുവരുളിനാനിത്ഥം
മതിമോദസ്മിത വദനനായിട്ടു
തുടർന്നു ഈ വിധം കൃതി നടത്തൊലാ-
തുടരണ്ടായിതു ഉടനെ നിർത്തണം
പിണിയാൾക്കു തുള്ളിക്കളയുവാനാ
കമുകിൻ പൂക്കുല വൃഥാ കളയേണ്ട
അതിനായ് വല്ലതുമൊരുക്കിയാൽ മതി
അതിനിലഞ്ഞി തൻ ചെറുതുപ്പോ പുല്ലാ-
യനി തന്റെ കമ്പുകളയതാലുമേ
അവയേതെങ്കിലുമൊടിച്ചു നല്കണം
അവർക്കു തള്ളുവാനിതു താനും മതി
ഉലച്ചു തള്ളുമ്പോഴിലകളങ്ങനെ
ഉലഞ്ഞുപോകില്ല ഒരു ദോഷവുമില്ല
അധികനേരത്തേക്കൊരുപോലെ തുള്ളും
അതിനാലുഷ്ണവും തികവിൽ വന്നിടും
അതു മാറ്റാനായ് ഇളനീർ തൂകേണ്ട
അതിനു രാമച്ചം അരിഞ്ഞിട്ട ജലം

തിളപ്പിച്ചങ്ങനെ തണുപ്പിച്ചു കൊൾക
ചെറുതരം പാത്രം അതിലങ്ങാക്കീട്ട്
കൊടുത്താ ലാഭവും ഒരുനഷ്ടമില്ല
കൊടുക്കൊലായിതു മണ്ണിന്റെപാത്രത്തിൽ
എടുത്തെറിയുമ്പോഴുടഞ്ഞു പോകുമേ
ചെറിയ കാടും മുള്ളും പടർപ്പുമെന്നുമേ
ശരിക്കു മാറ്റീട്ടു വിരിക്കമെണ്ണതും
നിറമുള്ള മണ്ണാണതിനുമുത്തമം
നിറഞ്ഞ തൃപ്തിയാലവിടെയാളുകൾ
നിറഞ്ഞ കാവിലങ്ങിരുന്നീടുമല്ലോ
മണമേറും പൂക്കൾദിനം വിരിയുന്ന
മഹത്വമാം ചെടി നടുന്നുവെന്നാകിൽ
മനോഹര പൂങ്കാവനവുമാം കാവും
പ്രഭുക്കളായ് വന്ന ഗൃഹസ്ഥരോടിത്ഥം
അരുളി ദേവനും നിർത്തുകയിതു
ഇരുപതിൽപരം ദിനമൊരുപോലെ
ഒരേവിധത്തിലെ വ്യയവും നിർത്തുക
ഒരുതരത്തിലുമറിവില്ലാത്ത നാൾ
തുടർന്നു വന്നതാം അനാചാരമിതു
നിരർത്ഥകമെന്നു ധരിച്ചു കൊള്ളുക
ഗുരുദേവൻ തന്റെ തിരുവചനത്താൽ
ഗുണം വന്നു നിർത്തി നിരർത്ഥകർമ്മവും
പെരുത്ത പെണ്ണുകെട്ടിൽ പുലകുളി പോ-
ലെയിതാ കാവുപാട്ടവസാനിച്ചിതു
ഇതുവണ്ണം നിരർത്ഥകമായ നിഷി-
ദ്ധകർമ്മങ്ങൾ കൃപാകരൻ മോദേന താൻ
നിർത്തിച്ചെന്നുള്ള കഥ പ്രസിദ്ധവുമാം
ഇതേ വിധമായി ഗുരുചരിതങ്ങൾ
പറഞ്ഞു പൈങ്കിളി തെളിഞ്ഞു മേവിനാൾ

# പ്രതിഷ്ഠകൾ

പ്രഥമം ദേവതാ പ്രസാദമാണെന്നു
പരിചിൽ കാണുവാനരുളുന്നതായ
യഥോചിതം ക്ഷേത്രപ്രതിഷ്ഠ സദ്ഗുരു
അഥ നടത്തിനാൻ ഗുണം ജനത്തിനായ്
അധമജീവിതം ജനങ്ങൾ തള്ളണം
അതിനായ് നാമിനി പ്രയത്നിക്ക വേണം
സകല കർമ്മവും മതബന്ധത്തിനാൽ
വികലമാക്കാതെയിരിക്കയും വേണം
മതത്തിൻ ബന്ധത്തിലുറച്ചതായുള്ള
മഹത്വമെത്രയോ പ്രസിദ്ധമാണല്ലോ
ശുചിത്വബോധവും അടുക്കുചിട്ടയും
ശുചിയായുള്ളതാം വസനം ഗേഹവും
ശുഭാശയൻ ദേവനരുളുന്നു മേൻമേൽ
ശുഭം ജനങ്ങൾക്കു വരുവതിന്നായി
നിരന്തരം തന്നെ പറഞ്ഞിതെങ്കിലും
നിനയ്ക്കില്ലാ ജനമറിവില്ലായ്കയാൽ
അതിനാലാചാരമശേഷവും ഗുരു
മതചടങ്ങാക്കി പ്രസിദ്ധമാണല്ലോ
പ്രഭാതത്തിൽ, കുളി,ജപ,തപ,മതും
ഇതുവിധം ഹിന്ദുജനത്തിനു വിധി
ഉപാസന, പിന്നെ,യുപവാസമതും,
പെരിയ മോക്ഷത്തിന്നിതു തന്നെ മതി
മതപരമായാൽ വ്രതങ്ങളൊട്ടഹോ
അതു നിമിത്തമായ് നടക്കുന്നതാണു
ഇതുകളൊക്കെയും ശുചിയാഭ്യന്തരം
ജനത്തിനു വരുമതിനില്ലവാദം
അതിനുള്ള തത്വമറിയുന്ന ജനം
അതീവ ദുഷ്കരവ്രതവും നോറ്റീടും

മണമിയലുന്ന മഹിതമാലേയം
മണിവതാരോഗ്യ ഗുണകരമാകും
അവധിയില്ലാത്ത ഗുണം വരുത്തിടും
അവ ധരിക്കാതെ വിമുഖരൊക്കെയും
മനഃശുദ്ധിയും മനോഗുണമെല്ലാമേ
മതിവരുവോളം തരുന്നതാവസ്തു
അണിവതൊക്കെയും മതപരമായ
ഒരു കർമ്മമായി നടത്തുന്നു ജനം
അതുതാൻ തന്നെയാം പ്രസാദമായ് നമ്മൾ
അരിയക്ഷേത്രത്തീന്നുടൻ വാങ്ങുന്നതും
അതിനെയും നമ്മൾ മതപരമാക്കി
അതിനാലെ ജനം മഹത്വമോർപ്പതും
ഇതുവിധം തന്നെയനുഷ്ഠാനക്രമം
ഇതിലും തത്വങ്ങൾ വളരെയുണ്ടല്ലോ
പരമസത്യമാം പരാശക്തി താനും
ഒരു ലക്ഷ്യം തന്നെയൊരുവനാദ്യമായ്
അറിയുവാനുള്ള പ്രഥമമാം പടി
അതു ക്ഷേത്രമെന്നറിയണം ജനം
നിരന്തരം ശാന്തി പകർന്നു നൽകുന്ന
നിതാന്തസുന്ദരം തനിയെ നില്ക്കുന്ന
പ്രശാന്തരമ്യമാം പരിസരം താനും
മനസ്സിനുമതി കുളിർമ്മ നല്കീട്ടു
മനസ്സമാധാനമരുളും ക്ഷേത്രങ്ങൾ
പരമമായുള്ള നിതാന്ത ശാന്തിയെ
പല ചടങ്ങിനാലവിടെ കണ്ടിട്ടാം-
മധുരമായുള്ള സ്തുതിഗാനങ്ങളാൽ
സുധരസസമം പരം സ്വദിച്ചിടാം
പരമഭക്തിയാൽ പ്രവഹിക്കും ധ്വനി
തിരുനാമജപമതുമായ് കേൾക്കയാം
ഉലകരക്ഷിതാവായുള്ളവന്നുടെ

പരമവൈഭവം പലർ പറവതും
പരമ്പരയായി ദിവസവും കേൾക്കാം
മഹത്വമേറുന്ന പ്രസന്ന ബിംബങ്ങൾ
മഹത്തരം പ്രഭ ചൊരിവതും കാണാം.
ഇവകളാലേറ്റം മനം കുളിർക്കയാ-
ലെവരിലും ഭക്തി തുളുമ്പുമപ്പൊഴും
അവശത ജനമനുഭവിക്കുന്ന
അവശർക്കു ഗുണം വരുത്തുവാനായി
ഗുരുവരൻ താനും പല ദേവാലയ-
ങ്ങളും സ്ഥാപിച്ചു പ്രതിഷ്ഠയും ചെയ്തിതു
അതുമൂലം മതമഹാതരുവിന്റെ
അണിയത്തു നില്ക്കും ജനതതിക്കു താൻ
പരിഷ്കാര സൂര്യകിരണം വർദ്ധിച്ചു
പരമസത്യത്തെ തെളിച്ചുകാട്ടിനാൻ
മതപരമാക്കിയിതു പറകയാൽ
അതു ലോകം താനും സശ്രദ്ധം ചെയ്യുന്നു
ഗുരുവാകും ദേവനീവിധം ചിന്തയാൽ
ഗുരുത്വമായ് ദേവാലയങ്ങളും തീർത്തു
അഹിംസതൻ വിത്തു വിതച്ചു മാമുനി
മഹാമതിയതിൽ ഉറച്ചു താൻ നിന്നു
ശിവാലയം മുന്നേ പലതായിച്ചെയ്തു
ശിവം വരുത്തുന്ന നടപടിയാക്കി
കുരുതി നിർത്തുവാൻ പറഞ്ഞാൽ കേൾക്കാത്ത-
വർക്കായി ഗുരു താനിതു ചമച്ചതും
ജനത്തിനൊക്കെയും നിർമ്മലതരമായ
ആരാധന നടത്തുവതിന്നു താനും
അമേയവൈഭവൻ ഗുരുദേവൻ താനും
സമത്വസുന്ദരസ്വഭാവരായ് തീരാൻ
തമോഗുണചിന്ത നശിക്കുവാനായി
തപസ്വി താനുമേ പ്രതിഷ്ഠ ചെയ്തിതു

അവർണ്ണനമ്പലമടുത്തു കാണുവാൻ
അവകാശമില്ലാതിരിക്കുമക്കാലം
അവർക്കു പൂജാദി സ്വയമനുഷ്ഠിപ്പാൻ
അനേകമമ്പലം പ്രതിഷ്ഠിച്ചു ഗുരു
ദുഷിച്ചുനാറിയ ബ്രാഹ്മണാചാരങ്ങൾ
വശത്തിലായുള്ള ജനതതികളെ
വിശുദ്ധഭക്തരായ് സ്വയമനുഷ്ഠിപ്പാൻ
മഹത്വമാം ക്ഷേത്രമതേ ഗുരു തീർത്തു
അഹന്തയും ജാതി നശിച്ച ചിന്തയും
അഹോ ജനത്തിനെ തരം തിരിക്കുന്ന
മഹാമാമൂലു വഹിക്കും സവർണ്ണ ക്ഷേ-
ത്രമേ നിനക്കിനിയുയർച്ച കണ്ടിടാ
മഹാഗുരു തീർത്ത മതിമോഹനമാം
മതസാരം പേറും മഹത്തരമായ
മഹത്വസുന്ദര സമത്വദർശനം
മനോവിളക്കായ മഹിതക്ഷേത്രമ-
ങ്ങമരുന്നു മന്നിൽ മുദിതഹൃത്തിലായ്
ഒരു ജാതി തന്നെ ജനതതിയെന്നു
ഒരുമയിലോതും മഹാസ്തൂപം ക്ഷേത്രം
പരമഭക്തിയാൽ നമസ്കരിക്കണം
പരമപൂരുഷ പ്രവർത്തനത്തിനെ
കനകപൂരിതമുയർന്ന ഗോപുരം
മണിഗണങ്ങളാലലങ്കരിച്ചതാം
അനവധി ധനം കുമിഞ്ഞുകൂടുന്ന
മഹാഭണ്ഡാരങ്ങളിരുട്ടറകളിൽ
മനുഷ്യനു കാണാനനുവദിക്കാത്ത
കുബേരതുല്യരായമരുന്ന ദേവ
കുടുംബത്തെ കാണാനെളിയവനാമോ
നിറഞ്ഞു തിങ്ങുന്ന ധനം മുഴുവൻ താൻ
ജനക്ഷേമത്തിനായ് പുറത്തെടുക്കുമോ

അവശതയേറ്റമനുഭവിച്ചുള്ള
അവശരാം ജനം സദാ പ്രാർത്ഥിക്കുന്നു
ഗുരുവരനുടെ നിദർശനം കണ്ട-
ങ്ങൊരു ദിനമെല്ലാം തുറക്കും നിശ്ചയം
ഒരു ജാതി തന്നെ ജനങ്ങളെല്ലാരും
ഒരുമയിലതു തെളിച്ചു കാട്ടുന്നു
മറയോനെന്നില്ല പുലയനുമില്ല
കുബേരനുമില്ല കുചേലനും തഥാ
വരണമെല്ലാരുമൊരുമയിലിതാ
വരണമാദർശം ഗുരുമതമിതു
സകലമാനവർക്കൊരുപോലെയെന്നും
സകല ക്ഷേത്രത്തിൽ പ്രവേശനം വേണം
അതു സകലതും പരിചിൽ സാധിക്കാൻ
അമലനാം ഗുരു പ്രതിഷ്ഠിച്ചു ക്ഷേത്രം
പരമവിദ്യാലയങ്ങളഖിലർക്കും വരാൻ
പരമഹംസൻ പ്രതിഷ്ഠിച്ചു ശാരദേ
കലകൾ തന്നുടെയരിയ ദേവത
കലാവിലാസിനി പരിചിൽ ശാരദ.
ജഗജ്ജനനിയെ പ്രതിഷ്ഠ ചെയ്തന്നു
ജനപ്രിയൻ കയ്യിൽ മഹത്വഗ്രന്ഥവും
കിളിയും കുംഭത്തിലമൃതതുമായി
അഭയഹസ്തയാണവൾ വരദതാൻ
ഇവയെല്ലാം പിന്നെ മൃദുസ്മേരാസ്യയാം
ജയവരദയായ് വിലസുമമ്മ തൻ
മഹത്വമാർക്കുമേ ഗണിക്കുക വയ്യ
സകലവിജ്ഞാനം ജനത്തിനേകുന്ന
സകലതും തന്നിലടക്കി നിർത്തുന്നു.
സകല തത്ത്വവുമൊരു ഗ്രന്ഥമാക്കി
സരസ്വതിയായി വിലസുന്നു ദേവി
അമൃതകുംഭവും ധരിച്ചിരിപ്പതു

അമരത്വതരുമരുളുവാനാണു
അനാമയം നിത്യമനുഭവിക്കുവാൻ
അഭയഹസ്തയായിരിക്കുകയാവാം
വരിഷ്ടജ്ഞാനത്തെ വരിച്ചുകൊള്ളുവാൻ
വരദയായിട്ടങ്ങിരിയ്ക്കയാം ദേവി
അനന്തമത്യന്തസുഖമനുഭവി-
ച്ചമല വെള്ളത്താമരയിൽ വാഴുന്നു
കുചയുഗ്മം താനും രസം നിറച്ചതാം
കലാകുംഭമെന്നു ധരിക്കും സജ്ജനം
ജനത്തിനാകവേ കലാവിലാസമായ്
ജനനിയെക്കലാവതിയാക്കി ഗുരു
അതതു സ്ഥലത്താവശ്യം കണ്ടിട്ടു താൻ
അതാതു കാലത്തിനനുയോജ്യമായ
സുമുചിതമായ പ്രതിഷ്ഠ ചെയ്തിതു
സമചിത്തതയെ ജനത്തിനേകുവാൻ
സമതാബോധത്തെ വളർത്തുവാനായും
സുമനസ്സതാം ഗുരുദേവനേവം പ്ര-
വർത്തനത്താലെ ജനത്തെ രക്ഷിച്ചിതു
ഗുണമിയലുന്നനലമാം നിഷ്ഠയെ
മതിയാകുമെന്നു പഠിച്ച നാൾ ജനം
ഗുണമഹിമയെ പരമാരാധിപ്പാൻ
ഗുരുവരൻ താനും പഠിപ്പിച്ചന്നു താൻ
പരമ്പൊരുളിനെ ശരിക്കാരാധിപ്പാൻ
അറിയായ്ക മൂലമതിനു ദേവത്വം
കൊടുത്തു താനേറ്റം സത്വഗുണവാനെ
സഗുണമെന്നാക്കിപ്പഠിപ്പിച്ചു ഗുരു
ഗുണമഹിമയെയറിയാതെ തന്നെ
ഗണിച്ചു മാനവരവയെ ദൈവമായ്
അതു കണക്കിനു ധർമസ്വരൂപത്തെ
ജനങ്ങൾ ശക്തമായ് ശരിക്കാരാധിച്ചു

ദയയെന്ന ദിവ്യഗുണത്തെയേവരും
ദയാസിന്ധുവായി ഉപാസിച്ചു മുറ്റും
അതുപോലെ പ്രേമം ശരിക്കാരാധിപ്പാൻ
അരുതാത്തതിനാലാമൂർത്തിത്വം നൽകി
വിവരമായ്ത്തന്നെ നല്കിയതിന്നു നാ-
മരുളി പ്രേമസ്വരൂപകനെന്നു താൻ
സരസമായ് ദിവ്യഗുണങ്ങളെയെല്ലാം
സരസഭക്തരായുപാസിച്ചു വന്നു
ജനാവലിയേവം മഹത്വമൂർത്തിയെ
ജയാനുമോദേന ഭജിപ്പതിൻമെച്ചം
അവറ്റയ്ക്കാധാര പ്രധാന തത്ത്വങ്ങൾ
അവശ്യമാരാധനയ്ക്കു കാട്ടി ഗുരു
അതുപോലെ ദേവനൊരിടത്തങ്ങതാ
അതുല്യപ്രാഭവാൽ പ്രഭയൊന്നു വച്ചു
അതിലങ്ങു, സത്യം, ദയ, ധർമ്മ,സ്നേഹ,-
മിവതന്നെ തങ്കലിപിയാൽ ചേർത്തിതു
മനുജന്നു സാരമിവകളെന്നുള്ള
മതസാരമെന്ന പരമാർത്ഥം കാട്ടി
ഒരു മതം സ്നേഹമധികം വാഴ്ത്തിടും
ഒരു മതം ദയയ്ക്കിരിപ്പിടമാകാം
ഓരോ മതങ്ങളും ജന നന്മയ്ക്കായി
ഓരോ മഹാന്മാരും നിനച്ചവയാണു
മതമെല്ലാമതതു കാലത്തിലായി
മഹത്വമോടങ്ങുമുദിച്ചതുമാകാം
പലരാമാചാര്യരരുളിയസത്യ-
മൊരുമിച്ചു ഹിന്ദുമതമെന്നു ചൊല്ലാം
അതു കണക്കിനു പലമതം പാർത്താൽ
പല മഹത്തുകൾ ചിന്തിച്ചുറപ്പിച്ച
പരംപൊരുളിന്റെ മഹത്വവുമാകാം
അറിഞ്ഞ തത്വങ്ങളെവരുടേതെന്നു

അറിഞ്ഞു കൂടെങ്കിലവപൗരുഷേയം
സദായതിലെല്ലാമൊരുപോലെ ധർമം
സമത്വമുള്ളതു സുതാര്യമായ് കാണാം
പലതായും ഭാഷാപരമായുമുള്ള
പല നല്ല തത്ത്വമൊരുപോലെ തന്നെ
ഇതു ജനത്തിനെയറിയിക്കാനാണു
"പ്രഭ" ഗുരുദേവൻ പ്രതിഷ്ഠചെയ്തതും
അതിനും പിന്നീടാണൊരു കണ്ണാടിയും
അതിമോദേന താൻ പ്രതിഷ്ഠ ചെയ്തതും
അവനിവൻ ഞാനും പരനുമെന്നുള്ള
അറിവു നല്കുന്നതൊരു വസ്തുതന്നെ
അവനവനിൽ താനഖിലനായകൻ
അഹഹ! സർവദാ വസിച്ചീടുന്നതും
തനിക്കു വന്നുള്ള കുറവുകൾ നിത്യം
തനിച്ചു മാറ്റുവാൻ തരമാണീവക
സകലതത്ത്വവും ഗ്രഹിച്ചുവെന്നാകിൽ
സഹമഹത്വവും ജ്വലിക്കുമുള്ളത്തിൽ
അതിനായിട്ടു താൻ നിയതമെത്നിച്ചു
അഹം ബ്രഹ്മാസ്മിയെന്നുറച്ചതാം തത്വം
തുറന്നു കാട്ടുന്നു ഗുരു കണ്ണാടിയാൽ
അവരവർ താനേ മനഃസ്ഥിതിക്കൊത്തു
അഹർനിശമാരാധന നടത്തിടാം
പ്രഥമമായുള്ള പഠിത്തം വേണ്ടോർക്കു
പ്രഥമമാർഗം താൻ മുന്നേനടത്തണം
ഒടുവിലാണിതു പഠിപ്പിച്ചു ഗുരു
ഒരുത്തരും പടിക്രമാൽ കടക്കണം
അതേ നിലയിലായണയുവോർക്കതും
അപരരാദ്യത്തെ പടി മുതൽ വേണം
മുറതെറ്റീടാതെ പടികളോരോന്നും
മുറയ്ക്കു കേറീട്ടേ മുകളിലെത്താവൂ.

ശിശുക്കളായ്ത്തന്നെ ജനിച്ച നമ്മളും
ശിശുക്കളായ്ത്തന്നെ മരിച്ചാൽ പോരുമോ
ക്രമമായി ഉയർന്നവസാനത്തിങ്കൽ
ക്രമേണ സായുജ്യപദത്തിലെത്തണം
വെറും ബിംബം, പ്രതിമ,യിങ്ങനെയതു
കഴിഞ്ഞങ്ങു പ്രണവവും പിന്നീടെരിയും
ദീപം, പ്രതിഷ്ഠയായ് ഗുരു പലതരം
നമുക്കു കാട്ടിനാനറിഞ്ഞുപാസിക്കാൻ
അതാതിനെത്തന്നെയെവർക്കുമാരാധി-
ച്ചഹർന്നിശം സ്വസ്തി വരുത്തിടാമല്ലോ
മഹത്വമുള്ളതാം തിരുനാമജപം
മുതൽ പരമസായുജ്യപദം വരെ
ഗുരുദേവൻ ചെയ്ത ഉപാസനാക്രമം
ഗുണപാഠമായി നമുക്കു കണ്ടിടാം
ഇതു കണ്ടു നമ്മളനുക്രമമായി
ഇതേയനുഷ്ഠാനാൽ വളരുന്നാകിലോ
പരബ്രഹ്മത്തിലായ് വിലയമാർന്നിടാം
പരമാർത്ഥമിതു ധരിപ്പിനെല്ലാരും.
ഗുരുവിനെ നോക്കിപ്പഠിച്ചിടുന്നാകിൽ
ഗുണവുമുണ്ടാകും ജനനം സാഫല്യം
ഒടുവിലാണല്ലോ മുകുരമോങ്കാരം
സ്ഫുടതരമായി പ്രതിഷ്ഠ ചെയ്തതും
ജനങ്ങൾ സമ്പൂർണ്ണപദമെത്തീടുമ്പോൾ
ജഗന്നാഥൻ താനുമപരനല്ലല്ലോ
അതുവരെയെത്തി വസിപ്പതിന്നായി
അതുലമാം പടി ക്രമമായ് കേറുക
നിയതപൂജയും നിവേദ്യാദിയുമായ്
നിയമമായ്ത്തന്നെ ശരിക്കു കല്പിച്ചു
ഇതീ വിധമായ ചില ക്ഷേത്രങ്ങളും
ഇതിലും ഭംഗിയായ് ചില പ്രതിഷ്ഠയും

ഇതിലും ഭേദമായ് ഇലയും വെള്ളവും
പരിമളപൂരം ചൊരിയും പുഷ്പവും
കൊടുത്താൽ പോരുമെന്നുരച്ചു ശാരദാ-
മഠവും സ്ഥാപിച്ചു ഗുരുവരൻ താനും
പരമദേശികൻ പലതായമട്ടിൽ
പരംപൊരുളിനെ പ്രതിഷ്ഠിച്ചെന്നാലും
അതുകളൊക്കെയുമനുഷ്ഠിച്ചുവന്ന
അതുലമായ് ഹിന്ദുജനത താനല്ലോ
അതുപോരാ സർവജനതതിക്കായും
അതിലുപരിയദ്വൈതാശ്രമം തീർത്തു
പലതായുള്ളതാം മതാനുയായിക്കും
പരിചോടെ യോജിച്ചിരുന്നുപാസിക്കാൻ
പരംപൊരുളിനെയറിഞ്ഞുപാസിക്കാൻ
പരമദേശികനിതു ചമച്ചതും
മതപരമായ പല പരിഷ്കാരം
മനതാരിൽ കണ്ടു പ്രവർത്തിച്ചു ഗുരു
മലയാളക്കര മുഴുവനെന്നല്ല
മതിമാൻ ക്ഷേത്രങ്ങൾ പുറത്തും സ്ഥാപിച്ചു
ഒരിടത്തമ്പലമപരത്തു മഠം
ഒരിടത്തങ്ങനെ പെരിയയാശ്രമം
ഓരോന്നിനും നാമം കൊടുത്തതോർക്കിലോ
ഒരുമയേവർക്കും വരുവതിന്നായി
മഹിതപാവനചരിതനാം ഗുരു
മഹാമതി തന്റെ വിശിഷ്ടവൈഭവം
മനോഹരമായി ഗ്രഹിച്ചിടാമാർക്കും
മതനിരപേക്ഷ ശരിക്കും കാണണം
ഓരോ ക്ഷേത്രത്തിന്നും പലതായുള്ളതാം
ഓരോ നാമങ്ങളും കൊടുക്കുവാനുള്ള
വലിയ കാര്യവും ഗ്രഹിക്ക നമ്മളും
വരാനുരൂപന്റെ അമേയവൈഭവം

അഖിലലോകവുമറിഞ്ഞിടും പുരി
ജഗന്നാഥക്ഷേത്രം പുകൾ പെറ്റീടുന്നു
അതിൽ സകലർക്കും പ്രവേശിക്കാം നിത്യം
അതു ജനത്തിനു ഒരുമ ചേർക്കുന്നു
അതുമട്ടുവേണമഖിലക്ഷേത്രവും
അതിനുതന്നെ നാം പരിശ്രമിക്കണം
അതിനായിത്തന്നെ തുടങ്ങിയിട്ടാണു
അതാ തലശ്ശേരി ജഗന്നാഥക്ഷേത്രം
പ്രതിഷ്ഠ ചെയ്തെന്നുമറിഞ്ഞു നാം നിത്യം
പ്രധാനമായ്ത്തന്നെ ഗുരുവേക്കാണണം
അമിതഭക്തിയാൽ പുലയരാദികൾ
അതിമോദത്തോടു ഭജനഗാനത്താൽ
അമലനാം ശ്രീജഗന്നാഥനെത്തൊഴാൻ
അടുത്തു ക്ഷേത്രത്തിൽ പ്രവേശിക്കും നേരം
തടുത്തു മാമൂലു പെരുത്ത വർഗ്ഗങ്ങൾ
തരത്തിലക്കഥ ഗുരുവറിഞ്ഞിട്ടു
തിരുവടിതാനുമരുളിനാനിത്ഥം
പെരുത്ത മോദേന ജഗന്നാഥമെന്ന
മുരത്തപേരു നാം കൊടുത്ത കാര്യങ്ങളു
ധരിക്കണം നിങ്ങൾ ശരിക്കിന്നുതന്നെ
പുരി ജഗന്നാഥ ക്ഷേത്രമതെപ്പൊഴും
പുരാ മുതൽ സർവജനത്തിനും കേറാം
അതുപോലെ വേണമിവിടമെന്നു നാം
അറിഞ്ഞു പേരിതു കൊടുത്തതു തന്നെ
അറിഞ്ഞു സജ്ജനമിതു മുതൽക്കഹോ
അമേയമായുള്ള വിളംബരമിതു
ഒരുനാളങ്ങനെ പരൻ ഗുരുദേവൻ
ഒരുമയിലതാ പുലയരാദിയാം
ഹരിജനങ്ങളെ അകത്തു വിട്ടിടാൻ
ഹരിപ്രിയൻ താനുമെഴുന്നള്ളി മുദാ

ജഗന്നാഥമതാം പുതുക്ഷേത്രം തന്നിൽ
ജഗദ്ഗുരുദേവൻ വരവറിഞ്ഞിട്ടു
ഹരിജനങ്ങളും സ്തുതിഗീതം പാടി
വരവായ് കൂട്ടമായ് ഗുരുനികടത്തിൽ
ഗുരുവരുളിനാൻ പുലയരത്രയും
ഗുണമാകും വണ്ണം ഗമിക്ക ക്ഷേത്രത്തിൽ
മഹേശ്വരങ്കലുള്ളതിലും ഭക്തിയാൽ
മഹാജനങ്ങളും ഗുരുവേ വാഴ്ത്തിനാർ.
ഗുരുപാദത്തിങ്കലമരും പാംസുക്കൾ
ഗുരുപാദനമ്രശിരസ്കരായേറ്റു
അനന്തഭക്തിയാലവർ മതിമറ-
ന്നമേയമൂർത്തിയെക്കരഞ്ഞു കൂപ്പിനാർ
അതുകണ്ടാർദ്രഹൃദയനാം സ്വാമിയും
അവിടിരുന്നങ്ങു പൊഴിച്ചിതശ്രുവും
അവിടെ മേവുന്നയഖിലരുമിതു
കണ്ടറിയാതെ താൻ പൊഴിച്ചു കണ്ണീരും
അതുകൊണ്ടു തന്നെയിതായെന്നേക്കുമായ്
അതികുതുകേന തുറന്നു ക്ഷേത്രങ്ങൾ
അവിടെ നിന്നവർക്കൊരുപോലെയിതു
അകതാരിൽത്തന്നെ ഉറച്ചു വിശ്വാസം
കൃപാകരൻ ദേവനിവിടെ വാർത്തതാം
കൃതാർദ്രബിന്ദുക്കളഖിലക്ഷേത്രത്തിൽ
കവാടഭേദന നിദാന്തമായിടും
കരുണവാർന്നതാം ഗുരുൻ പ്രവണത
അതാതു കാലത്തേക്കനുയോജ്യമായി
മതപരിഷ്കാരമിതു കണക്കിലായ്
മഹാമതി ചെയ്തു 'മതി'ക്ഷേത്രങ്ങളും
മഹത്തരമായയറിവിനായിട്ടു
മഹാവിദ്യാലയം ചമക്കിനി നിങ്ങൾ
വരവായുള്ളതാം പണമതിനായും

ദരിദ്രരെയൊക്കെ പുലർത്തുവാനായും
ചിലവഴിയ്ക്കുകയതാണു വേണ്ടതും
ചിലവുത്സവത്തിൽ കുറവിൽ ചെയ്യണം
കരികൾ രണ്ടുമുത്സവത്തിനു വേണ്ട
കളയരുതിനിയതിനായി ധനം
കൃഷിയും കൈത്തൊഴിൽ വ്യവസായമതും
കൃതമെന്നാകിലോ സുഖമായ് വാണിടാം
കൃപാലയനിതുമരുളിയങ്ങനെ
കൃതാർത്ഥരായിത്തീർന്നു ശ്രവിച്ചവരെല്ലാം
ധരിച്ചവരെല്ലാം ഗുരുമഹത്വവും.

## ശിവഗിരി

ഇതിമഹിതമാം ഗുരുചരിതം താൻ
ഇതിഹാസമായി പറഞ്ഞു തത്തയും
ഇതുവിധമുള്ള കഥ ശ്രവിക്കയാൽ
എനിക്കു മോദവും പെരുകി വന്നിതു
ഇനിയുമെന്നുടെ ഗുരുവരൻ തന്റെ
ചരിതം വിസ്താരാൽ പറക പൈങ്കിളി !
പലതും കേട്ടു ഞാൻ മുദിതനെങ്കിലും
പറയണം നീ ശിവഗിരി തൻ കഥ
പലകാലത്തായി ഗുരു വസിച്ചുള്ള
പരിപാവനസ്ഥലം ശിവഗിരി
പ്രസിദ്ധമായ് തീർന്നു ഗുരു വസിക്കയാൽ
പ്രകൃതിസുന്ദരം പ്രകാശമേവർക്കും
പ്രസിദ്ധമായ്ത്തന്നെ സുഗന്ധവാഹിയാം
അനിലൻ വീശുന്ന വിശുദ്ധഭൂവതും
എനിക്കെന്നല്ലിക്കഥ പരക്കെ ഏവർ-
ക്കും മഹത്വമേറ്റും പ്രകാരമാകണം
ഇനിയും വൈകേണ്ട പറഞ്ഞാലും നീയും

ഇവനും നന്നായിക്കുറിക്കയും ചെയ്യാം
ഇതേവിധം ചൊന്ന മമ വചനത്താൽ
ഇതിഹാസം പരം ഗുരുചരിതം താൻ
പറഞ്ഞിതു പിന്നെ ശിവഗിരി മന്നിൽ
പരമജ്യോതിസ്സായി പ്രകാശിക്കുന്നിതു
അരുവിപ്പുറത്തായ് മരുവുന്നെങ്കിലും
അപരർക്കായ് യാത്ര തുടർന്നിരുന്നിടും
പരമഭക്തരാം ജനങ്ങൾ പ്രാർത്ഥിച്ചാൽ
പരമാനന്ദമായവിടെയെത്തിടും
പലയാത്രാമദ്ധ്യേ വരുന്നൂ വർക്കല
പരമപാവനൻ ഒരിയ്ക്കലങ്ങതാ
ശിവഗിരി തന്നിൽ ഗമിച്ചു സാമ്പ്രതം
അവിടെയന്നിതാ പേരു താനുമില്ല
അവിടെ നിർജ്ജനം പെരിയ കുന്നു താൻ
മുളച്ച കുറ്റിക്കാട് അതിനിടയിലായ്
കശുമാവിൻ കമ്പു ചിലതു കണ്ടിടാം
പരന്ന കുന്നിന്റെ മുകളുകണ്ടെന്നാൽ
പരത്തി പച്ചപ്പുൽ വിരിച്ചിരിക്കുന്നു
ശിവഗിരിക്കങ്ങു വടക്കു മാറിയ
ശിവദമായൊരു പറമ്പുമുണ്ടല്ലോ
അതിനുടയവൻ 'മാതേവനെ'ന്നൊരു
അരിയ ഭക്തൻ താൻ കാട്ടുവിളാകമെ-
ന്ന ഗൃഹനാമത്താൽ പ്രസിദ്ധമാണല്ലോ
കനകക്കട്ടയെ വിളയിച്ചീടുന്ന
കൃഷീവലനാണു അമിത ഭാഗ്യവാൻ
അവിടെ വീടിന്നു തെക്കുപടിഞ്ഞാറു
അതിതേജസ്വിയായൊരു പ്ലാവുണ്ടല്ലോ
അതിന്റെ മൂട്ടിലായ് തണൽ പറ്റി ഗുരു
അമിത മോദേനയിരുന്നരുളുന്നു
വിവരമുള്ളൊരു വയസ്സനെങ്കിലും

വിനയമുണ്ടു വിദ്യയതുമില്ല താൻ
പരുക്കൻ ശബ്ദമാണവനെന്നാകിലും
പരമസാത്വികപ്രകൃതി താനവൻ
അടുക്കുന്നോർക്കൊക്കെ അതിശഠനെന്നു
അഭിപ്രായം ചൊല്ലാം മൃദുലനാണയാൾ
ഗുരുവിനെക്കണ്ടിങ്ങമിതഭക്തിയാൽ
ഗുരുത്വമായ് വേഗം കുളിച്ചു വന്നിട്ടു
പലതരമായ പഴവർഗ്ഗങ്ങള-
പ്പൃഥികനാം ഗുരുനികടത്തിൽ വച്ചു
തൊഴുതു നിന്നങ്ങു പറഞ്ഞു സാധുവും
തൊടിയിൽ മറ്റൊന്നും തരുവതിനില്ല
ഇതു വശിച്ചങ്ങു പശി കെടുത്തണം
ഇവനുടെ ക്ലേശമൊഴിക്കയും വേണം
മുദിതനാം മുനിയശിച്ചൊരു പങ്കു-
മവനു നല്കിനാൻ മഹാശയൻ ഗുരു
ഇതുവരെ ഞാനും ഗുരുവെക്കാണുവാൻ
ഇരുന്നതേയുള്ളൂവതിന്നു ലഭ്യമായ്
പലർ പറഞ്ഞങ്ങുമറിഞ്ഞു ഞാനുമേ
പരമപാവന! തവ കഥകളും
അതുമുതൽക്കങ്ങു കുതുകം കാണുവാൻ
അതിവിശുദ്ധനായ് ഗൃഹത്തിൽ വന്നല്ലോ
അരുളിനാനപ്പോൾ ഗുരുദേവൻ താനും
സുലഭമായ് കാറ്റുമിവിടെ കിട്ടുന്നു
സുഖമാണപ്ലാവിൻ ചുവട്ടിൽ നില്പതും
അതു കേട്ടതാ ഗുരുഭക്തനാമയാൾ
അതുല ഭംഗിയായി കുടിലൊന്നു തീർത്തു
ഗുരുവസിയ്ക്കണമിവിടെ ചെറ്റുനാൾ
ഗുണം വരും പിന്നെ നമുക്കും വേറെയും
ഒരിടത്തും തന്നെ സ്ഥിരമായ് വാഴാത്ത
ഗുരുവും താമസം തുടങ്ങി ചെറ്റുനാൾ

അതിനിടയിലാ പരമജ്ഞാനി താൻ
അലഞ്ഞു ചുറ്റിലും നടന്നിടും വൃഥാ
പരിസരസ്ഥലം പലനാൾ ദർശിച്ചു
പരമഹൃദ്യമായൊരു കുന്നു കണ്ടു
ഗുരുദേവൻ താനും വസിക്കുന്നെന്നുള്ള
ഗുണമേലും വാർത്ത പരന്നു വർക്കല
പല സംന്യാസിമാർ ഗൃഹസ്ഥരും വന്നു
പലതരം ഭക്തർ നിറഞ്ഞു തത്ര താൻ
ദിനംതോറുമിതു പെരുകി വന്നിതു
ദിവാനിശം തത്ര ജനനിബിഢമാം
വ്രത,മാരാധന,യിതു പതിവായി
വരുന്ന ഭക്തർക്കു ഭജനത്തിനായി
ഒരു പുര കെട്ടിയതിന്റെ മദ്ധ്യത്തിൽ
ഒരു സ്റ്റൂൾ വച്ചങ്ങു ഒരു സന്യാസി താൻ
ഗുരുവിരുന്നതാണതെന്നുള്ളതാണ-
തിന്നു പൂജയും തുടർന്നു നിത്യം തന്നെ
വരുന്നയാളുകൾക്കതിയായി സംശയം
വരുവാൻ യോഗ്യമായ് വഴിപോലുമില്ല
വരാശയൻ ഗുരു വസിപ്പതെന്തു താൻ
വിവരമായിട്ടുമറിയുന്നുമില്ല
മഹത്തുക്കൾ മനമറിവില്ലായാർക്കും
പെരുത്ത പ്ലാവിനും ശിവഗിരിയ്ക്കുമ-
ങ്ങൊരു മരം പോലുമിടയിലായില്ല
ശരിയ്ക്കു താനും പ്ലാം ചുവട്ടിൽ നിന്നെന്നാൽ
ശിവഗിരിക്കുന്നു ശരിയ്ക്കു കണ്ടിടാം
കുറച്ചുനാളിലാ കുടിലിൽ പാർത്തിട്ടു താൻ
ഉറച്ചിനി നമുക്കാ കുന്നിലായ് പോണം
അതിൻ മുകളിനി വസിയ്ക്കുക നല്ലൂ
അതിനൊരു പുര വിരവിൽ വയ്ക്കണം
അതു ശ്രവിച്ചതാ ഭക്തജനങ്ങളും

അധികമോദേന പുര തീർത്തു ഭംഗ്യാ
കടലിൽ നിന്നു കാറ്റധികമാകയാൽ
കയർത്തു ഓലയും പറന്നു പോയിടാം
അതിനവരതാ ഉരത്ത കമ്പിയാൽ
അതിബലമായി നിബന്ധിച്ചു നിർത്തി
അതിനകത്തായ് ഗുരുവിൻ വാസവും
അതിന്റെ വർഷവുമനുമാനിച്ചീടാം
പെരുത്ത കൊല്ലമാം ഒരായിരത്തെൺപ-
തുരത്ത വർഷത്തിലിതു നടന്നതും
സരസമായ് ചില ചെറു കൃഷികളും
സരളഗാത്രനാം ഗുരു നടത്തിച്ചു
ഇതു കണ്ടു ചില ഗുരുദേവഭക്തർ
ഇരുന്നു ചിന്തിച്ചു ഗുരുവിനോടോതി
പരന്റെ ഭൂമിയിൽ നമുക്കു സ്വന്തമായ്
പരിശ്രമം മൂലം വരികില്ലേ ഖേദം
പെരുത്ത ദുഷ്ചിന്ത വെടിഞ്ഞാലും നിങ്ങൾ-
പെരുമയിലിതു നമുക്കു താനല്ലോ
ഉടമസ്ഥൻ തന്റെയുറപ്പു വാങ്ങുന്ന
തുചിതമെന്നുള്ള ഗൃഹസ്ഥ നിർബന്ധാൽ
അനുജ്ഞ നൽകിനാൻ ഗുരുവതുനേരം
അനല്പസ്വത്തിന്റെ പതിയെക്കണ്ടിട്ടാൻ
അവിടമാകവേ തിരഞ്ഞു സജ്ജനം
അടുത്ത കുന്നിനും സ്ഥലത്തിനുമെല്ലാം
അവസ്ഥയ്ക്കൊത്തുള്ള ഉടമകളുണ്ടു
അനന്യമായാണു ശിവഗിരിക്കുന്നു
അതിനു മാത്രമായ് ഉടയവരില്ല
പെരുത്ത നാളുള്ള പലർ പ്രയത്നത്താൽ
ചിറയിൻകീഴായ താലൂക്കു തന്നിലായ്
ചെറുഗ്രാമമാണെന്നറിഞ്ഞു വർക്കല
അതിന്റെ സെറ്റിൽമെന്റെടുപ്പിച്ചു നോക്കി

അവകാശം കുന്നിന്നൊരുത്തരുമില്ല
ശിവഗിരിക്കുന്നു ഗുരു നിവസിക്കാൻ
ശരിക്കും ഭക്തന്മാർ പതിപ്പിച്ചു വാങ്ങി
ഗുരുവിൻ പേരിലായതു നടന്നതും
ഗുണം വരും വഴി അറിഞ്ഞതില്ലാരും
ശിവഗിരി തന്റെ ചരിതമിത്തരം
ശരിയായിത്തന്നെ പറഞ്ഞു പൈങ്കിളി
ഇനിയും വൈഭവമരുളുന്ന കഥ
ഇനിമയോടു താൻ പറഞ്ഞു തന്നാലും
പെരുത്ത മോദേന മമ വചനം കേ-
ട്ടടുത്തതായുള്ള കഥയുമുരച്ചവൾ
ഗുരുവിന്നത്ഭുത മഹാസമാധിക്കായ്
ഗുരുവരൻ താനും തിരഞ്ഞെടുത്തതാം
അരിയകുന്നിതു അതിമഹാശയൻ
അവസ്ഥ പിന്നീടു മറിച്ചുമായില്ല
സ്ഥിരവാസമവിടമാക്കിയ ഗുരു
അരുളിയതാ ശിവഗിരിയെന്ന പേർ
ഗുരുവിൻ വാസത്തിന്നൊഴിച്ചിട്ടതാവാം
പ്രകൃതിദേവിയും ശിവഗിരിക്കുന്നും
പെരിയഭക്തനാം ഗുരുദേവന്നായി
പെരിയ സംഭവം പലതും കൃത്യമായ്
നടത്തിടാനായ് കൊടുത്തിടാം ദേവർ
നമുക്കു നന്മയ്ക്കു നിദാനവുമായി
ഉരത്ത ഊറ്റുകൾ പലതു കണ്ടിടാം
ഉരച്ചിടാനാകായതിന്റെ വൈഭവം
പെരുത്തൂഷ്മാവിലും തണുത്ത വെള്ളം താൻ
പെരിയ ഔഷധ ഗുണമതിനുണ്ടു
അരികത്തായ്ത്തന്നെയൊഴുക്കു നീരുണ്ടു
തുരപ്പു ചേർന്നുള്ള പെരുത്തതാം തോടും
വയൽ ഫലവൃക്ഷതതിയാൽ നിർമ്മലം

വിശുദ്ധനാം കണ്വൻ വസിച്ച ദേശം താൻ
വിരാജിക്കുന്നു നിത്യം അനന്തശായിയാം
ജനാർദ്ദനൻ വാഴും മഹാപുണ്യസ്ഥലം
മഹീതലത്തിലെ മഹത്വമായുള്ള
മഹനീയ സ്വർഗ്ഗം മഹാമേരു താനും
മയിലും, മാനും, മുയലും, പാമ്പുമേ,
മഹിതസൗഹൃദാൽ പെരുമാറും സ്ഥലം
അവയിലിന്നിപ്പോൾ പലതുമില്ലെന്നാൽ
അവസ്ഥ കുന്നിനും ഉരത്തതു തന്നെ
കമുകും തെങ്ങുമാ പനയും പ്ലാവതും
കരുത്തുറ്റ മാവും ഇലഞ്ഞിപ്പൂമരം
പെരുത്ത ഞാവലും ഉരത്ത കൊന്നയും
പെരുത്തു മറ്റുമായനേക വൃക്ഷങ്ങൾ
പെരുപ്പമേറുന്ന പടർന്നവള്ളികൾ
ചെറുതരമായ ചെടികൾ പിന്നെയും
ഇതുവിധമായ പ്രകൃതിസൗന്ദര്യം
ഇയലുന്ന കുന്നു ശിവഗിരി താനും
ശിവനുമാലയമിതു താനാകയാൽ
ശിവഗിരിയെന്നു ഉരച്ചതാം ഗുരു
മഹീതലത്തിലെ മഹിതമത്ഭുതം
മഹിതഭാരതത്തിന്നു തൊടുകുറി
ഇതിലായ് വിദ്യ തന്നവതാരമായ
ഇതിഹാസമതാം ശാരദാലയം പ-
രിചിൽ സ്ഥാപിച്ച ചരിതം മുന്നേ പ-
റഞ്ഞതിനാലേ കഥിക്കേണ്ടതില്ല താൻ
അതിനു തെക്കായി ഉയരത്തിലതാ
അതിമനോഹരം ഒരു പർണ്ണശാല
ഗുരുവിനു നിത്യ ദിനകൃത്യത്തിനും
ഗുരുതര പ്രാർത്ഥനാലയമതൊന്നും
ശരിക്കു മാശ്രമനിജാന്തേവാസികൾ

ശരിക്കും പ്രാർത്ഥന ദിനവും ചെയ്യുന്നു
പെരുത്ത വൈദികക്രിയകളൊക്കെയും
ഇതിൽത്തന്നെ നിത്യം നടപ്പതു താനും
അതിനും മീതേയായ് പടികയറിയാൽ
അടുത്തു കാൺമതു വൈദികമാം മഠം
അതിലല്ലോ ഗുരു അധികനാൾ വാണു
അവിടെത്തന്നെയാ പരമനിർവ്വാണം
അതിലിന്നും വിളക്കെരിഞ്ഞു നില്ക്കുന്നു
അതിനു വൈദികമഠമെന്നുള്ളപേർ
വരുവതിന്നൊരു ചെറുകഥയുണ്ടു-
വലിയ ഭക്തനായുള്ളോരു ശങ്കരൻ-
പരദേശിയെന്ന അപരനാമത്താൽ
അറിഞ്ഞിട്ടുള്ളതാം ഗുരുതൻ ശിഷ്യനാം
അറിവുള്ള ശങ്കരാനന്ദനാം സ്വാമി
പ്രസിദ്ധനായുള്ള യതിവര്യനന്നു
പ്രധാന താന്ത്രീക പ്രവൃത്തികളെല്ലാം
ഗുരുവനുജ്ഞയായതിൻ മുന്നിലായി
ഗുരുത്വമൊടു വൈദികം പഠിപ്പിച്ചു
ഗുരുവരൻ താനും പ്രതിഷ്ഠ ചെയ്തുള്ള
ഗുണമുള്ള ക്ഷേത്രപൂജ നടത്തുവാൻ
വരുന്ന കാലത്തേയ്ക്കിനിയും വേണ്ടുന്ന
വളർന്ന വൈദീക പ്രവർത്തനത്തിനായ്
ഒരുക്കുകയാണു വൈദീകരെയെന്നു
ഉരുതര മോദാൽ വസിക്കുന്നു ഗുരു
ഉറച്ച വിശ്വാസം പെരുത്ത നിഷ്ഠയും
ഉടനവർക്കായി ഗുരുവും നല്കിടും
ഇതേ പ്രകാരത്തിൽ പഠിച്ചവർ പലർ
ഇതിൻ തുടർച്ചയാണിവിടിന്നും വൈദികം
ഇതുവിധം വിദ്യ നടന്നതാമിടം
ഇതിന്നു വൈദികമഠമെന്നു ചൊല്ലാം

ഉലകത്തിലുള്ള മഹത്തുക്കൾ പലർ
ഉരത്തമോദേന ഗുരുവെ ദർശിച്ച
സ്ഥലമതെന്നുള്ള അവകാശംതാനും
ഇതിനു മാത്രമായിരുന്നിടുന്നതാം
പ്രസിദ്ധനായുള്ള മഹാത്മഗാന്ധിയും
പ്രസിദ്ധിപെറ്റുള്ള കവിതിലകനാം
രവീന്ദ്രനാഥനായിരുന്ന ടാഗൂറും
ത്വരയായുള്ളതാം മഹാനാം ആന്ദ്രൂസും
അതുപോലെയെത്ര മഹത്തുക്കൾക്കാണ്
അതുല്യനാം ഗുരു കരുണ ചേർത്തതും.

# ടാഗൂറിന്റെ ഗുരുദർശനം

ശിവഗിരി തന്റെയതുല്യദർശനം
ഗുരുവരൻ തന്റെ മഹത്വദർശനം
ഇതുരണ്ടും കണ്ടു കുറിച്ചു ടാഗൂറും
അഖണ്ഡഭൂഖണ്ഡം മുഴുവൻ ചുറ്റി ഞാൻ
അനേക യോഗികൾ വസിപ്പതും കണ്ടു
അനശ്വര നാരായണഗുരുവിനു
അരികേ നില്കുവാനിവരാരും പോര
അനന്തതയിലാണ്ടിരിക്കുന്ന യോഗ
നയനവും പിന്നെ വദനശോഭയും
ഒരുമിച്ചു കാണുന്നവർക്കൊരിക്കലും
മറക്കുവാൻ മേല ഗുരുവരനെയും
തികഞ്ഞ ബ്രഹ്മാനന്ദാനുഭൂതിയാലെ
തിരഞ്ഞാൽ കിട്ടിടായിതുപോലെയൊരാൾ
ഇതുവിധമായുള്ളനുഭവത്തിനാൽ
ഇതേവിധം ടാഗൂറെഴുതിയിങ്ങനെ
മഹാത്മഗാന്ധിക്കും ഇതു പ്രകാരമായ
മഹത്വമേയുള്ളു പറയുവാനായി

പലവിധമായ മതപരം കാര്യം
പറകയുണ്ടായി ഗുരുവും ഗാന്ധിയും
അവശർക്കുള്ളതാം വിഷമം തീരുവാൻ
അവർക്കു വേണ്ടിയെന്തനുഷ്ഠിക്കേണ്ടതും
പറഞ്ഞാലും ഗുരോ ശരിക്കു കേൾക്കണം
പറകയായിതാ ഗുരുവതുനേരം
അവശർക്കു വിദ്യയധികമായ് വേണം
ധനവും വേണമേ കുല മഹിമയും
പെരുത്ത ജാതിതൻ പൊരുത്തമില്ലാത്ത
അയിത്തമെന്നുമായ് ഗമിക്കയും വേണം
മനുജരെല്ലാരും ഒരു ജാതിയെന്ന
മഹത്വമെപ്പൊഴും കരുതുക വേണം
മതത്തിനൊക്കെയും അതീതമായുള്ള
മഹിമയൊത്തല്ലോ ജനത്തിലും കാണും
ശുഭമായുള്ളതാം വിചാരം വസ്ത്രവും
ശുചിയും ധൈര്യവും വിശുദ്ധഭക്തിയും
ഒരുപോലെയെല്ലാ ജനത്തിനുമെന്നാൽ
മഹിയിൽ മാനുഷനമരനായ്ത്തീരും
ഇതികഥിതമായിരിക്കും നേരത്തു
ഇതിനുമേനല്ല കുശലവാക്കോതി
അടുത്തു നിൽക്കുന്ന മരമാം മാവിന്റെ
അടുത്ത കമ്പൊന്നു അടർത്തിക്കാട്ടിനാൻ
ഇതിൽ നിൽക്കുന്നതാം ഇലകളൊക്കെയും
ഇതര രീതിയിൽ പരിലസിക്കുന്നു
ചെറുതുമേറ്റവും വലുതുമാം ഇല
പലതുമൊന്നാണെന്നറിവതെങ്ങനെ
ഫലിതമായ്ത്തന്നെ ഗുരുവുരച്ചിതു
ഇല ചതച്ചിട്ടു അതിലെച്ചാറിന്റെ
ഇനമൊന്നല്ലെന്നു പറയുവാനാമോ
വിനയമായുള്ള ഗുരുവചനത്താൽ

വിവശത തീർന്നു മഹാത്മാഗാന്ധിക്കും
അതുമുതലാണ് അയിത്തജാതിയെന്ന-
പരനാമത്താൽ വെറുത്ത മർത്ത്യരെയും
അവശത മാറ്റിയടുപ്പിച്ചീടുവാൻ
പെരുത്ത കാര്യമങ്ങനുഷ്ഠിച്ചു ഗാന്ധി
അവശരായോരെ പരിരക്ഷിക്കുവാൻ
ഗുരുദേവൻ താനും ചമച്ചു സ്കൂളുകൾ
ഗുരുവിന്റാജ്ഞയാ കൊടുത്തു സുവിദ്യയും
അവശർ തന്നുടെ വിവശത തീർത്തു
നിയതമായുള്ള ദിനചര്യകളും
അവരെ ദേശികൻ ചിരം പഠിപ്പിച്ചു
പുലയനെന്നല്ല പറയർ താനുമാ
കുറവർ തൊട്ടുള്ള മനുജരെയെല്ലാം
പലരുമായാട്ടിയകറ്റിയെങ്കിലും
ഗുരുദേവൻ താനും അടുത്തുനിർത്തിനാൻ
ശിവഗിരിയതാം തനതാം ആശ്രമേ
ഇവരെല്ലാവരും സഹജർ താനല്ലോ
ഇവരെയുന്നത നിലയിലെത്തിക്കാൻ
ഇതിഹാസപുമാൻ സതതമെത്നിക്കും.

പുന്നശ്ശേരി നീലകണ്ഠശർമ്മയുടെ

## ഗുരുദർശനം

ഇതുകാലത്തതാ മതിമാനായുള്ള
ഉരത്ത വൈദികൻ പെരുത്ത കീർത്തിമാൻ
ഉദാരനാണയാൾ തപോനിധി താനും
അനുകമ്പ ദയാതപസ്സുദാനവും
അതുകളാലയാൾ വിശുദ്ധ ബ്രാഹ്മണൻ
പെരുത്തതാം കീർത്തിപരത്തി മേവുന്ന
"നീലകണ്ഠശർമ്മ" ഉടയവൻ "പുന്ന-

ശ്ശേരിഗൃഹത്തിന്നു" നാഥനാണന്നയാൾ
മഹത്വമുള്ളതാം പെരുത്ത ഭാരതേ
വസിക്കും ശ്രേഷ്ഠരിൽ മഹാ പ്രസിദ്ധനാം
കണക്കും, ന്യായവും, അലങ്കാരം, തർക്കം,
കണക്കിനു ജ്യോത്സ്യം, ഇതുകളിലയാൾ
നിപുണനെന്നല്ലയിവയിലൊക്കെയും
വിശിഷ്ടമാം ഗ്രന്ഥം വളരെത്തീർത്തതാം
വിശാലധീതാനെന്നുറക്കെച്ചൊല്ലിടാം
വിശാലമാം മുഖേ കറുത്ത പാടുപോൽ
വികൃതമായുള്ള ഒരു കുറവുണ്ടു
ദുഷിച്ച ജാതിതൻ നശിച്ച ചിന്ത താൻ
ദുരയായെന്നുമേ അകക്കാമ്പിലുണ്ടു
ഒരുദിനം ശിവഗിരിയിലെത്തിനാൻ
പരമഭാഗ്യവാൻ ഗുരുദർശനത്തിന്
ഉയർന്നതാം ശിരസ്സധികം നമ്രനായ്
ഉരുതരം ഗുരുപദാരവിന്ദത്തിൽ
തൊഴുതു സാഷ്ടാംഗം പ്രണമിച്ചു ഭക്ത്യാ
പരിചിലാസനം കൊടുപ്പിച്ചു ഗുരു
നികടത്തിൽ തന്നെയിരിക്കുവാനോതി
ഇരുന്നു ശർമ്മയും തൊഴുകയ്യുമായി
ഉറഞ്ഞ ഭക്തിയാല് പ്രപാടനം ചെയ്‌വാൻ
മറന്നു വക്ത്രവും വിവശത മൂലം
ഗുരുമുഖത്തിൽ നിന്നുയരുന്ന കാന്ത്യാ
ഗുരുതരമായ വെയിലേറ്റ പോലെ
നയനവുമാർദ്രം ജലപ്രവാഹത്താൽ
ഉരിയാടാൻപോലും മറന്നിരിക്കുന്ന
ഉദാരചിത്തനിൽ കൃപ പൂണ്ടു ഗുരു
മഹിതമായുള്ള വിജ്ഞാനലേശത്താൽ
മതികുളിർപ്പിച്ചു കുശലം ചോദിച്ചു
പെരുത്തതാം വഴി കടന്നു വന്നുള്ള

ഉരത്ത യാത്രതൻ നിമിത്തമെന്തെന്നും
പറഞ്ഞാലും അതും അറിയുവാനേറ്റം
പ്രശാന്തമെൻ മനം ഭവാനറിഞ്ഞാലും
ഇതുവരെ കഥ പറഞ്ഞ പൈങ്കിളി
അതിമോദേന താൻ പറയുന്നു താനും
ഗുരുവിന്റെയാത്മപ്രഭാവവൈഭവം
ഗുണശീലർ കണ്ടാലവരുസ്തബ്ധരാം.
ഇവിടെ ശർമ്മയ്ക്കും ഭവിച്ചതു താനും
ഗുരുവചനത്താൽ മുദിതനായിട്ടു
ഗമിച്ച ധൈര്യത്തെ സ്വകീയമാക്കീട്ടു
പറഞ്ഞു ശർമ്മയുമുദിത ചിത്തനായ്.
പെരുത്ത ധർമ്മത്തെയറിഞ്ഞനുഷ്ഠിച്ചാൽ
പെരുമയും നല്കും അധർമ്മവും തീരും
അനിഷ്ടമൊക്കെയുമകറ്റിടും ധർമ്മം
കുടുംബമേതെന്നു സമുദായവും
ഒരുജാതിയെയും വിടില്ല ധർമ്മവും
മതവുമീവക പ്രവൃത്തികളെയും
ഒരിക്കലും വിടാ നിലനിർത്തും ധർമ്മം
സുഖമഭിലഷിച്ചീടുന്നു മാനുഷർ
സുഖം കൊടുപ്പതും സ്വധർമ്മമൊന്നു താൻ
സുഖത്തെ ചിന്തിക്കും മനുജനെന്നുമേ
സുഖമായിത്തന്നെ നടത്തുന്നു ധർമ്മം
സുഖമിരിപ്പതും നിജധർമ്മത്തിൽ താൻ
സുഖകാംക്ഷി താനും വെടിയില്ല ധർമ്മം
അധർമ്മം വിട്ടിട്ട് സ്വധർമ്മം ചെയ്യുന്നോൻ
അധമനെങ്കിലും ഗുണധർമ്മനവൻ
സുഖമായ് ധർമ്മവുമനുഷ്ഠിച്ചങ്ങു
സ്വധർമ്മം ലോകത്തിന്നധികം നല്കുന്നു
സ്വകീയമാം ജീവസ്സരണിയിലങ്ങു
സ്വയം നിർത്തീടുന്നു സ്വധർമ്മജീവിതം

ശ്രുതിവിഹിതമാം സ്വധർമ്മനിഷ്ഠയാൽ
സ്വയം നടത്തുന്ന സ്വതന്ത്രകർമ്മങ്ങൾ
ശ്രുതി, സ്മൃതി, പുരാണേതിഹാസങ്ങളും,
ശ്രുത,സ്മാർത്ത,ങ്ങളും അനുഷ്ഠിച്ചീടുന്ന
ഭവാൻ മഹാഗുരു ജഗത്തിനൊക്കെയും
പരസ്പരമായി വിരുദ്ധധർമ്മങ്ങൾ
പലപ്പൊഴും കാണാം മനുഷ്യജീവിതേ
അതുമാറ്റി നന്മ ഉലകിൽ നിർത്തുവാൻ
അതുല്യന്മാരായ ഭവാന്മാർക്കേ പറ്റൂ
മഹാഗുരോ! മനുജരെത്രയോ പല-
തരം ജാതി,യതിലമർന്നു കാണുന്നു
ഇവരെല്ലാവരും ഒരു ജാതിയാണെ-
ന്നവിടുന്നുതന്നെ പറഞ്ഞു കേൾക്കുന്നു
മനുജനുള്ളതു മനുഷ്യത്വം ജാതി
മതം പശുവിന്നു പശുത്വമെന്നതും
മഹിതമായുള്ള വചനമായങ്ങു
മഹിയിലോതുന്നതു ശരി താനുമോ
മഹാഗുരോ! മുന്നം സനാതനധർമ്മേ
മഹാപ്രമാണമായ് നിലനിന്നു വേദം
അതിലും മന്ത്രബ്രാഹ്മണങ്ങളാരുമേ
ഉപനിഷത്തെന്നും വ്യവഹരിക്കുന്നു
ഇതിനെത്തന്നെയും പൂർവ്വകാണ്ഡമെന്നും
ഇതുതാൻ പിന്നെയാ ജ്ഞാനകാണ്ഡമായ്
ഇതിലെല്ലാം മർത്ത്യർ ബ്രഹ്മക്ഷത്രവൈശ്യർ
ഇതരരായിട്ടു ശൂദ്രരും ക്രമേണ
കണ്ടിടാമിതുകളത്രയുമൊരു ജാ-
തിയെന്നു പറഞ്ഞാൽ പരമാർത്ഥമാമോ
ഇവരെല്ലാപേരും വിഭിന്നജാതിതാൻ
ഇവരെല്ലാമൊന്നു പറഞ്ഞാൽ ചേരുമോ
അധമശൂദ്രനു ദാനം കൊടുക്കാമോ-

അധർമ്മമാം വിധി നിഷേധമാകുന്നു
അധമജന്മത്താൽ പരമിവർകളും
അധഃസ്ഥിതരായി ഭവിച്ചതുമാണു
അവരധികവും പരർക്കുമൂവർക്കും
വീടുപണിചെയ്തു കഴിക്ക ജീവിതം
ഇതു വ്യാസൻ, ജയ്മിനി, ശങ്കരൻ, താനും
മനുവും, ചൊല്ലുന്നു മഹിതമാം തത്ത്വം
ഒരിക്കലും ശൂദ്രനധമനാകയാൽ
പഠിക്കുവാൻ വേദമനുവാദമില്ല
ഇതിൻ വിപരീതം നടക്കുന്ന ശൂദ്രൻ
കടുത്ത ദണ്ഡത്തിന്നവകാശിയാകും
പെരുത്ത വേദങ്ങൾ പ്രമാണമാകിലും
ഉരത്ത ശാസ്ത്രജ്ഞർ മറിച്ചുചൊല്ലിടാ.
ക്ഷമിക്കണം ഗുരോ ഉരപ്പതു സത്യം
മഹാമതിയാകും ബുദ്ധൻ, മഹാനായു-
ള്ള മഹാവീരൻ, താനും, സ്വയം തപസ്സാൽ
തനതായാർജ്ജിച്ച പ്രബോധത്താലുമേ
സ്വയം പ്രമാണമായ് സ്വധർമ്മങ്ങളെ താൻ
ഗണിക്കാതെ ജാതിഭേദങ്ങളശേഷ-
വും വെടിഞ്ഞു ധർമ്മങ്ങൾ പ്രചരിപ്പിച്ചു
മഹാഗുരോ! ഭവാൻ സ്വധർമ്മമായ വൈ-
ദീകമനുസരിച്ചുള്ള പ്രവൃത്തി ചെ-
യ്‌വതും സ്വജീവിതം നടത്തിടുന്നതും
ഇതേവിധം ശർമ്മ പറയും വാക്യങ്ങൾ
ശ്രവിച്ചിട്ടു ഗുരു ചിരിച്ചു ചൊല്ലിനാൻ
ഉദിക്കും സൂര്യന്റെ ഉരത്ത കാന്തിപോൽ
സ്ഫുരിച്ചു തൽക്ഷണം ഗുരുമുഖാംബുജം
ക്ഷണം ദീനാനുകമ്പ പരക്കുംമട്ടിൽ
വദനകാന്തിയിൽ അമർന്നു സൽഗുരു
പഠിച്ച വിപ്രനാം മഹാമാന്യൻപോലും

പരമ്പരാഗതാന്ധതയിലാഴുന്നു
അതാണ് ഗുരുവനുകമ്പ കാട്ടിയതും
പഠിച്ച പാണ്ഡിത്യം കെടുക്കും മട്ടിലായ്
പരിഹരിക്കുവാൻ പ്രയാസമായുള്ള
അനല്പമജ്ഞതയിതുപോൽ നിന്നീടിൽ
ഉലകിന്നു നന്മവരുത്തുമോയിവർ
അമേയവൈഭവൻ ഗുരുവും ദുഃഖിച്ചു
പരന്റെ ദുഃഖത്തിൽ ദുഃഖിപ്പതു താനും
അനുകമ്പയെന്നു പ്രബുദ്ധർ ചൊല്വതു
ഉരച്ചിതു ഗുരു പരിചിൽകേട്ടാലും
പറയാം ജാതിയെന്നതു ധർമ്മമാണോ?
അനേക വ്യക്തിയിലൊരുപോലുള്ളതും
മറിച്ച് ഒന്നിലിരിക്കാത്തതുമായ
പെരുത്ത ധർമ്മമാണിതു ജാതിയെന്ന്
ധരിച്ചുകൊണ്ടാലും അനല്പനാം ഭവാൻ
ഗ്രഹിച്ചിടാം മർത്ത്യരൊരിന്ദ്രിയത്തിനാൽ
അതിനാൽ താൻ ജാതിഗ്രഹിക്കാമെന്നായ്
ഇതരജീവിയിലിയലാതുള്ളതാം
ഒരു ധർമ്മം ജാതി മനുജനൊന്നു താൻ
പഠിച്ചതാം ഭവാൻ ന്യായവിശേഷണം
അതിനാൽ ജാതിയും പ്രത്യക്ഷമാണല്ലോ
പലതാം ജീവികളധിവസിക്കുന്ന
പരന്ന ഭൂവിങ്കലതിൻ നടുവിലായ്
ഒരുമനുജനെ ശരിക്കു കണ്ടെന്നാൽ
മനുജനല്ലെന്നു വരുന്നതുമുണ്ടോ
ധരിച്ചിതോ ഭവാനതു ജാതിയല്ലേ
പരിഭവം വേണോയിതു പറയുവാൻ
ധരിച്ച പൂണൂലു മറച്ചിതെന്നാകിൽ
ധരിക്കുമോയിവൻ ബ്രാഹ്മണനതെന്നു
ഇതുപോലുള്ള അടയാളമില്ലെങ്കിൽ

ഇതേവിധം ഇവന്റെ ജാതിചൊല്ലാമോ
അതിനാൽത്തന്നിതു ജാതിയല്ല താനും
അതു ഭവാനുമേ ഗ്രഹിക്കുക വേണം .
പെരുത്ത വ്യക്തികൾ പ്രത്യക്ഷങ്ങളാകിൽ
വ്യക്തിഗതം ജാതിയും പ്രത്യക്ഷം താനും
ബ്രാഹ്മണത്വങ്ങൾ തുടർന്ന ധർമ്മങ്ങളാ
നരത്വം' പോലവേ പ്രത്യക്ഷമായിടാ
ഗുരുവചനങ്ങളിതുവിധം കേട്ടു
പഠിച്ചിട്ടുള്ളതും അറിഞ്ഞതുമായ
പരമാർത്ഥം കെട്ട അഭിപ്രായം താനും
പറഞ്ഞിതു ശർമ്മ പരമസത്യവാൻ
ഗുരുവിന്നോടായി സ്വകീയമിംഗിതം
പരമസദ്ഗുരു മറച്ചുള്ള ബാഹ്യ
ചിഹ്നങ്ങളിനിമില്ലേലും പറഞ്ഞീ-
ടാം ഞാനും സൂക്ഷ്മമായ് ഗ്രഹിച്ചു ജാതിയും
ഇതു ഗ്രഹിച്ചിട്ടു ഗുരുവിനൊട്ടുമേ
പരിഭവം തെല്ലും വരാതിരുന്നിതു
സ്വകീയമാശ്രമസ്ഥിതരാകും ചില
കുമാരകന്മാരെ വരുത്തി നിർത്തിനാൻ
അടുത്തു നിൽക്കുന്ന ഇവർ തൻ ജാതികൾ
അരുളിയാൽ ഭവാനതിസമർത്ഥനാം
കുളി കഴിഞ്ഞുള്ള നെടുതാം ഭസ്മത്തിൽ
കുറികളും നല്ല വസനമേവർക്കും
ഗുരുനികടത്തിൽ വിനയശീലരാ
കുമാരന്മാർ വന്നു നമസ്കരിച്ചിതു
വിരിഞ്ഞ താമര പുതുപൂക്കൾപോലെ
വിരവിലായിവർ ഗുരുവിനു ചുറ്റും
മരുവുന്ന കണ്ടാൽ ശരത്കാലത്തിങ്കൽ
നിറഞ്ഞ നിർമ്മല സരസ്സിലെന്നപോൽ
ഉദിതനിർമ്മല ദിവാകരൻ പോലെ

വിളങ്ങീടുന്നു ശ്രീഗുരുവും ശിഷ്യരും
സമാനഗാത്രരാമിവരെ നോക്കീട്ടു
മഹാമതേയിവർ ജാതി പറഞ്ഞിടൂ
ജപിക്കുന്നുണ്ടവർ വൈദികസൂക്തങ്ങൾ
മുറ തെറ്റിടാതെ സ്വരമായിത്തന്നെ
ഉലകത്തിലെല്ലാ മനുജനും നിത്യം
തിരഞ്ഞെടുത്തതാം സ്വകീയമാർഗ്ഗങ്ങൾ
അസാധു സാധുയിരുവിധമായിത്താൻ
വിഭജിച്ചീടാം ഇതു രണ്ടായിത്തന്നെ
സ്വകീയലാഭത്തെ കൊതിക്കുന്ന ജനം
സ്വയം വരിക്കുന്നു അസാധുമാർഗ്ഗത്തെ
അതു പിന്നൊരിക്കലും പോകരുതെന്ന
അഭിപ്രായത്തിൽ താനുറച്ചുനിന്നീടും
പ്രതിഷേധമില്ലാതുറച്ചുപോയെന്നാൽ
പ്രവൃത്തിയാലൊന്നും അതിനെ മാറ്റിടാ
പെരുത്ത മാത്സര്യം പക ദുർവൃത്തിയും
പരസ്പരം ദ്വേഷം ഇവ വരുത്തുന്ന
നശിച്ച ചാതുർവർണ്ണ്യം അവൈദികം താൻ
നശിപ്പിക്കും നമ്മെയസാധുവാമതും
തനതായുള്ളതാം പെരുത്ത സ്വാർത്ഥത്താൽ
പുരോഹിതന്മാരും വിജയികളായി
ഇവർ മിനഞ്ഞെടുത്തതാം' ചാതുർവർണ്ണ്യം
ഇതിനെ പാവങ്ങളെതിർത്തിതെന്നാലും
ഇതുതനതായി ഉറപ്പിച്ചു നിങ്ങൾ
ശ്രുതി,സ്മൃതികളും, ഇതിഹാസങ്ങളും,
ഉപപുരാണവും, പുരാണശാസ്ത്രവും
അലങ്കാര,നാട്യം, കഥന,മെന്നതും
ദുഷിച്ചിതാവർണ്ണവ്യവസ്ഥമൂലമായ്
സനാതന ധർമ്മനിരതരായുള്ള
സഹജരിലിതു നിറഞ്ഞുനിൽക്കുന്നു

പെരുത്ത രോഗമാണിതു ധർമ്മത്തിനെ
പൊടുന്നനെത്തന്നെ നശിപ്പിക്കും ദൃഢം
ഇതുമാറാരോഗം മതിമൻ! ചിന്തിക്കൂ
ഇതിൽ മഗ്നരായോർ സനാതനമായ
മഹിതധർമ്മത്തെയറിയുന്നതില്ല
അതുല്യനായുള്ള ജഗന്നിയന്താവു
അധികമായെല്ലാ ജനത്തിലുമുണ്ടു
അതു സദാ വാഴും മനുജരൊക്കെയും
ഒരുജാതി തന്നെ മനസ്സിലായിതു
സകലതും താനണുവുമന്യതല്ലെ-
ന്നറിവു നേടണം നരനായുള്ളവൻ
തനിക്കു നന്മകൾ വരുത്തുമെങ്കിലും
തരത്തിലന്യനസുഖം വരുത്തൊലാ
തനിക്കുമന്യനുമൊരുപോലെതന്നെ
തനതായുള്ളതാണിതു സനാതനം
അതുതാൻ ധർമ്മവും സമത്വബോധവും
അതു സനാതന മതമെന്നു ചൊല്ലും
ചതുർവ്യവസ്ഥയിലുഴലുന്ന നിങ്ങൾ
സനാതനധർമം മറക്കുന്നെപ്പൊഴും
ഇതി പറഞ്ഞിട്ട് ഗുരുവും ചൊന്നിതു
ഇനി പറയുകയിവരുടെ ജാതി
ശരിയ്ക്കും ഗാംഭീര്യസ്വരത്തിലായ്ത്തന്നെ
പറഞ്ഞു വൈദികരിവരെല്ലാം തന്നെ
ശരിയ്ക്കും ബ്രാഹ്മണകുമാരരാകുന്നു
ശമനശീലനാം ഗുരുവുമോതിനാൽ
പരമാർത്ഥമല്ല പറഞ്ഞതു നിങ്ങൾ
പറയരെന്നുള്ള കുലത്തിലുള്ളതാം
കുമാരരാണിവർ ധരിക്ക സർവ്വജ്ഞ
അധമരെന്നുള്ള അപരനാമത്താൽ
ഇതുപോലുള്ളതാം അരുമ മക്കളെ

അടിമകളായിക്കരുതുന്നു നിങ്ങൾ
അധർമ്മമെന്തുള്ളു ഇതിൽപ്പരം ലോകേ
ഇവരെയുദ്ധരിച്ചെടുത്തീടുന്നാകിൽ
ഇഹത്തിൽ താൻ സ്വർഗ്ഗം മനുജനില്ലന്യം
ഇതി കഥിതമാം ഗുരൂക്തി കേട്ടിട്ടു
ഇരുന്ന വൈദികൻ പ്രണമിച്ചു ഭക്ത്യാ-
ഇനി മുതൽക്കു ഞാൻ ജഗത്തിലുള്ളതാം
സഹജരെല്ലാരുമൊരു ജാതിയെന്നു
പറഞ്ഞിടും ഗുരോ പ്രവൃത്തിതന്നിലും
ഇതു താൻ കാട്ടീടും അനുഗ്രഹിക്കണം
പെരുത്ത വൈദികകുലജാതനെന്ന
പെരുമയും ഇനി ഒരിക്കലുമില്ല
മനുജരെല്ലാരും ഒരു ജാതിയെന്ന
മഹിതമാം തവ കഥിതമാം നാമം
മഹാമതേ ഗുരോ ധരിച്ചുകൊണ്ടു ഞാൻ
മടങ്ങുന്നു വീണ്ടും വരുവൻ മേലിലും.

## ശ്രദ്ധാനന്ദസന്ദർശനം

മഹത്വമുള്ളതാം സമാജമാര്യമാം
പ്രസിദ്ധിപറ്റിയ പഴയസംഭവം
പ്രചാരകനായ ശ്രദ്ധാനന്ദൻ താനും
പരം പ്രചരിപ്പിച്ചീടുന്നിതാദർശം
പരമതത്വമാമാര്യമാർഗ്ഗത്തിനു
പരപ്പിൽ താനുമേ നടത്തിടുന്നവൻ
പെരിയ വൈരാഗി പ്രസരിപ്പുള്ളവൻ
മഹത്വമുള്ള ഹിന്ദുമതത്തിന്റെ ദീപ്തി
മഹിയിലെല്ലാവും പരത്തും ഭാസ്ക്കരൻ
മതഭ്രംശം വരും ജനത്തിന്നു വീണ്ടും
മഹിതഹിന്ദുമതത്തിന്നാദർശങ്ങൾ

മനോഹരമായിപ്പറഞ്ഞു ബോധിപ്പി-
ച്ചിട്ടവരെ വീണ്ടുമേ സ്വധർമ്മത്തിലായ്
വരുത്തുന്ന മഹാഭാരതോർവ്വിയ്ക്കു താൻ
മഹത്വം ചാർത്തിച്ചു പുലർത്തുന്ന കാലം
അധഃകൃതരെന്നു ദൂരത്തായകറ്റി-
നിർത്തുന്നു സമുന്നതരായുള്ളോരെയും
അവരെയുദ്ധരിച്ചവർക്കേറ്റം ഗുണം
വരുത്തിടാനായ് പ്രവർത്തിക്കും മഹാൻ
മഹനീയ വീര്യഗാംഭീര്യഭാവുകൻ
ഒരുദിനമെത്തി ശിവഗിരി തന്നിൽ
ഒരു തപസ്വിയാം ഗുരുവരൻ തന്നെ
വിരവിൽ കണ്ടിട്ടു പ്രണാമവും ചെയ്തു
വിശുദ്ധസദ്ബുദ്ധേ അറിഞ്ഞു പണ്ടേതാൻ
ഒരുനോക്കു കാണാൻ കൊതിക്കയായിരുന്നു
അതിഭാഗ്യമിന്നു ലഭിച്ചു സദ്ഗുരോ
അതിരറ്റ സുഖമതിനാൽവന്നിതു
വളരെനാളായി അധഃകൃതോദ്ധാര-
ണമാം മാർഗ്ഗങ്ങൾ തുടരുന്നങ്ങുതാൻ
സമുദ്ധാരനാം ആരാദ്ധ്യമൂർത്തേ ഭവദ്
സമസ്തകർമ്മവും സഫലമായ്ത്തീർന്നു
സരസരായുള്ള അധഃകൃതർ തന്നെ
സമുദ്ധരിയ്ക്കയാലാരാദ്ധ്യനായ് തീർന്നു
അവർണ്ണർക്കാശ്വാസമേകുന്ന സ്വാമിജീ
പെരുത്തനുഗ്രഹമവർക്കു നല്കുന്നു
ഇവർക്കു താനെല്ലാ വിദ്യാവിത്തമതും
ലഭിക്കുന്നതിനായ് പ്രയത്നിക്കും ഭവാൻ
അമർത്ത്യവിഗ്രഹാ പ്രണമിക്കുന്നു ഞാൻ
അരയ്ക്കു ചുറ്റുമായ് മറച്ചതാം തുണി-
ക്കഷണം മാത്രമേയിവർക്കുള്ളു വസ്ത്രം
ഇത്തരം പേക്കൂത്തു കാണുന്ന നേരത്തു

ഹൃത്തടമേറ്റം പിടയ്ക്കുന്നുമേ ഗുരോ!
കഷ്ടം കണക്കേയടിമപ്പണികളാൽ
നഷ്ടം വരുത്തുന്നു ക്ലേശിക്കതാനിവർ
ഇഷ്ടത്തിലിത്തരക്കാരെക്കരേറ്റുവാൻ
കഷ്ടിച്ചുവന്നു ഞാൻ കാരുണ്യവാരിധേ
ആനന്ദമായിട്ടനുഗ്രഹമേകണം
കാരുണ്യവാരിധേ ആത്മാനുഭൂതിയാൽ
ജാതിജനിതമാമാപത്തു നീക്കിടാൻ
ജാതാനുമോദാലനുഗ്രഹമേകണം
തൊടീലുതീണ്ടലുമുരത്ത അയിത്തവും
ഇതുപോലെ പല അനാചാരങ്ങളും
കളഞ്ഞിട്ടു നാടു നലമാക്കീടുവാൻ
അകക്കാമ്പിൽ നിത്യം നിനച്ചുകൊണ്ടാണു
ഉരത്ത ആര്യമാം സമാജവൃത്തിയും
ഉത്തരോത്തരം വിളങ്ങട്ടെ മേലിലും
ഗുരുവുമാ ശ്രദ്ധാനന്ദയതീന്ദ്രനും
ഗുണം വരുമാറു പറഞ്ഞു നിർത്തിനാർ
ഗുരുവെ വന്ദിച്ചു വിനയാന്വിതനായ്
ഗമിച്ചു ശ്രദ്ധയിലാനന്ദിയ്ക്കും യതി
ഇതുപോലെത്രയോ മഹാന്മാർ വന്നു
ഇതിഹാസ പുമാനുടെ മഹത്വങ്ങൾ
ഇനിമയിൽക്കണ്ടു ഗമിച്ചതാം സ്ഥലം
ഇതുപോലൊന്നുമേ പരമായ്കാണ്മീല
ഗുരുദേവൻ തന്റെ തപോബലം തന്നെ
ഗുണമിട്ടിക്കിന്നു പെരുകുവാൻ വഴി
ഒരു ദിക്കിൽപോലും സ്ഥിരവാസത്തിനു
ഒരിയ്ക്കലുമങ്ങു വഴങ്ങത്തുമില്ല
പല സ്ഥലത്തായി ഗുരു ചമച്ചതാം
പല ക്ഷേത്രങ്ങളും ജനനിബിഡമായ്
സ്വതന്ത്രമായിട്ടു സ്വകീയകൃത്യങ്ങൾ

സ്വയമനുഷ്ഠിയ്ക്കാനരുതാതാകുന്നു
അതിനാൽ മറ്റൊരു സ്ഥലം തിരകയായ്
അതിനു തന്നെയായ് പുറപ്പെടുകയായ്
വടക്കോട്ടു തന്നെ ഗമിച്ചുസദ്ഗുരു
വരേണ്യനങ്ങനെ തുടർന്നു യാത്രയും
പെരുമയേറുന്ന സ്ഥലമാം കാർത്തിക-
പ്പള്ളി, ചേർത്തല,യിവ പല സ്ഥലമ-
ണഞ്ഞു ദേവനെന്നറിഞ്ഞു ഭക്തജനം
നിറഞ്ഞു തിങ്ങിയങ്ങടുത്തുവന്നിതു
നിലത്തിരുന്നങ്ങു ഗുരുവെ പ്രാർത്ഥിച്ചു
ഗുരുവരൻ തന്റെ മഹത്വജന്മത്താൽ
ഗുരുതരമോദം ഭവിച്ചു ഞങ്ങൾക്കും
ഐത്തജാതിയെന്നകറ്റി നിർത്തിയതാം
മനുജർക്കു തുണയവിടുന്നു താനും
മനസ്സിനൊത്തുള്ള തുണിയുടുക്കാനും
മഹത്വമാം വിദ്യ പഠിപ്പതിന്നായും
വിലക്കിടും വഴി തുറപ്പിച്ചു തന്നു
വിളക്കായ് ഞങ്ങളെ ഹൃദയദീപമായ്
വിശുദ്ധജീവിതം പഠിപ്പിച്ചു തന്നു
വിമലജീവിതമനുഷ്ഠിപ്പാനായി
വിജയകാഹളമരുളി സർവ്വജ്ഞൻ
മനുജരെല്ലാരുമൊരു ജാതിയെന്ന
മഹിതസന്ദേശം പറഞ്ഞു തന്നങ്ങു
മതകലഹങ്ങൾ തുടർന്നിടാതാകാൻ
മതമൊന്നുതന്നെ മനുജനെന്നോതി-
മഹാശയനാകും മുനിവരാ അങ്ങേ
മഹത്വയാത്രയുമെവിടേയ്ക്കാകുന്നു
മതിയിൽ ഞങ്ങളിൽ കരുണ തോന്നിയ-
ങ്ങരുളിചെയ്താലും ഗ്രഹിക്കണമതും
പരമഭക്തരാം സ്വജനവാക്യങ്ങൾ

പരിചൊടു കേട്ടുപറഞ്ഞു സദ്ഗുരു-
നമുക്കു സ്വസ്ഥമായിരിക്കുവാനായി
നലമൊടുമൊരു സ്ഥലം തിരകയായ്
വിലകൊടുത്തു താനതു വാങ്ങീടണം
വിരവിൽ തന്നിതു നടക്കയും വേണം
ചിലരതു കേട്ടിട്ടൊരുമിച്ചാലോചിച്ചി-
ട്ടുറച്ചങ്ങു മെല്ലപ്പറഞ്ഞു കാര്യവും
ഒരു സ്ഥലമങ്ങു വിരവിൽക്കാണിച്ചാൽ
ഒരുമയായ് ഞങ്ങൾ വിലയ്ക്കു വാങ്ങിടാം
ഇതുകേട്ടു ഗുരുമുദിതചിത്തനായ്
ഇതുവിധമങ്ങു പറഞ്ഞു കാര്യവും
പലസ്ഥലത്തും നാം നടന്നു നോക്കിനാൻ
പരിശുദ്ധമായിട്ടൊരു സ്ഥലമുണ്ടു
പെരിയാറിൻ കരവിശുദ്ധമായുണ്ടു
പെരിയഭാഗ്യവുമതിനുണ്ടു പണ്ടേ
ശങ്കരാചാര്യർ ജനിച്ച സ്ഥാനത്തിന്ന-
ടുത്തു തന്നെയാണതു വിമലവുമാം
അടുത്തുതാനല്ലോ റെയിൽവേസ്റ്റേഷനും
അതിനാൽ യാത്രയ്ക്കു പ്രയാസവുമില്ല
അടുത്തു ആറുണ്ടുവതിൻ നടുവിലായ്
അതിപുരാതന ശിവാലയം താനും
പഴക്കമുണ്ടേലും വിശുദ്ധമായുള്ള
പലമരങ്ങളുമധികമായുണ്ടു
മതിവിശുദ്ധരായവർക്കു ജീവിക്കാൻ
മതിയിവിടമെന്നുരക്കുമാരുമേ
വലിയയാലുവപ്പുഴക്കു തീരമാം
വസിപ്പതിന്നിനിയതുമതി താനും
ഇതി കഥിതമാം ഗുരുവചനത്താൽ
ഇതേവിധം തന്നെ ഗമിച്ചു സജ്ജനം
ഗുരുവരൻ തന്നെ തെരഞ്ഞെടുത്തതാം

ഗുണമുള്ള സ്ഥലം വിലക്കു വാങ്ങിനാർ
അവിടൊരു പുര പരിചിൽ തീർത്തിതു
അവിടെയായ് ഗുരു വസിച്ചു സാമ്പ്രതം
അവിടിരുന്നു താൻ പഠിപ്പിച്ചു ഗുരു
അവശരായുള്ള യുവാക്കളെയൊക്കെ
പ്രസിദ്ധ ഭാരതമഹാരാജ്യത്തിലെ
പ്രസിദ്ധിപെറ്റതാം പലർ പഠിച്ചതും
ഇവിടെയാകുന്നു മഹാഗുരുവിന്റെ
ഇരിപ്പിനാൽത്തന്നെയിവിടം പൂതമാം
പലകാലമിതു കണക്കിനു പാഠം
പഠിച്ചു കുട്ടികളധികവുമായി
ഗുരുവിന്റെ സ്കൂളിനനുമതിയതും
ഗുണമായ് നല്കിനാൻ ഭരണാധികാരി
ഇനിയുമാശ്രമം, പഠനശാലയും
ഇതിലും മേന്മയായ് നടത്തുവാനായി
അവിടുന്നാശ്രമം, പുഴയ്ക്കുതീരത്തായ്
അകക്കാമ്പിൽ മോദാൽ ഗുരുവരൻ തീർത്തു
ഇതുവരെ നമ്മൾ തുടർന്നുവന്നുള്ള
പ്രവർത്തനമെല്ലാം പലപ്രകാരത്തിൽ
പ്രസിദ്ധിപെറ്റതും മഹത്വവുമായ
സനാതനധർമനിദാനമായതാം
സരസമായിനി നമുക്കതുപോരാ
പല മതസ്ഥരായ് വരുന്നവർക്കെല്ലാം
പരക്കെ സ്വാതന്ത്ര്യമരുളിടുന്നതായ്
ഒരു പ്രസ്ഥാനമായിരിക്കണം താനും
ഒരുമയിലതു പലതും ചേർന്നതാം
ചിരപുരാതന പ്രസിദ്ധമാകിയ
ചരിത്രവസ്തുവാം പല ക്ഷേത്രങ്ങളും
പല ദൈവങ്ങളെ പ്രതിഷ്ഠിച്ചിട്ടുണ്ടു
പരം പ്രണവവും പ്രതിഷ്ഠയായ് ചെയ്തു

മഹിതവാക്യങ്ങൾ പല പ്രതിഷ്ഠയായ്
മഹിയിൽ ചെയ്തിതു മനുജനുവേണ്ടി
എരിയും ദീപവും തെളിഞ്ഞ കണ്ണാടീം
എടത്തിലൊക്കയും തെളിയുവാൻ ജ്ഞാനം
ഇനിയുമങ്ങതിലുയർന്നതായിട്ടു
ഇരിക്കുമദ്വൈത പ്രകാശിതമായ
ദ്വൈതഭിന്നത നശിപ്പിച്ചീടുന്നതാം
അദ്വൈതാശ്രമമാണിനിയും വേണ്ടതും
സമുന്നതമായ ഭാരതഭൂവിതിൽ
സമന്വയത്തിന്റെ പ്രഭ വിതറുന്നു
അരിയ ദ്വൈതത്തിൻ നിദാനമൊക്കെയും
അറിയുക നല്ല ഉപനിഷത്തു താൻ
പരമാം ബ്രഹ്മത്തിൽ നിറഞ്ഞിരിക്കുന്ന
പെരിയ ഉണ്മയും സത്യമതൊന്നുതാൻ
പരംപൊരുളിനെയറിഞ്ഞുപാസിച്ച
പരമശ്രേഷ്ഠരാം ഋഷിമാരൊക്കെയും
പരിതപിച്ചുള്ള നിജമാം ജീവിതാൽ
തിരഞ്ഞുകണ്ടു പ്രമാണമുപനിഷത്ത്
ഭഗവത്ഗീതയു,മുപനിഷത്തുമാ-
ഭവം മാറ്റും ബ്രഹ്മസൂത്രമതുതാനും
ഒരുമിച്ചതാണു പ്രസ്ഥാനത്രയമത്
ഇതിനാനലല്ലയോ അദ്വൈതമായുള്ള
മതത്തെ സ്ഥാപിച്ചു പ്രശാന്തശങ്കരൻ
ത്രയമായുള്ളതാം പ്രസ്ഥാനത്തിനായി
ത്രയീഭാഷ്യങ്ങളും ചമച്ചു ശങ്കരൻ
അതുവഴിയാണദ്വൈത സ്ഥാപനവും
നടത്തിയെന്നുള്ളതറിഞ്ഞിരിക്കണം
അതിനുശേഷമായൊരുവരും തന്നെ
അതിനു തുഷ്ടിയും വരുത്തിയില്ല താൻ
അതിന്റെ കേടുകൾ പരിഹരിയ്ക്കുവാൻ

തുനിഞ്ഞുകൊണ്ടുള്ള പ്രവൃത്തികളാണു
ഗുരു നയിച്ചതെന്നുരച്ചിടാം നൂനം
ഒരു ഭാഷ്യം പോലും ചമച്ചില്ല ഗുരു
ഒരു പ്രസ്ഥാനത്തിനു ഇതാണ് സത്യവും
അവയ്ക്കു സാദൃശ്യ കൃതികളാലല്ലോ
അവതരിപ്പിച്ചു ഗുരുവുമദ്വൈതം
തനിക്കു കിട്ടിയ പരമദർശനം
തനിയെ താനുമേയവതരിപ്പിച്ചു
അതുറപ്പിച്ചു പരിരക്ഷിക്കുവാനായ്
അതുല്യമദ്വൈതാശ്രമം ചമച്ചതും
അരിയജ്ഞാനമാം സരണിവേണ്ടപോൽ
അധികമായ്ത്തന്നെ പ്രകാശിച്ചീടുവാൻ
തനിക്കു ലഭ്യമാം പ്രകാശമാം ജ്ഞാനം
തനിയെ പോരല്ലോ പ്രകാശമേകുവാൻ
അതിനു പോരുന്നയതികൾ ത്യാഗികൾ
അതിസമർത്ഥരായ് പരിശ്രമിക്കണം
അവരെ വേണ്ടപോൽ പരിരക്ഷിക്കുവാൻ
അതിബൃഹത്താകും സഭയൊന്നുവേണം.

## ധർമ്മസംഘസ്ഥാപനം

അതിനായ്ത്തന്നെയാഗുരുവരൻ ദിവ്യൻ
അതിസമർത്ഥമായ് ചമച്ചു സംഘവും
അതിനു സന്യാസിവരേണ്യന്മാർ മതി
അതിനു നാമവുമരുളി ദിവ്യമായി
അതു ശ്രീനാരായണധർമസംഘമാണ്
അതിനു സാക്ഷിത്വം വഹിച്ചദിവ്യന്മാർ
പലരായിട്ടുണ്ടു പറഞ്ഞു പൈങ്കിളി
പരമസാത്വീകൻ ബോധാനന്ദസ്വാമി,
പരിചിൽ ഗോവിന്ദാനന്ദയതി താനും,

ഭിഷഗ്വരനതാം രാമാനന്ദസ്വാമി,
വരിഷ്ടനാം ശങ്കരാനന്ദസ്വാമിയും,
വരാനുരൂപനാം വിദ്യാനന്ദസ്വാമി,
നവീനബുദ്ധിമാൻ നരസിംഹസ്വാമി,
സുമഹാശയൻ സുഗുണാനന്ദഗിരി,
സുമതിയായുള്ള ധർമതീർത്ഥസ്വാമി,
നീലകണ്ഠനാമാ ബ്രഹ്മചാരിതാനും,
നടരാജനായ യുവയോഗി താനും,
നടരാജഗുരുവതായിത്തീർന്നുള്ള
നവീനബുദ്ധനായ് വിരാജിച്ചു പിന്നെ
അമേയവൈഭവ,നാത്മാനന്ദസ്വാമി,
അനുപമനായ മഹാഭിഷഗ്വരൻ
ഇവരെ ചേർത്തങ്ങു സമതാബോധത്തിൻ
ഇതിഹാസമായി സഭ ചമച്ചതും
അതിനു ചേർന്നതാമടുത്ത നാളിലായ്
ഇതിഹാസവാക്യമതായുള്ളതാം പ-
ലാദർശങ്ങൾ വിളംബരമായി ഗുരു
അരുളിയതെന്നുമറിഞ്ഞു കൊള്ളുക
"മതമേതായാലും മനുജൻ നന്നായാൽ
മതി"യെന്നുള്ളതാം മഹാമന്ത്രം താനും
ഗുരുവരനോതാനൊരു നിമിത്തമു-
ണ്ടതു പറഞ്ഞിടാം ധരിച്ചു കൊള്ളുക.

## സഹോദരസന്ദർശനം

ഒരു മഹാനായ സഹോദരൻ താനും
ഒരുദിനം ഗുരുനികടത്തിൽ വന്നു
പലതുമന്യോന്യം പറഞ്ഞ നേരത്തു
പരിതാപമതായ് ചിലതു ചൊന്നിതു
സഹോദരൻ തന്റെ ഉരത്തതാം ദുഃഖം

സദയം കേട്ടിട്ടു ഗുരുവരുൾ ചെയ്തു
മതപരിവർത്തനം നടക്കുന്നുണ്ട-
തു മതത്തിന്റെ പൊരുളറിയായ്കമൂലം
ഉരച്ചിതന്നേരം സഹോദരൻ ഭക്ത്യാ
മഹത്വമേറ്റമാം ഹിന്ദുമതമതിൽ
മഹത്വമോരാതെ ജനമകലുന്നു
മതപരിവർത്തനം നടക്കുന്നതു
മഹിതഹിന്ദുത്വമതിൽ നിന്നാണു താൻ
മഹത്വമൊക്കെയും കളഞ്ഞു മാമൂലു
മഹാഗുരോ എന്താണിതിനു വേണ്ടതു
ഉരച്ചിതന്നേരം ഗുരുദേവൻ താനും
"മതമേതായാലും മനുഷ്യൻനന്നായാൽ
മതി"യെന്നുള്ളതാം നമുക്കു സമ്മതം
മതകലഹങ്ങൾ നടക്കുന്നു നാട്ടിൽ
മനുജൻ തന്നുടെ അറിവുകേടിനാൽ
അതിനുവേണ്ടി നാം ഇനിയും ശ്രദ്ധയായ്
അതിപരിശ്രമം നടത്തുക വേണം
മതത്തിന്റെ പൊരുളറിയണമെല്ലാ

## സർവ്വമത സമ്മേളനം

മതത്തിന്റെ തത്ത്വം പഠിക്കണം ലോകർ
ഒരുമയിൽ ജനം പുലരണമതി-
നൊരു തണലാണു മതമതുതാനും
കുറച്ചുനാളായി കരുതുന്നു നമ്മൾ
സകലധർമ്മവും ജനത്തിനായങ്ങു
സഹസാസാദരം പറവതായുള്ള
ഒരു മഹാസർവ്വമത സമ്മേളനം
ഒരുമയോടങ്ങു നടത്തണമെന്നും
ഭവാദൃശന്മാരായുയർന്ന ചിന്തകർ

ഭവിയ്ക്കണമതിൽ പ്രഥമമായ്ത്തന്നെ
മഹിയിലുള്ളതാം മതവക്താക്കൾ
മഹാസദസ്സതിൽ പ്രസംഗം ചെയ്യണം
അവരവരുടെ മതത്തെ മുൻനിർത്തി
അവതരിപ്പിയ്ക്കാമവർക്കു കാര്യങ്ങൾ
അധികാരമായി പഠിച്ചു വന്നിട്ടു
അവിതർക്കമായി പറയണമവർ
ഓരോ മതത്തിനും പരമമായുള്ള
ഒരു തത്വം താനാണതെന്നറിഞ്ഞിടാം
മഹിതായുള്ളതാമൊരാത്മാവു താനാണ്
മഹിയിലുള്ളതാം പലമതപ്പൊരുൾ
അനേകമായുള്ള വഴികളാം മതം
അതിനൊക്കെയുമായൊരു ലക്ഷ്യം താനും
ഗുരുവിന്റിംഗിതമറിഞ്ഞു സി.വി.യും,
ഗുരുത്വമുള്ളൊരു മാധവൻ റ്റി.കെ.യും,
കരുണയുള്ളൊരു കണ്ണംതോടത്തതാം
വേലായുധമേനോനും, പരരായുള്ള-
താം സവർണ്ണസത്തുക്കളനേകം പേരും
ഗുരുസവിധത്തിലണഞ്ഞു സാദരം
ഗുരുദേവൻ താനുമുരച്ചു കാര്യങ്ങൾ
ഗുണം ജനത്തിന്നു വരുമിതിനാലേ
ഗുരുത്വമായ്ത്തന്നെ പ്രവർത്തിപ്പിൻ നിങ്ങൾ
ഒരു കമ്മിറ്റിയും ചമച്ചുദേവനും
ഒരുമയിൽത്തന്നെ പ്രധാനിയുമാക്കി
സരസ കോമളൻ വിരക്തനായുള്ള
സത്യവ്രതനാം ശിഷ്യനെ സെക്രട്ടറി-
യാക്കി ഗുരുവും കല്പിച്ചു കൊടുത്തിതു
പല സ്ഥലത്തിലായ് ചെറിയ യോഗങ്ങൾ
പലരും ചേർന്നങ്ങു നടത്തി സത്വരം
അവിടുന്നൊക്കയും പലരെ ചേർത്തിട്ടു

വലുതായ്ത്തന്നെ വരുത്തി കമ്മിറ്റി
അവരറിവാനായ് ഉരച്ചു സദ്ഗുരു
അടുത്തതായുള്ള മഹാശിവരാത്രി
യ്ക്കടുത്തു തന്നെയാ മഹാസമ്മേളനം
വിപുലമായ് തന്നെ നടത്തിടേണ്ടതും
വിശാലമായുള്ള ഗുരുനിയോഗവും
വിരവിലെല്ലാരുമനുസരിച്ചിതു
ഒരായിരത്തിന്നുമുപരി തൊണ്ണൂറ്റേഴ്
ഒരു കുംഭമാസമതിന്റെ നല്ലനാൾ
മലയാളവർഷമിതുതാനെങ്കിലും
മറന്നിടാതായിക്കിളി പറയുന്നു
പറയാമാംഗ്ലേയമതായ വർഷവും
ഒരായിരത്തിനുമുപരി തൊള്ളായി-
രത്തിയിരുപത്തിനാലു ഫെബ്രുവരി
ശിവരാത്രിദിനം നടന്നു യോഗവും
ശിവം വരുന്നതിന്നായി ഗുരുവുര-
ച്ചതാം പ്രസിദ്ധമാം ദിനവുമാണല്ലോ
ഉരച്ചു സദ്ഗുരു പെരുത്തതായുള്ള
ഒരു ബാനർ താനും തയ്യാറാക്കീടണം
വലിയ പന്തലിൻ മുഖത്തു തന്നെയായ്
വലിച്ചു കെട്ടണം സകലരും കാണാൻ
വലുതായുള്ളതാം ലിപിയാലങ്ങതിൽ
എഴുതിവയ്ക്കണം മഹിതമാം വാക്യം
"വാദിക്കാനുമല്ല ജയിക്കാനുമല്ല
അറിയുവാനുമങ്ങറിയിച്ചിടാനും"
ഇതുതാനാകുന്നു മഹായോഗത്തിന്റെ
അതിപ്രധാനമാം മഹത്വവുമല്ലോ
സദാശിവയ്യരാം മഹാനതാകുന്നു
സദസ്സിലദ്ധ്യക്ഷനതായ് ഭവിച്ചതും
മഹിമവർദ്ധിക്കും ഹൈക്കോർട്ടു തന്നിലായ്

മഹാൻ മദിരാശിയതിലെ ജഡ്ജി താൻ
ഗുരുവരൻ തന്റെ മഹത്വശിഷ്യനാം
മഹാൻ സത്യവ്രതസ്വാമിതാൻ സ്വാഗതം
മഹത്വമായ്ത്തന്നെ പറഞ്ഞതു ഗുരു
മഹത്വമായ്ത്തന്നെ തിരുവചനത്താൽ
ഉലകിലുള്ളതാം സകല മാനുഷർ
ഉറപ്പിനായാത്മസുഖമിച്ഛിക്കുന്നു
സകലമാനുഷർക്കിതുതാൻ ലക്ഷ്യവും
സകലമായുള്ള മതങ്ങളും തന്നെ
ഇതു സുദൃഢമായുപദേശിപ്പതും
ഇതുനിമിത്തമായുറച്ചു ചിന്തിച്ചാൽ
ഇതു താനല്ലയോ മതങ്ങടെ സത്ത
പെരുതായുള്ളതാമൊരു സദസ്സിലായ്
പെരുമയിലിതു പറയിക്കാൻ തന്നെ
ഉറച്ചുകൊണ്ടാണു പരമദേശികൻ
ഉരത്തയീയോഗം നടത്തിച്ചതെന്നും
പരക്കെയീ തത്വം പറയുന്നു മന്നിൽ
പരിശുദ്ധരായ മഹാജനങ്ങളും
ഋഷിറാ,മെന്നുള്ളയുരത്തപണ്ഡിതൻ
മഹിതമാര്യമാം സമാജത്തിൽ നിന്നും
മഹത്വമായ്, ക്രിസ്തുമതത്തിൽ നിന്നു താൻ
മഹാൻ കുരുവിള, പ്രസംഗവും ചെയ്തു
ശിവപ്രസാദനാം ബ്രഹ്മസമാജ പ-
ണ്ഡിതൻ, ശരിയ്ക്കു നല്ല പ്രസംഗവും ചെയ്തു
മുഹമ്മദുമത പ്രസംഗത്തിനായി
മുഹമ്മദു മൗലവി, വരികയുമായി
പ്രബുദ്ധമാം ബുദ്ധമതത്തിലായുള്ള
പ്രമോദധീയായ രാമകൃഷ്ണൻ,താനും
പ്രബുദ്ധ,തിയോസഫിക്കൽ സൊസൈറ്റീന്നു
പ്രസിദ്ധൻ, മഞ്ചേരി രാമകൃഷ്ണയ്യർ താൻ,

സിലോണിൽ നിന്നു താൻ ഭിക്ഷുസ്കന്ധൻ താനും
യഹൂദമാം മതേ എ.ബി.സേലം, താനും
സകലരും തന്റെ മതത്തെ വർണ്ണിച്ചു
സകുതുകേന പ്രസംഗവും ചെയ്തിതു
ഗുരുവും മോദേന വസിച്ചു സാക്ഷിയായ്
ഗുരുവരുളുന്നുവുരത്തതാമൊരു
പരമസന്ദേശം ജഗത്തിനാകെയായ്
പരിശുദ്ധൻ സത്യവ്രതസ്വാമി താനും
ഗുരുവരുളിയ വിളംബരങ്ങളും
ഗുണം ജഗത്തിനു വരുവാൻ ചൊല്ലിനാൻ
പല മതങ്ങടേം പരമമുദ്ദേശ്യം
പരമൊന്നിനെത്താൻ പ്രകീർത്തിച്ചീടുന്നു
വിഭിന്നമായുള്ള മതാനുയായികൾ
വിവാദിച്ചിട്ടുമേയൊരു കാര്യമില്ല
കഴിഞ്ഞതാം രണ്ടു ദിനത്തിലായിട്ടും
പ്രസംഗിച്ചോരൊക്കെപ്പറഞ്ഞുതന്നല്ലോ
പരമമായുള്ള പ്രധാന തത്ത്വങ്ങൾ
പലരുമായ് ഇന്നു പറഞ്ഞുറപ്പിച്ചു
അതിനാൽ നാം ഇനി ശിവഗിരി തന്നിൽ
അതിമോദേനയൊരുരത്തതായുള്ള
മതപാഠശാല നടത്തുന്നതിന്നായ്
മതിയിലായുള്ള പെരുത്ത ആശയം
പുറത്തു നാമിന്നു വിടുന്നു സാമോദാൽ
അഖിലമായുള്ള മതതത്വങ്ങളും
അറിയുവാനുള്ള മഹദ് പഠനം താൻ
അവിടെ വേണ്ടതുമതിനുതകുന്ന
സകലസംരഭം ഒരുക്കുക വേണം
സഹജരായുള്ള സുകൃതികൾ ജനം
സഹകരിച്ചെന്നാൽ അതു നടത്തിടാം
കുറഞ്ഞതഞ്ചായ ലക്ഷം കണക്കിനു.

കുറയാതെ പണം അതിനു വേണ്ടതാം
ഇതു സഫലമായ് വരുവതിന്നായി
സഹകരിയ്ക്കണം മനുജരെല്ലാരും
അതിനന്തരം സി.വി.കുഞ്ഞുരാമൻ
അതിമഹത്വമാം യോഗത്തിനായ് വന്ന
ജനത്തിനൊക്കെയും കൃതജ്ഞതയേകി
ഗുരുവിൻ ധർമ്മങ്ങൾ ജനങ്ങൾക്കേകുവാൻ
ഗുരുത്വമുള്ളതാമൊരു സഭ വേണം
ഇതു നിരൂപിച്ചു ഗുരുവും വാഴുന്നു
അധർമ്മം മാറ്റുവാൻ സ്വധർമ്മം നിർത്തുവാൻ
അറിയിച്ചീടുവാൻ ജനത്തിനൊക്കെയും
പെരുത്ത സന്യാസി സഭയൊന്നുതന്നെ
ചമയ്ക്കണമെന്നങ്ങുറച്ചു ദേവനും
പരോപകാരിയും വിശുദ്ധത്യാഗിയും,
ജനത്തിനൊക്കെയായ് ത്യജിപ്പവൻ താനും
ജയപ്രദൻ, നല്ല വിനയശീലനും,
മുനിയും, വിദ്വാനാമുദാരചിത്തനും,
സമദൃഷ്ടിബോധം സതതം കാംക്ഷിക്കും
സുജനസമ്മതൻ, ജിതേന്ദ്രിയൻ, താനും
പരോപകാരിയും, ദീനദയാലുവുമായ്,
പലകർമ്മത്തിലും സമർത്ഥനാം ത്യാഗി
സദാചാരനിഷ്ട,സുതരാം കൃത്യമായ്
സദാ നടത്തുന്ന യമിയാം, ത്യാഗിയും,
അവശരായുള്ള ജനത്തെ രക്ഷിപ്പാൻ
അറിവുനേടിയ മഹാമതിയായും
സകലധർമ്മാത്മാ, കൃപാനിധിയതാം,
സഗുണരായുള്ള മനുജരാകണം
പുതുതായുണ്ടാകും സഭയിലംഗങ്ങൾ
പരിശുദ്ധനതാം, ഗുരുവും, ചിന്തിച്ചു
ഇതേ വിധമായുള്ള സുചരിതരാം

മഹാത്മാക്കൾ പലർ യുവസന്യാസിമാർ
മഹാത്യാഗികളായണഞ്ഞിതു മുന്നെ
മഹാഗുരുവിന്റെ നികടത്തിൽ താനും
മനുജ നന്മയെ നിലനിർത്താനായി
മഹാനുഭാവനാം ഗുരുദേവൻ താനും
ചമച്ച സന്യാസ സഭയതിനു പേർ
ശ്രീനാരായണ ധർമസംഘമാണല്ലോ
അതിന്റെ ദിവ്യമാം ദിനമോതിടുന്നു ഞാൻ
അതു ധരിക്കെന്നു പറഞ്ഞ തത്തയും
ഒരായിരത്തിനു മീതേ തൊള്ളായിരം
ഒരുമയിലതായിരുപത്തിയെട്ടും
ജനുവരി നവം ദിനം കൃത്യമായി
രജിസ്റ്റർ ചെയ്തതാം ഗുരുവിൻ സങ്കല്പം
വിശുദ്ധഭാരതേ നിലനിന്നു വന്ന
അധർമ്മജാലങ്ങൾ ത്യജിച്ചു ശുദ്ധരായ്
അശേഷ മർത്യരും വരേണമെന്നുള്ള
അനഘമാശയം ഗുരുവിനുള്ളതും
അതുവിധം മാത്രം സ്വകീയശിഷ്യർക്കു
അതുല്യനാം ഗുരു സന്യാസം കൊടുത്തുള്ളൂ
സ്വകീയ സംഘത്തിൽ പെരുത്ത ശിഷ്യരിൽ
പ്രഥമനായങ്ങു ബോധാനന്ദനതാ
പ്രശസ്തനായുള്ള യതിയെയങ്ങതാ
അനന്തരഗാമീന്നഭിഷേകം ചെയ്തു.

## വൈക്കം സത്യഗ്രഹം

അനന്തമാം വർഷമതായി മന്നിതിൽ
അയിത്തമെന്നുള്ളൊരു ദുഷിച്ചവ്യാധി
അതീവശക്ത്യാ പുലരുന്നതിന്നിനി
അനല്പമാം വേല നടത്തിടേണം താൻ

മതത്തിനെല്ലാമായുലകിന്നു നന്മ
മഹത്വമേറ്റിടാനുരച്ച തത്ത്വങ്ങൾ
മതാന്ധതമൂലമുറച്ച ജാതി തൻ
വിഭാഗചിന്തയിലസമത്വമായി
അതിനെ മാറ്റിടാൻ പടിപടിയായി
അതീവ ഖിന്നനായ് ഗുരു പ്രവർത്തിപ്പൂ
ഇതി പറയുന്നു കിളിയാം തത്തയും
ഇതാണല്ലോ ദിവ്യഗുരു ജന്മോദ്ദേശ്യം
മതാന്ധത മാറ്റാൻ മഹാശയൻ ഗുരു
മഹാസമ്മേളനം നടത്തിയെങ്കിലും
മഹനീയ മാർഗ്ഗമടുത്തു ചൊല്ലിനാൻ
ഐത്തനിർമ്മാർജ്ജനത്തിനാണിനി നമ്മൾ
അഹർന്നിശമായ് പ്രവർത്തിക്കേണ്ടതും
അതികഠിനമാം എതിർപ്പുകൾ വരാം
അതിനെ വെല്ലുവാൻ കരുത്താർജ്ജിക്കണം
അയിത്ത ജാതിയാം ജനത്തിനെല്ലാമേ
അയിത്തം മാറ്റുവാനായൊരുമിച്ചീടേണം
അതിന്നെ,സ്സെൻ.ഡി.പി., പ്രയത്നം ചെയ്യണം
അതിൽക്കൂടെ നന്മവരും സകലർക്കും
ഇതി വിധമുള്ള ഗുരുവചനത്താൽ
ഇതുവിധം വേറെ നടന്നിട്ടില്ലാത്ത
മഹത്വമുള്ളതാം തിരുവൈക്കം ക്ഷേത്രം
മനുഷ്യനെ വേറെന്നകറ്റി നിർത്തുന്ന
മഹാപാതകത്തിൽ കുപിതരാം ജനം
അടുത്തു ചെന്നങ്ങു പ്രവേശനത്തിനായ്
അടുത്തെത്തി തീണ്ടൽപ്പലകയും കടന്ന്
എതിർത്തു ബ്രാഹ്മണ പുരോഹിതന്മാരും
എതിർഭാഗത്തായി ഭരണപക്ഷവും
ചെറുത്തു നിന്നിതു മഹാനുഭാവന്മാർ
ചെറുമരുമൊത്തു മതിൽ കടക്കുവാൻ

പ്രസിദ്ധനാം ടി.കെ.മാധവൻ, താനുമായ്
സഹോദരൻ, സത്യവ്രതനാം സ്വാമിയും,
അനന്തശോഭിയാമാനന്ദതീർത്ഥരും,
സ്വധർമ്മനിഷ്ഠൻ ധർമ്മതീർത്ഥസ്വാമിയും,
സഹസാ,മന്നവും, അനുയായികളും
എ.കെ.പിള്ളയെന്ന മഹാനുഭാവനും,
പുലയവർഗ്ഗത്തിൽ പ്രഗത്ഭനായുള്ള
പുരുഷകേസരി കുഞ്ഞപ്പിയാം യുവ,-
ഗണനീയനാം ഗോവിന്ദപ്പണിക്കരും,
ഗജകേസരിയാം കേശവമേനോനും,
ഗുരുദേവഭക്തൻ രാമനിളയതും
ഗുണവാൻ കുമ്പളം, കോട്ടുകോയിക്കലും,
പ്രശസ്തനാം പി.കെ.നാരായണപിള്ള,
പരദേശത്തീന്നും പ്രസിദ്ധരായുള്ള
ഈ.വി.നായ്ക്കരായുള്ള രാമസ്വാമി താനും,
ഇതി വിധമായി ഗണിക്കാൻ മേലാത്ത
മഹാന്മാരും സത്യാഗ്രഹം നയിച്ചിതു
മഹാത്മാഗാന്ധി ദർശിച്ചനുഗ്രഹമേകി
മഹത്വമാം കോൺഗ്രസ് അധികം യത്നിച്ചു
അറുനൂറ്റിരണ്ടു ദിവസമത്രയും
അറുതി തീണ്ടലിൻ ഗതി തടുത്തിടാൻ
അഹർന്നിശം സത്യാഗ്രഹം നടന്നിതു
അമാനുഷൻ ഗുരു വിജയം കണ്ടെത്തി
ഭരണകൂടവും യാഥാസ്ഥിതികരും
ഭരണീയർക്കെല്ലാം വഴി തുറന്നിതു
ഗുരുവിന്നമേയ ചിരപ്രഭാവത്താൽ
ഗുണവുമുണ്ടായി മനുജർക്കെല്ലാർക്കും
ഇതേവിധമായി വൈക്കം സത്യഗ്രഹം
ഇതി അന്നനടയതായ വൃത്തത്തിൽ
ഇതേവിധമായിപ്പറഞ്ഞു തത്തയും

ഇനി ദേവി തന്റെ പാദതാർ വന്ദിച്ചു
ഇവിടെ വന്നിടാം ക്ഷണത്തിൽ ഞാനുമെ-
ന്നവർണ്ണയാം തത്ത പറന്നുയർന്നിട്ടു
മറഞ്ഞു ഞാനുമങ്ങിരുന്നു സാമ്പ്രതം
ഇതി ഗുരുദേവ ഭാഗവതേ
കർമ്മയോഗകാണ്ഡം സമാപ്തം.

# നിർവ്വാണകാണ്ഡം

## (കാകളി)

### കുമാരനാശാൻ

ശാരദ തന്നുടെ തൃക്കരേ മേവിടും
ചാരുകളിത്തത്ത മോദമോടെത്തിനാൾ
പാരം പ്രസിദ്ധമാം ചാരു ഗുരുദേവ
മഹാത്മ്യമാം കഥ പാടി മോദത്തോടെ
കാരണരൂപനാം ശ്രീഗുരുദേവന്റെ
ചാരുവാം ദർശനം ലോകർക്കേകിടാനായ്
കാരുണ്യവാരിധി ശ്രീകുമാരാശാനെ
കാരണമാക്കിച്ചമച്ചതായുള്ളതാം
ചാരുകഥാമൃതം ചൊല്ലുന്നു ഞാനിതാ
കായിക്കരയെന്ന നാട്ടിലായുണ്ടായ
പുത്തൻ കടവത്തു വീട്ടിൽ നാരായണൻ
തൊമ്മൻ വിളാകത്തു കാളിയമ്മയ്ക്കുമായ്
തൻ മകനായുള്ള കുമാരു തന്നത്താൻ
നന്മയിലായവർക്കിഷ്ടത്തിനാൽത്തന്നെ
കന്മഷഹീനനാം ഗുരു സ്വീകരിച്ചു
പാരിൽ ശിവഗിരി തന്നിൽ നിർത്തീട്ടു താൻ
പാരിനെ സാരമാം കാര്യങ്ങളൊക്കെയും
പാരാതെ താൻ തന്നെ നേരായ് പഠിപ്പിച്ചു
വീട്ടിലെ സാരമായുള്ള ദുരിതത്താൽ

വാട്ടം വരുന്നു കുമാരുവിൻ ജീവിതം
ശ്രേഷ്ഠം ശിവഗിരി തന്നിൽ വസിച്ചത
കോട്ടങ്ങൾ തീർന്ന കുമാരു തൻ ജീവിത-
നേട്ടങ്ങൾ നാമ്പിട്ടു ഗുരുതൻ കൃപയാൽ
അന്ധവിശ്വാസങ്ങളുച്ചാടനം ചെയ്‌വാൻ
അന്തരംഗത്തിലുറച്ചു കുമാരുവും
തന്നുടെ തൂലിക നന്നായ് പ്രയോഗിച്ചു
നല്ല കൃതികൾ ചമച്ചു ഗുരുവിനു-
മെന്നല്ല സർവ്വർക്കും തുഷ്ടി വരുത്തിയ
കുന്ദസമാനങ്ങളാം കൃതികളാലെ
കൈരളീഭാഷയ്ക്കും കേരളഭൂവിന്നും
ചാരുത ചേർത്തതായുള്ള കഥാമൃതം
കളമൊഴിയതായ് തത്ത ചൊല്ലുന്നിതു
കരുണയൊടു ഗുരുവരനും പാരം
മുദിതനായ് സ്നേഹഗായകനാകിയ
കവിവരനു വേണ്ടന്നുപദേശവും
പാരം കൊടുത്തു അനുഗ്രഹമേകിനാൻ
ഗുരുവരനുടെ ധർമ്മമങ്ങു പര-
ത്തുവാനായി എസ്.എൻ.ഡി.പി തന്നുടെയ
പ്രഥമമതാം സ്ഥാനവുമേല്പിച്ചിതു
കവികുലതിലകൻ കുമാരനാശാൻ
കാരുണ്യമോടെ തൻ കാര്യങ്ങൾ ചെയ്തിതു
ജനഹൃദയമധികവും കവർന്ന്
ജനറൽ സെക്രട്ടറിയായേറ്റവും ശോഭിച്ചു
ജനസമുദായത്തിലായുണ്ടായതാം
ഉച്ചനീചത്വങ്ങൾ തന്നെ തൻ തൂലികാൽ
ഉച്ചാടനം ചെയ്ത കേരളകേസരി
ഗുണമധികമുള്ള യോഗകാര്യങ്ങൾ
വിജയമതാക്കിത്തീർക്കുന്നതിന്നായ്
വിമലനഥ വിവേകോദയമെന്ന

പത്രം തുടങ്ങി പ്രസിദ്ധിയാർജ്ജിച്ചിതു
പതിതരുടെ സങ്കടം പത്രം വഴി
പാരാതെ ലോകത്തിലെത്തിച്ച ധീരവാൻ
പരമഗുരുസേവയിലാണ്ടു വാണും
പാർത്തലത്തിന്നു പരിഷ്കാരമേകിയും
പരമതരമായുള്ള കൃതികളാലേ
പാരിന്നു നന്മ വരുത്തീ കവിവരൻ
വിധിവിഹിതമായുള്ള കാലത്തു താൻ
പാർത്തലം വിട്ടു ദിവം പുക്കു ധീരവാൻ.

## വാരണപ്പള്ളി പുനരാഗമനം

അനാചാരങ്ങളെ നിവാരണം ചെയ്തു
അനഘനായുള്ള ഗുരുദേവൻതാനും.
അഹോരാത്രമായി വഴി നടന്നങ്ങു
അഘനാശനൻ ഗുരു ഗമിക്കും കാലം
പല സ്ഥലത്തായി ദുർഭൂതങ്ങളായ
പലദൈവങ്ങളെ പുര പൊളിച്ചങ്ങ്
വിശുദ്ധഭക്തിയാൽ ജനങ്ങളെല്ലാമേ
വിശേഷമായുള്ള പൂജാവിധാനങ്ങൾ
പഠിപ്പിച്ചു ദേവൻ നടക്കും കാലത്തിൽ
പലരുടെയെല്ലാം വളരെക്കാലത്തെ
പരിഭവം തീർക്കാനുറച്ചു സൽഗ്ഗുരു
വരുന്നു നാമെന്നു പറഞ്ഞറികയാൽ
വരവായി ജനം വാരണപ്പള്ളിക്കായ്
വളരെയാളുകൾ തടിച്ചുകൂടിനാർ
അപൂർവ്വ വിദ്യാർത്ഥി, അനഘനെക്കാണാൻ
സഹപാഠിയതാ സുഹൃത്തിനെക്കാണാൻ
സഹജമായുള്ള കരുണാശാലിയെ
സരസവാഗ്മിയാം, സാത്വികമൂർത്തിയെ

സനാതനധർമ്മ അപചയം തീർത്ത
ഗുരുവെ, കാണുവാൻ പ്രതാപശാലിയെ,
അമേയവൈഭവൻ മഹാബ്രഹ്മർഷിയെ
അമിതതേജസ്വി ജഗദ്ഗുരുവിനെ
അടുത്തു കാണുവാൻ കൊതിച്ച സജ്ജനം
അനവരതമായൊഴുകിയെത്തിനാൻ
പെരിയ ബോട്ടിലായ് ഗുരു വരുന്നതെ-
ന്നറിഞ്ഞു കടവിലും ജനം നിറഞ്ഞു-
നിന്നിതു പെരിയ വാരണപ്പള്ളി വ-
ലിയ ക്ഷേത്രമതിൽക്കകം താൻ നിറഞ്ഞു
നിൽക്കുന്ന ജനത്തിനുൽക്കണ്ഠ പരന്നു
ദേവന്റെ വരവു താമസിക്കയാലേ
അതാ വരുന്നിതു ഗുരുവുമപ്പൊഴേ
അതീവ തേജസ്വി പരനാമർക്കൻ പോൽ
അതിപ്രധാനരാം ശിഷ്യസമന്വിതൻ
അതിമോദത്തോടു നടന്നടുത്തിതു
സകലരു ഹസ്തമുകുളമാക്കി നി-
ന്നടുത്തു കാണുവാൻ കൊതിക്കയാകുന്നു
പുരാ വസിച്ചു താൻ പഠിച്ച സ്ഥാനത്തായ്
പുരുഷകേസരിയിരുന്നരുളുന്നു
അതിനടുത്തു താൻ നട്ടു നനച്ചങ്ങ്
അമിത വാത്സല്യാ വളർത്ത പ്ലാവിനെ
അമാനുഷൻ ഗുരു ഒരു കണ്ണു നോക്കി
അതിന്റെ സുസ്ഥിതി കുശലം ചോദിച്ചു
പുരാതന ക്ഷേത്ര പരിശുദ്ധി മുതൽ
പുരന്ദരസേവ്യൻ തിരക്കി മുന്നമേ
കുടുംബക്ഷേമവും കുശലമായ് ചോദി-
ച്ചറിഞ്ഞു പിന്നെയും ജനക്ഷേമങ്ങളും
പലർക്കുമുണ്ടാകും പരിഭവം പോക്കി
പരാനുരൂപനാം ഗുരുദേവൻ താനും

പലർതൻ രോഗത്തിനു പരിഹാരമാം
പലാനുഷ്ഠാനവും മരുന്നുമോതിനാൻ
പലതായുള്ളതാം ദുഷ്ടമാരാധനാ-
ലയങ്ങളെല്ലാമേ പൊളിച്ചു മാറ്റിച്ചു
ഗുരുവിരുന്നതാം സ്ഥലത്തിലായ്ത്തന്നെ
ഗുരുഭക്തനൊരു കുടുംബസ്ഥൻ മഹാൻ
ഗുരുമന്ദിരമൊന്നവിടെ തീർത്തിതു
ഗുരുവിൻ പൂർണ്ണമാം പ്രതിഷ്ഠയും വച്ചു
ഗുണം വരുന്നതാം ഗുരുസന്ദേശത്തിൽ
ഒരു ജാതി ഒരു മതം ഒരു ദൈവം
മനുഷ്യനെന്നുള്ളതെഴുതിയും വച്ചു
ഗുരുമൂർത്തി തന്റെ പെരുത്ത മന്ദിരേ
ഗുരുമൂർത്തേയെന്ന പ്രസിദ്ധ പ്രാർത്ഥന
ഗുണം വരുവാനായ് ജനങ്ങൾ നിത്യവും
ഗുരുഭക്ത്യാ കൃത്യം ജപം നടത്തുന്നു
പലതരത്തിലെ പുരാതനപുണ്യം
പുലരുന്ന സ്ഥലം ഗുരുമന്ദിരം താൻ
പുരാതനമായി ഗുരു നനച്ചതാം
പെരുത്ത ചെമ്പക ചുവടാണങ്ങതു
ഗുരുവിന്നു കൃഷ്ണ പ്രഥമദർശനം
ഗുരുത്വമോടേറ്റ പുരുതന സ്ഥലം
വളരെയാളുകൾക്കനുഗ്രഹമേകി
പരാനുരൂപനും ഗമിച്ചു സാമ്പ്രദം
ഗുരുവും സ്നേഹമായ് ജനത്തെ സന്തുഷ്ടി-
ഗുണം വരുമാറു വരുത്തിനാൻ നിത്യം.

## നടരാജഗുരു

ഇവ്വണ്ണമായി നടത്തുന്ന നാളതിൽ
ഒരുദിനം കണ്ടു ഡോക്ടർ പൽപുവുമായ്
ഒരുമയിൽത്തന്നെ യോഗകാര്യങ്ങളും

പലതായുള്ളതാം അനേക കൃത്യങ്ങൾ
പറഞ്ഞു സന്തുഷ്ടി സ്വയമനുഭവി-
ച്ചവരിരുന്നിടുന്നതിന്നടുത്തതാ
ചെറിയതായുള്ളൊരു ബാലകൻ താനും
ഗുരുവിൻ മുൻപിലായ് തൊഴുതു നിൽക്കുന്നു
ഗുണമവനിലായ് പലതും ദർശിച്ചു
ഗുരുവും മോദേന വിരവിൽ ചോദിച്ചു
ഗുരുത്വമുള്ളൊരു ചെറിയ ബാലകൻ
ഗുണവാൻ പല്പുവിൻ മകനാണെന്നുള്ള
ഗുണമിയലുന്ന വചനം കേൾക്കയാൽ
ഗുരുവരൻ താനുമതീവ സന്തുഷ്ടൻ
വരുന്ന കാലത്തിൽ നമുക്കു വേണ്ടുന്ന
പ്രവർത്തനത്തിനു നിദാനമാണിവൻ
പ്രധാനമായ് നമ്മളവതരിപ്പിച്ച
അതിവിശിഷ്ഠമാമദ്വൈത സിദ്ധിയെ-
യതിനുടെ ശുദ്ധികളയാതീയിവൻ
പരന്മാർക്കായ് ലോകേ വിതറിടുന്നതാം
നടരാജനെന്ന ചെറിയ ബാലനിൽ
നവീനബുദ്ധനു പ്രിയം ജനിക്കയായ്
നവമായ് കാണ്മതു നാലാം വയസ്സിലായ്
നവീനമായ് ബന്ധം തുടർന്നന്നേ തന്നെ
പല കാലത്തിലായ് മുറയ്ക്കു കണ്ടിടും
പരാനുരൂപനെ നടരാജൻ താനും
ഇടയ്ക്കിടയ്ക്കങ്ങു ചെറിയ സംശയം
ഇതിഹാസമായിയുരയ്ക്കയും ചെയ്യും
ഇതിനാലേറ്റവും മുദിതനായ് ഗുരു
ഇവിനിലെ മാറ്റം അറിഞ്ഞിരുന്നിതു
ഒരുനാൾ ഡാക്ടറോടുരച്ചിതു ഗുരു
ഒരു മകനെയങ്ങയയ്ക്കണം കൂടെ

നമുക്കതിന്നായി ത്യജിക്കയും വേണം
നമുക്കുള്ളതെല്ലാമവിടുത്തേതു താൻ
അതു സർവ്വസ്വവും സ്വകീയമാക്കിടാം
അമേയവൈഭവൻ നടരാജൻ തന്നെ
നമുക്കു വേണ്ടത് മറിച്ചൊന്നും വേണ്ട
ഗുരുവിന്റിംഗിതം അറിഞ്ഞിട്ടു തന്നെ
ഗുണാലയനതാം നടരാജൻ താനും
പെരുത്ത നാളായി കൊതിച്ചതായുള്ള
പെരുമയേറുന്ന ഗുരുകുലവാസം
തുടർന്നു ജീവിതവസന്തത്തിൽതന്നെ
ത്യജിച്ചു ലൗകിക സുഖങ്ങളൊക്കെയും
ഗുരുവിൻ സത്തയെ ജനങ്ങൾക്കേകുവാൻ
ഗുണാലയൻ താനും പെരുത്തതായുള്ള
വിശിഷ്ടവിദ്യകൾ പഠിച്ചു ഭംഗിയായ്
വിശാലയാശയൻ നടന്നു ലോകത്തിൽ
ഗുരുവരൻ തന്റെയനുജ്ഞവാങ്ങിയിട്ട്
ഗുരുകുലങ്ങളങ്ങധികം സ്ഥാപിച്ചു.
ഗുരുവിൻ തമ്പിയായ് വസിച്ചു വന്നതാം
ഗുണശാലി നടരാജനതായുള്ള
പുമാൻ നടരാജഗുരുവായ് വർത്തിച്ചു
ഗുണമഹിതമായുയർന്നു നില്ക്കുന്ന
ഗുരുദേവ തത്വമുലകിലാകവേ
പരത്തി ലോകത്തിൽ പുതുയുഗം താനും
പരിചിൽ സ്ഥാപിച്ച പരമജ്യോതിസായ്
വിയോഗം ദേഹത്തിൻ ഗതിയതെങ്കിലും
വിജയഭാനുവായ് ജനഹൃദയത്തിൽ
വിശുദ്ധദീപമായ് വിളങ്ങിടുന്നിതു
വിശാലഹൃത്തതാം നടരാജഗുരു

# മദ്യവർജ്ജനം

വിഷമാണു മദ്യമതുവുണ്ടാക്കൊലാ
വികാരവായ്പിനാലതു കുടിക്കൊലാ,
വിശുദ്ധജീവിതം കെടുത്തിടുന്നതു
വിനാശമായുള്ള വികാരം വർദ്ധിക്കും
വിവേകികൾക്കുമേ വിനയായ് വന്നിടും
വിശുദ്ധ ബുദ്ധിയെ കെടുത്തിടും മദ്യം
വിനാശമായുള്ള പലതാമാശയം
വികാരവായ്പിനാൽ സ്വയമനുഷ്ഠിക്കും
അനുദിനം തന്നെ ക്ഷയിക്കുമാരോഗ്യം
അകതാരിലതു കടന്നു കൂടിയാൽ
മനം സ്ഥിരമല്ല മതി മദിപ്പിക്കും
മനുജനുത്സാഹം കെടുത്തുന്നു മദ്യം
മരണകാരണം വിരവിലെത്തിടും
മധുരജീവിതം നരക തുല്യമാം
മനുജന്നു ബുദ്ധി നശിച്ചെന്നാൽ പിന്നെ
മദാന്ധനായിട്ടു നശിപ്പിക്കും സർവ്വം
പരമപൂജ്യരാം പിതൃമാതാക്കളും
പരിതാപത്താലെ നരകിക്കുംസർവ്വം
മകളു,മമ്മയും, സഹോദരി താനും,
മഹിതഭാര്യയും, കുടിയനു തുല്യം
തനിക്കും, കൂട്ടർക്കും, ഗൃഹത്തിലുള്ളോർക്കും,
തരത്തിൽ മദ്യപൻ വിനയായ് വന്നിടും
എടുക്കൊലാ മദ്യം കൊടുക്കരുതാർക്കും
എടുത്തവൻ തന്റെ ഉടുതുണി പോലും
ശരിക്കു നാറിടും ധരിക്കണം ജനം
നലമാം ജീവിതം വികലമാക്കൊല്ല
സകലനന്മയുമൊഴിവാക്കും മദ്യം
പരം കുടിച്ചെന്നാൽ ശഠത പൂണ്ടിടും

പരിതാപം തന്നെ സദാ കുടിയനു
പലർക്കു ക്ലേശങ്ങൾ വരുത്തുന്നു മദ്യം
മദിച്ച മദ്യപൻ പുര കത്തിച്ചിടും
മദാന്ധനങ്ങതാ, മകളെക്കൊന്നിടും
പെരുത്ത ദാരിദ്ര്യം പുരത്തിൽ വന്നിടും
വെറുക്കും, ഭാര്യയേയടിച്ചു കൊന്നിടും
ഇതുവരെയാരുമുലകത്തിൽ താനും
ഗുണം വരുത്തീല മദിര സേവയാൽ
ഉടൽ നാറും പിന്നെയുടുതുണി നാറും
ഉച്ഛ്വസിക്കും വായു പരിസരം നാറ്റും
ഇതു ക്രമത്തിലായ് വിന വരുത്തുന്ന
ഇതിനെയെപ്പോഴും ത്യജിക്കുക നിത്യം
ഇതുവിധമുള്ള വിശുദ്ധ സന്ദേശം
ഇനിമയിൽ താനും ഗുരുവുമോതിനാൻ
ഗുരുവചനത്തെ അനുഷ്ഠിക്കും മർത്ത്യൻ
ഗുണം വരുത്താനായ് പരകർമം വേണ്ട.

## സിലോൺ യാത്ര

പെരുത്തതായുള്ള നിദാന്തയാത്രയിൽ
പ്രശാന്തനാം ഗുരു സിലോണിലുമെത്തി
അവിടെയുള്ളതാം ജനത്തിനൊക്കെയും
അറിവു നല്കുവാൻ സഭയും സ്ഥാപിച്ചു
അവിടെ കാര്യങ്ങൾ ശരിക്കു നോക്കുവാൻ
അതാ സത്യവ്രതൻ യതിയെയേല്പിച്ചു
മഹാശയൻ ഗുരു സപദി സ്ഥാപിച്ച
മഹാസഭ സിലോൺ വിജ്ഞാനോദയം
ഒരായിരത്തിനു പുറത്തു തൊള്ളായി-
രത്തിന്നു മേലിൽ പതിനെട്ടു ചേർന്നതാം
വർഷത്തിലാണു യാത്ര സിലോണിലേക്കായ്

പ്രഥമയാത്രയും നടത്തിയ ഗുരു
ആഗസ്റ്റു മാസത്തിലതു നടന്നതും
അതിലുമുണ്ടൊരു പ്രധാനകാര്യവും
അതിമോദാൽ ഗുരു കാവി ധരിച്ചതും
അതിനു മറ്റാരും നിമിത്തമായില്ല
അതു സ്വയമായി ധരിച്ചിതു. ഗുരു
വെളുത്ത വസ്ത്രങ്ങളശേഷവും ചിലർ
വെടിപ്പിലായ് കാവിപിഴിഞ്ഞെടുത്തിതേ
തരത്തിലായാണു കാവി ധരിച്ചതും
"പൊടി പുരണ്ടെന്നാലറികയുമില്ല
പൊതുവേയാരുമേ ധരിപ്പതുമില്ല"
പ്രകൃത്യാ തന്നുടെ ഫലിതോക്തിയായി
പ്രശാന്തസുന്ദരൻ ഗുരുവുമോതിനാൻ
പറഞ്ഞതായുള്ള വചോവിലാസത്താൽ
അറിഞ്ഞിടാം ബാഹ്യവിചാര യുക്തികം
പലസ്ഥലത്തായി ഗുരുദേവൻ പന്ത്ര-
ണ്ടഹർന്നിശം തത്ര വസിച്ചുപോന്നിതു
പെരുത്തതാം സപ്തതി താൻ കഴിഞ്ഞിതാ
പരൻ പുമാൻ വീണ്ടും തുടർന്നു യാത്രയും
പല സ്ഥലത്തായും ഗമിച്ചിതു ഗുരു
പരാനുരൂപൻ താനസ്വസ്ഥചിത്തനായ്
അതിന്റെ കാര്യവും പറയുക വയ്യ
പ്രസിദ്ധയാം തത്ത ഇതേ വിധം പറ-
ഞ്ഞിരുന്നു ദേവിതൻ പദം നിനച്ചിതു
തുടർന്നു പിന്നെയും പറയുന്നു ശേഷം
തുടർച്ചയായ്ത്തന്നെ കുറിക്കുന്നു ഞാനും
നടന്നുടനംബാസമുദ്രമെത്തിനാൻ
ജനത്തിനൊക്കെയുമനുഗ്രഹമേകി
ജനത്തിന്നു നന്മ വരുത്തുവാനായി
ഗമിച്ചിതാ ഗുരു സിലോണിനു വീണ്ടും

ഗമിച്ചാനങ്ങനെ പല മഠങ്ങളിൽ
ഗണനീയനായ്ത്തന്നെ കഴിച്ചു തത്ര
താൻ പെരുത്തതാം ബുദ്ധ വിഹാരമായ
പ്രശാന്തഹർമ്മ്യങ്ങൾ മുദിതനായ് കണ്ടു
വിദ്യാവയോധികൻ ശിഷ്യനഗ്രഗണ്യൻ
വിദ്യാനന്ദനാം യതിയടുത്തുണ്ടു താൻ
വിശേഷമായ്ത്തന്നെ പരിചരിക്കുന്നു
തിരിച്ചു താൻ മെല്ലെ ഗമിച്ചു നാട്ടിനായ്
പെരുത്തതായുള്ള തുടർച്ചയാത്രയാൽ
പെരുത്ത ക്ഷീണവും ഗുരുവിനു വന്നു
ഉരത്തതായുള്ള ചികിത്സ ചെയ്തിതു
ഉറച്ചിടാതങ്ങു കുറഞ്ഞും കൂടിയും
ഇരിക്കുമല്ലാതെ ഗമിക്കില്ല രോഗം.

## ശിവഗിരി തീർത്ഥാടനം

ദയാപരൻ ഗുരു തഥാ ഗമിച്ചങ്ങു
ദയവാൽ ഭക്തന്മാർ ക്ഷണിക്ക കാരണാൽ
തനിയെ തന്നെ താൻ മുന്നേ പ്രതിഷ്ഠിച്ച
നാഗമ്പടം ക്ഷേത്രമതു ലക്ഷ്യമാക്കി
അവിടെ ശുശ്രൂഷ പലർ ചെയ്യുന്നതു
അതിമോദത്തിനാലനുഭവിച്ചങ്ങു
മരുവുന്നാളിലായൊരുദിനം ചിലർ
മതിമോദത്തൊടു ഗുരുവോടോതിനാർ
നമസ്ക്കരിച്ചങ്ങു നമ്രശിരസ്കരായ്
നയവിനയമാം സ്വരം താഴ്ത്തിത്തന്നെ
നമുക്കു തീർത്ഥാടനം ശിവഗിരിക്കായ്
നടത്തുക വേണമതിനനുവാദം
നലമായിത്തന്നെ തരണം സദ്ഗുരോ
ഒരു സംഘം ഞങ്ങളതിന്നു കാക്കുന്നു

ഒരു മഹാശയം സഫലമാക്കണം
ശരിക്കു കാശിയും രാമേശ്വരം മുതൽ
ശരണമായിട്ടു ഗമിക്കുന്നു ജനം
ശരണമന്ത്രവുമുരുവിട്ടങ്ങനെ
ശരവുമേന്തിയാ മലയ്ക്കു പോകുന്നു
അതുപോലെ ഞങ്ങൾ വിശിഷ്ടമായുള്ള
അതുല്യ പുണ്യമാം ശിവഗിരിക്കായി
അതിവേഗം തന്നെ ഗമിച്ചിടാനായി
അതീവ സന്തുഷ്ട്യാ കൊതിക്കുന്നു സ്വാമി!
അതിനു വേണ്ടുന്ന വ്രതം നോറ്റു നിങ്ങൾ
അതികേമം പത്തുദിനം ശുചിത്വവും
അനർഘമായുള്ള പീതാംബരം ധരി-
ച്ചതിമോദേനയായ് ഗമിക്കയും വേണം
മുറുക്കു, ബീഡിയും, മുറയ്ക്കു മാറ്റണം
ഡിസംബർ മുപ്പതാം ദിനത്തിലായിട്ടു
ശിവഗിരി തന്നിലണഞ്ഞിരിക്കണം
അടുത്ത നാളിലുമതിനടുത്തതാം
ജനുവരി ഒന്നു ഉലകർക്കൊക്കെത്താൻ
പുതുമ ചേർക്കുന്ന പുതുവർഷദിനം
പലതരത്തിലായ് വലിയയാഘോഷം
നടക്കണമതു ജനങ്ങൾക്കു വേണ്ടി
പ്രസിദ്ധ പണ്ഡിതർ പലരും വന്നിട്ടു
പ്രസംഗിക്ക വേണം വിഷയമോരോന്നായ്
മഹത്വമുള്ളതാം വിദ്യാഭ്യാസം മുന്നം
മഹിതമാം കൃഷി, കൈത്തൊഴിൽ, ശുചിത്വ-
വും, പെരുത്ത ഭക്തിക്കു, പ്രിയം വേണം താൻ
മഹിതധർമ്മത്തിൻ മഹത്വമേവർക്കും
മതിയായ് നല്കുന്ന പ്രസംഗമാകണം

അശുദ്ധം മാറ്റുന്ന പരം പഞ്ചശുദ്ധി
അവസ്ഥക്കൊത്തുള്ള, വ്യവസായകാര്യം
രസിക്കും, സാഹിത്യം, കവിതയും, വേണം
രസിക്കാം കലയ്ക്കനുഗുണമാകണം
ഇതുകളാകണം പ്രസംഗവീക്ഷണം
ഇതു ജനങ്ങളും ശരിക്കു കേൾക്കണം
പണിചെയ്തു ധനം വളരെ ധൂർത്തടി-
ച്ചവശരായിട്ടു ഗമിക്കെ നന്നല്ല.
പരിശുദ്ധമായ പീതാംബരം നിങ്ങൾ
വ്രതമായ് പത്തുനാൾ സദാ. ധരിയ്ക്കണം
ശിവഗിരി തന്നിൽ ഗമിച്ചു യോഗങ്ങ-
ളശ്ശേഷവും കേട്ടു പഠിച്ചു പോകണം
പുരത്തിലെത്തിയാലടുത്ത കൂട്ടരെ
വിളിച്ചിരുത്തീട്ടു പഠിപ്പിച്ചീടണം
വിവരമായുള്ളയറിവു നല്കണം
ഇതു ഗുരുവിന്റെ വചനം കേട്ടിട്ടു
മുദിതരായ് കൂപ്പി നമിച്ചു പാദത്തിൽ
ഉടനെ വീണ്ടുമായുരച്ചിതു ഗുരു
മദം വർദ്ധിപ്പിക്കുന്നശുദ്ധമാം മദ്യം
മഹിമയായ്ത്തന്നെ ഉപേക്ഷിച്ചീടണം
മദമത്സരാദികൾ വെടിഞ്ഞു നിങ്ങളും
മഹിയിൽ നല്ലതു നടത്തുക നിത്യം
മനുജനു നന്മവരുവതിന്നായി
മഹാതീർത്ഥാടനം ഭവിക്കുക വേണം
ഇതിനാൽ നിങ്ങൾക്കു ഗുണവുമുണ്ടാകും
ഇതു മറക്കാതെ തുടരാം നിങ്ങൾക്കു
സകല പാപവും വിരവിൽ പോയിടും
സകലരും തീർത്ഥാടനം നടത്തുക.

# യാത്രയും ചികിത്സയും

സമാധി പ്രാപിപ്പതിനുള്ള നൽദ്ദിനം
സമീപമായെന്നതറിഞ്ഞു സദ്ഗുരു
സദാ വരുന്നതാം സുജനങ്ങൾക്കായി
സമാധാനമായി അനുഗ്രഹമേകി
പരമഭക്തരാമനേകമാളുകൾ
ഗുരുശുശ്രൂഷയും കൊതിക്കുന്നുണ്ടു താൻ
അവർക്കനുഗ്രഹം ചൊരിവതിന്നായി
അമാനുഷൻ താനും ഗമിക്കയുമായി
പലരുമായൊത്തു ഗുരുദേവൻ താനും
പരിചിൽ പാലക്കാട്ടിനു ഗമിച്ചിതു
അവിടെ സാത്വികൻ കൃഷ്ണൻ ഡോക്ടർ തന്റെ
അതിഥിയായ് വാണു ചികിത്സ ചെയ്തിതു
അതീവ ക്ഷീണനാം ഗുരുവേ ശുശ്രൂഷാ-
നിരതരായുള്ള സ്വകീയ ശിഷ്യന്മാർ
അണിനിരന്നതിപ്രസന്നനാം ഗുരു
അവശനെങ്കിലും പ്രസാദിച്ചേറ്റവും
പ്രഥമനാം ശിഷ്യൻ ബോധാനന്ദസ്വാമി,
ആയുർവേദത്തിലായമിത പണ്ഡിതൻ
ആത്മാനന്ദസ്വാമി, വിരവിലുമെത്തി
അമേയ ഗാംഭീര്യൻ നാരായണതീർത്ഥർ,
അതീവ ഖിന്നനായടുത്തു താനുമേ
ഗോവിന്ദാനന്ദനാം മഹാശയൻ താനും
സുഗുണാനന്ദഗിരിയാം സ്വാമിതാനും
വിദ്യാവിഭൂഷണൻ വിദ്യാനന്ദസ്വാമി,
അനുഗ്രഹീതനാം അച്ചുതാനന്ദനും,
അമാനുഷനാകും നരസിംഹസ്വാമി,
അമേയവൈഭവൻ ശങ്കരാനന്ദനും,

അമിതഭക്തനാം മുനിവരസ്വാമി,
ഇതുപോലുള്ളതാം യതിവരന്മാരും
ഇതരരായുള്ള ഗൃഹസ്ഥശിഷ്യരും
പരിചരണത്തിനമിതഭക്തന്മാർ
പലരായെപ്പോഴും അടുക്കലുണ്ടാകും
വസിച്ചു തത്ര താൻ ഗുരുവും ചെറ്റുനാൾ
വിതർക്കിതമായി ചികിത്സ ചെയ്തിതു
വിശേഷമൊന്നുമേ പറവാനുമില്ല
വിചിത്രമായ് രോഗം പെരുത്തതേയുള്ളു
കൃഷ്ണൻ ഡോക്ടർ താനും പ്രഥമപുത്രനാം
രാഘവനുമാണു ചികിത്സചെയ്വതും
ശമിക്കുന്നില്ല പല പ്രകാരത്തിലും
ശമനിയമനാം ഗുരുവുമോതിനാൻ
ഗമിക്കണം നമുക്കിനി മദ്രാസിനായ്
ഗണനീയനായ മഹാഭിഷഗ്വരൻ
ഗവൺമെന്റു തന്റെ പ്രഥമ ഡോക്ടറായ്
മെഡിക്കലാപ്പീസർ മേജർ പണ്ടാല താൻ
അവിടെയെത്തീട്ടു ചികിത്സ ചെയ്തിടാം
അതിവിരവിലായ് ഗമിച്ചു തത്ര താൻ
അശേഷ ശിഷ്യരുമനുഗമിച്ചിതു
അവിടെയെത്രയോ ചികിത്സയുമേറ്റു
അനുഭവത്തിലായ് ചികിത്സ കൊണ്ടൊന്നും
സുഖം വരുന്നില്ല ഗമിച്ചവിടുന്നും
പരിചിൽ പാലക്കാട്ടണഞ്ഞു പിന്നെയും
പല ചികിത്സകൾ രാഘവനും ചെയ്തു
അതുകാലത്തു താനതാവരവായി
അതുല്യനാം ഭിഷക് പണ്ടാല താനുമേ
അനുഗമിച്ചിതു ബാലകൃഷ്ണമേനോൻ
അതീവ ശ്രദ്ധയായവരിരുവരും
ചികിത്സചെയ്യുന്നു ഫലവുമില്ല താൻ

അവശനെങ്കിലും അതിഫലിതങ്ങൾ
അവരോടായിത്താൻ പറയും സദ്ഗുരു
തനതാം ധർമത്തെ പുലർത്തും യോഗത്തിൻ
പ്രധാനികളെല്ലാം വരവായി തത്ര
മഹത്വമുള്ളതാം ഗുരുവിൻവാസവും
മഹാശിവഗിരീൽ മതിയെന്നാക്കണം
പെരുത്ത ഭക്തർക്കു മുറയ്ക്കു കാണുവാൻ
പെരുമയേറുന്ന ഗുരുവിനോടായി
പരമഭക്തരാമവർ പറകയായ്
പലരായ് തിങ്ങിയ പാലക്കാട്ടെ ജനം
പുലരണം ഗുരു ഇവിടെന്നോതിനാർ
മരിച്ചുപോകും നാമെന്ന പെരുത്തസം-
ശയാൽ പറകയാണിതോ ജനങ്ങളെ-
ന്നുള്ള ഫലിതവാക്കോതി ഗുരുവെന്ന
പരമാർത്ഥം കിളി പറഞ്ഞിതന്നേരം
അതീവ ദൂരത്തിൽ ഗുരുവസിച്ചെന്നാൽ
അസംഖ്യമാളുകൾക്കതു ഗുണമാകാ
അവശരായ് വരും ജനത്തിനൊക്കയും
അതിമോദത്തിനാൽ ഗുരുവേ കണ്ടിടാം
അടുത്തിരുന്നെന്നാലവർക്കുമാം വണ്ണം
അനുഗ്രഹമാണു ഭവദീയവാസം
ഇതികഥിതം താൻ ശ്രവിച്ചിട്ടു ഗുരു
മതിമോദത്തോടെ പറഞ്ഞിതപ്പൊഴേ
പ്രഥമശിഷ്യനാം ബോധാനന്ദനോടായ്
പ്രവചിച്ചാലുമേത്വദീയാഭിപ്രായം
അതിനുമുണ്ടാകാം ഒരു കാരണം താൻ
അനന്തരഗാമി ബോധാനന്ദനല്ലോ.
അമാനുഷനാകും ഗുരുദേവൻ താനും
അഭിഷേകം ചെയ്തതിവനെയല്ലയോ
അശേഷഭക്തരും പറഞ്ഞിതു പിന്നെ

അതിനിപുണനാം ബോധാനന്ദനോടായ്
അതേവിധമായുള്ളഭിപ്രായമാണു
അശേഷ ശിഷ്യർക്കും പറവാനുള്ളതും
അതു ഗുരുദേവൻ ശിവഗിരിക്കുതാൻ.
ഗമിക്കണമെന്നു ബോധാനന്ദമതം
അഭിമതമെല്ലാമറിഞ്ഞു ദേവനും
അനുവാദം നല്കി പുറപ്പെടുവെന്നു
അറിഞ്ഞുകൊണ്ടാലും പറഞ്ഞു ദേവനും
ട്രെയിനിൽ തൃശൂരിൽ വിരവിലെത്തുമ്പോൾ
പരമഭക്തനാം കോന്നിമേസ്ത്രി താനും
പലരുമായിട്ടുമവിടെ വന്നിടും
പുലരണം നമ്മൾ തൃശൂർ കുറേക്കാലം
അവരുരച്ചിടും ധരിച്ചുകൊള്ളുക
ഒരു ശബ്ദംപോലും പറകയില്ല നാം
ഓരോവിധം നിങ്ങൾ പറഞ്ഞുകൊള്ളണം
വരുവാനുള്ളതു മുന്നേയറിഞ്ഞിട്ടു
അരുളും സദ്ഗുരു പറഞ്ഞതുപോലെ
ട്രെയിൻ തൃശൂരിലടുത്തു നില്ക്കുമ്പോള
പറഞ്ഞവണ്ണമേ കഥയുമുണ്ടായി
ഗുരുനികടത്തിലടുത്തു മേസ്ത്രിയും
ഗുരുവരനോടടുത്തപേക്ഷിച്ചു താൻ
പരമപാവനാ മഹാഗുരോ! ഭവാൻ
ഗമിക്കണമെന്റെ ഭവനം തന്നിലായ്
അവിടെ സജ്ജനം വളരെയുണ്ടല്ലോ
ഭവാനു സേവനം നടത്തിടുവാനായ്
അവരുടെ ഹിതം നിറവേറ്റീടണം
അവിടെ വാഴണം ഗുരു കുറച്ചുനാൾ
കവിഞ്ഞഭക്തരാം തൃശൂർനിവാസികൾ
കമനീയമാകും തവ തൃപ്പാദങ്ങൾ
വിരവിൽ വന്ദിപ്പാൻ കൊതിച്ചിരിക്കുന്നു

വിരക്തനാം ഗുരോ ഗമിക്ക വേണമേ.
ഇതി കഥിതമാം മേസ്ത്രി തന്നുടെ
ഇനിമയായുള്ള വചനം കേട്ടിട്ടു
മഹിത വർക്കല വസിപ്പവർക്കായി
മഹാഗുരു തന്റെ പെരുത്തദർശനം
മനോജ്ഞമായിട്ടു വരുവതിന്നായി
മഹാഗുരു തന്നെ ക്ഷണിച്ചു ഞങ്ങളും
ഗമിക്കയാണിപ്പോഴതു മുടക്കൊലാ
ഇതി വചനങ്ങൾ ഉരച്ചിടുമ്പോഴേ
ട്രെയിനുമങ്ങനെ പുറപ്പെട്ടു ചിത്രം
അടുത്തു കൊല്ലത്തു ഇറങ്ങിയേവരും
പെരുത്ത മൈതാനത്തിനു തെക്കായി താൻ
കിഴക്കു മാറിയങ്ങിരട്ടയാം നില
വലിയ മാളിക ഗുരു വസിക്കാനായ്
അനുവദിച്ചിതുമതിന്റെ ജന്മികൾ
നവചൈതന്യമായതുമിന്നുമുണ്ട്
എസ്.എൻ.കോളേജുതൻ പെരിയഹോസ്റ്റലായ്
അതിനു മുന്നിലായ്യതാ വിസ്താരമായ്
ഒരു സ്ഥലം നല്ല പ്രകാശമാനമായ്
ഗുരു കണ്ടു താനുമമിതമുത്താർന്നു
ഇതു കോളേജിനു മതിയാമെന്നോതി
അതീവ ദിവ്യമാം ഗുരുവചനം താൻ
അവിടെ മാഹാത്മ്യമരുളും കോളേജും
അതിനു ശേഷമായി പിറന്നിതു ചെമ്മേ
അതികായനതാം ആർ.ശങ്കർ താനുമേ
അനുചരരൊത്തു ഇതു ചമച്ചതും
അതിലൂടെയാണു അധഃസ്ഥിതർക്കഹോ
അതുല്യമാം വിദ്യ ലഭിച്ചതൊക്കെയും
അമിത വൈഭവമിയലുന്ന ഗുരു-
ജനങ്ങൾ തൻ വാക്കു പിഴയ്ക്കുകയില്ല.

അവിടെനിന്നുമാ ഗുരു ഗമിച്ചിതു
ശിവഗിരിയ്ക്കു താൻ പരവശനായി
വലപ്പാടൻ മാമി വൈദ്യ,നക്കാലത്തു
വരവായ് വർക്കല ഗുരു നികടത്തിൽ
പ്രസിദ്ധനാം പാണാവള്ളി കൃഷ്ണൻവൈദ്യൻ,
പ്രസിദ്ധിപെറ്റതാം വലപ്പാട്ടു മാമി
വൈദ്യനും, സദാ ഗുരുവേ നോക്കുന്നുണ്ടു
വിശേഷമായുള്ള മരുന്നു കല്പിച്ചാ-
ലുടനതുണ്ടാക്കി കൊടുക്കുകയായി
അലോപ്പതിക്രിയ കഴിപ്പതിനായി
ചെറിയ പല്പുവും, കൃഷ്ണൻതമ്പി താനും,
മഹാനുഭാവനാം രാമൻതമ്പി ഡോക്ടർ
ഇവർ മുറയ്ക്കായി ഗുരുവേ നോക്കിടും
സമസ്ഥ സന്യാസി പ്രിയശിഷ്യന്മാരും
സകലനേരവും ഗുരുസേവാരതർ
ഗുരുവിന്നസ്സുഖം കുറയുന്നില്ലെന്ന
ഗരീയ വാക്കിനാൽ ജനം നിറയുന്നു
വിശുദ്ധധീയാകും വിദ്യാനന്ദസ്വാമി
വിശേഷമായിടും വാസിഷ്ഠപാരായ-
ണം നടത്തും ഗീത ഗുരുകൃതിതാനും
പെരുത്ത സംഗീത വിചക്ഷണനായ
സുഗുണാനന്ദൻ താൻ ഭജന പാടുന്നു
ഇതിനാലൊന്നുമേ മതിവരാഞ്ഞിട്ടു
ഗുരുവുമുരച്ചിതു നമുക്കു പോകണം
ഹൈസ്ക്കൂൾ തന്നിലായി ചില ദിനം വാണു
അടുത്തതായ് 'മാതു' കുത്തകക്കാരനും
അനുചരന്മാരും ഗുരുവേ കൊണ്ടുപോയ്
തിരുവനന്തമാം പുരിയിൽ കൊണ്ടുപോയ്
തിരുമേനിയ്ക്കായി ചികിത്സ ചെയ്യിച്ചു
ജയിലാസ്പത്രി തൻ പ്രസിദ്ധ ഡോക്ടറാം

തികഞ്ഞായുർവേദ വിചക്ഷണൻ താനും
അലോപ്പതിയിങ്കലതിലും മേന്മയും
മഹിത ഹോമിയോ ചികിത്സകനായും
പ്രസിദ്ധിയാർജിച്ച എൻ.എൻ.നാണുപ്പണി-
ക്കർ ഡോക്ടറാണു ചികിത്സ ചെയ്വതും താൻ
അറിവുള്ളത്രയും ചികിത്സചെയ്തിതു
അവിടയും രോഗശമനം കണ്ടില്ല.
അവിടുന്നു ഗുരു ഗമിച്ചു വർക്കലെ
ശിവഗിരി വന്നു വസിച്ചു ചെറ്റുനാൾ
പുരാതനമായ ചാവർകോട്ടുകാരും
പുനരിതാ വന്നു ഗുരുവേ കൊണ്ടുപോയ്
പെരിയ ശുശ്രൂഷാചികിത്സകൾ ചെയ്തു
പെരുകി വന്നിതു സ്ഥിരമായ് രോഗവും.

## ചികിത്സ ജനങ്ങൾക്കുവേണ്ടി

ഗുരുവിൻ രോഗത്തെ അറിഞ്ഞൊരു ഭക്തൻ
ഗുരുവെക്കാണുവാനുടൻ വരവായി
തനതാം കാർഷിക വിഭവമങ്ങതാ
കുറച്ചു മാതളപ്പഴം കൊണ്ടുവന്നു
പഴം പിഴിഞ്ഞുള്ള ജലം ഗുരുവിനു
കൊടുത്തിടാനായി പൊതിഞ്ഞു വച്ചിതു
മഹാവൈദ്യൻ മാമിയതിനെക്കണ്ടിട്ടു
മഹാഗുരുവിനു മാതളപ്പഴംകൊ-
ടുത്തിടാമോയെന്നു വിരവിൽ ചോദിച്ചു
ഒരിക്കലുമതു കൊടുക്കരുതല്ലോ
പറഞ്ഞു വൈദ്യരുമതു വിലക്കിനാൻ
മഹാകഷ്ടമല്ലോ മമ ഗൃഹത്തിങ്കൽ
മഹാനുഭാവനായി കൊടുക്കുവാനായി
കൃഷി ചെയ്തുള്ളതു ഗുരുവിനു തന്നെ
കൊടുത്തിടായ്കിലോ പ്രയത്നം നിഷ്ഫലം

മതിയിൽ ദുഃഖത്താലയാളു നില്ക്കുമ്പോൾ
ധൃതിയിൽ വന്നിട്ടു വിദ്യാനന്ദസ്വാമി
ധരിപ്പിച്ചെല്ലാരെയുമൊരു കാര്യം താൻ
ഗുരുവു മാതളപ്പഴച്ചാറേകുവാൻ
ഗുരുത്വമോടു താൻ പറയുന്നുണ്ടല്ലോ.
എവിടുന്നെങ്കിലുമുടൻ വരുത്തണ-
മതെന്നുള്ളതാം അഭിപ്രായം കേട്ടിട്ടു
മനം തെളിഞ്ഞിതു പഴം കൊണ്ടുവന്ന
മഹാനു സന്തോഷമിതിൽപ്പരമില്ല
മനതാരിൽ ഞാനും നിനച്ച കാര്യങ്ങൾ
മഹദ്ഗുരു താനുമറിഞ്ഞിരിയ്ക്കുന്നു
പിഴിഞ്ഞു മാതളപ്പഴമെടുത്തിട്ടു
കൊടുത്തു ദേവനു വിദ്യാനന്ദസ്വാമി
മതിവരുവോളം കുടിച്ചു സ്വാമിയും
മനതാർ ഭക്തന്നു കുളിർത്തു മോദമായ്
അനുഗ്രഹമവനധികമേകിയ
അമാനുഷൻ ഗുരു വസിച്ചു തത്ര താൻ
ഗുരുവിൻ ശുശ്രൂഷ കുറച്ചു നാളെനി-
ക്കുരുകരുണയാവരമായ് നല്കണം
പറഞ്ഞ ഭക്തന്റെ പരമശുദ്ധിയാൽ
പറഞ്ഞിതു ഗുരുനികടത്തിൽ നില്പാൻ
പലനാളങ്ങനെ അവനും ദേവന്നു
പലതരത്തിലെ പരിചരണങ്ങൾ
പൊലിമയിൽ ചെയ്വാൻ വരമേകി ഗുരു
വലിയ വേദന മൂത്രതടസത്താൽ
വരവായി ഗുരു പുളയുന്നു കഷ്ടം!
വരുത്തിനാനപ്പോൾ വയസ്കരമൂസ്സാം
മഹാനുഭാവനെ ഗുരുവേ നോക്കുവാൻ
മഹാൻ മൂസ്സു ഒരു മരുന്നങ്ങു കൊടു-
ത്തിതു ദേവന്നു കുടിക്കുവാനായിത്താൻ

കുടിച്ചിട്ടു ഗുരു ഫലിതമായിട്ടു
പറഞ്ഞുകൊള്ളാം മൂത്രതടസ്ത്തിനായ്
ഗുരുദേവനിത്ഥം കഥിയ്ക്കവേ മൂസും
പരമിളിഭ്യനായ് തല കുനിച്ചു പോയ്
അനന്തമാം പുരി വസിക്കും ഭക്തരും
അമേയനാകിയ ഗുരുവേ കൊണ്ടുപോയ്
പ്രസിദ്ധരായുള്ള വലിയ ഡോക്ടറന്മാർ
നോബിൾ ഡോക്ടർ പിന്നെ സാബ്രുവൽ താനുമേ
ഇവരെ കൃത്യമായ് വരുത്തിക്കാണിച്ചു
ഗുരുവേക്കണ്ടതാമതുമാത്രതന്നിൽ
ഗുണമായിത്തന്നെയവരുമോതിനാർ
ഇതുവിധമായ ഒരു യോഗിക്കു താൻ
ഇനിയും നമ്മളു ചെയ്യേണ്ടതില്ലൊന്നും
പറഞ്ഞൊഴിഞ്ഞവർ വിരവിൽ പോയിതു
ഇനിയും സാഹസം തുടരേണ്ട നമ്മൾ
ഇനി സ്വാമി സ്വയം ചികിത്സിച്ചാൽ പോരും
ജനങ്ങൾ തന്നുടെയമിതമാഗ്രഹാൽ
പലർക്കും സേവനം നടത്തുവാനായി
പരമപാവനൻ ഗുരുദേവൻ തന്റെ
പരിചിൽ ഭാവന ഗുരുതൻ രോഗവും
പെരുത്ത വിശ്വാസമുറച്ചുള്ള ജനം
പൊരുത്തമായങ്ങു പലതും ചെയ്യുന്നു
അതല്ലാതങ്ങു ഗുരുവിന്നിതൊന്നുമേ
അവശ്യമില്ലിതു ജനം ധരിപ്പീല.

## ശുശ്രൂഷകരും വിശ്രമവും

നരസിംഹസ്വാമി വലിയ ഭക്തൻ താൻ
നയമായ്ത്തന്നെയാ ഗുരുവേ ശുശ്രൂഷ
അതിനാലങ്ങതാ തലയും താടിയും

വളർന്നു നീണ്ടങ്ങു വലുതായിത്തീർന്നു
നരസിംഹമെന്ന ഉരത്ത പേരിനു
നരനാം സ്വാമിയുമുചിതനാണല്ലോ.
ഇരവിലും പിന്നെ പകലിലും തന്നെ
ഇരിക്കുമന്തികേ ഗുരുവേ നോക്കിടും
ഗുരുവിനാശ്വാസം വരുവാനായിട്ടു
ഗുരുപാദം നന്നായ് തടവിടും മഹാൻ
മതിയെന്നു ഗുരുവുരച്ചാലും വീണ്ടും
മതിയാതെ തന്നെ തടവിടും താനും.
ഇതുകണക്കിനു ദിനം മൂന്നുചെന്നു
ഇനിയും പാദത്തിൽ പിടിക്കാനായ് ചെന്നു
ഇവനിതായെന്റെ പാദങ്ങൾ രണ്ടുമേ
വലിച്ചുകൊണ്ടെങ്ങോ ഗമിക്കയാകുന്നു
വലിയ വേദനയതിനാലുണ്ടിനി-
ക്കെന്നരുളി ദേവൻ കിടന്നിതു തത്ര
വിലപിച്ചിട്ടുള്ള വിളി കേട്ടിട്ടു താൻ
വിറയലായിട്ടു നരസിംഹസ്വാമി
പരിഭവം ഗുരു പറവതെന്നോർത്തു
പരിതപിച്ചങ്ങു ഒഴിഞ്ഞു നിന്നിതു
വിരവിലങ്ങനെ നലമൊടുനാലാം
ദിനമതിൽ ഗുരുവരുളിച്ചെയ്യുന്നു.
നരസിംഹമില്ലേയിവിടെയെങ്ങുമേ
വരുവാൻ ചൊല്ലുക മമ നികടത്തിൽ
മതി ദിനം മൂന്നു കഴിഞ്ഞില്ലേയിനി
മതിവരുവോളം തലോടുക ഭവാൻ
അടുത്തു ശുശ്രൂഷ തുടർച്ചയായ് ചെയ്വോർക്കു
അടുത്തതായ് വിശ്രമം കൊടുപ്പതിന്നായ്
എടുത്തതാം ഗുരു ചെറിയ വിദ്യകൾ
എതിർപ്പുമില്ലല്ലോ ഒരുത്തർക്കുപോലും.

# മേശയിലെ മാമ്പഴം

ഒരുദിനമൊരു ഭക്തൻ മാമ്പഴം ക-
നിവിൽ കാഴ്ചയായ് ഗുരുവിന്നു വച്ചിതു
അതിഗുരുഭക്തനാത്മാനന്ദസ്വാമി
അതുതാൻ മേശക്കകത്തു സൂക്ഷിച്ചു താൻ
ഗുരു പറയാതെ കൊടുത്തുവെന്നാകിൽ
ഗുരുവരൻ താനും വിരവിൽ കോപിക്കും
ഇതുകരുതി മാമ്പഴങ്ങൾ നിത്യവും
എടുത്തു നോക്കീട്ടു തിരികെ വച്ചിടും
പെരുത്ത പാകക്കേടതു കണ്ടാലതും
കളഞ്ഞിടും സ്വാമി പലദിനമിതു
കണിശമായങ്ങു തുടരുന്നിതെന്നും
ഒരുദിനം കൃഷ്ണനെ വിളിച്ചു ഗുരു
ഇവിടെയെങ്ങാനും മാമ്പഴം കിട്ടുമോ
ഭവദീയ വീട്ടിലതുമുണ്ടോ ചൊല്ക
വിളഞ്ഞില്ലെന്നു താൻ പറഞ്ഞു കൃഷ്ണനും
ഇവിടെ ഭക്തരാം ജനങ്ങൾ ധാരാളം
കനിഞ്ഞ മാമ്പഴം നമുക്കായിത്തരും
അതു താൻ പൂട്ടി ശരിയ്ക്കുവക്കുന്നതി-
വൻ തൻ ജോലിയാം തരികയുമില്ലിതു
അവൻ ഭുജിക്കുമോ നമുക്കു നല്കുമോ
അതൊന്നുമില്ല താൻ നശിപ്പിക്കുന്നിവൻ
നമുക്കു വല്ലോരും തരുന്നിതെന്നാലും
നമുക്കിവനതു തരികയുമില്ല.
ഇതു കേട്ടാത്മാനന്ദസ്വാമി താനുമേ
അതിവിഷണ്ണനായ് പരിതപിച്ചിതു.
ഭജിയ്ക്കും ഭക്തർതൻ സമർപ്പണമായ
ഫലമെല്ലാം വൃഥാ കളയാതാക്കുവാൻ
കഥിക്കയാണിതു ഗുരുദേവൻ താനും

കഥയറിയണം മനുജരെല്ലാരും
ഉപയുക്തമായ ഒരുവസ്തു പോലും
ഉപേക്ഷിയ്ക്കേണ്ടതു പഠിപ്പിനെല്ലാരും

## പശിയും ലോഭവും

ഒരുദിനം ഗുരു നിശയിലായിട്ടു
ഒരുമയിലതായരുളിയവാക്യം
വിശപ്പു പാരമാം ഭുജിക്കുവാനായി
വിശേഷമായുണ്ടോ തരുവിന്നിപ്പൊഴേ
ഇതുകേട്ടങ്ങു താനച്ചുതാനന്ദസ്വാ-
മി ഝടുതിയിൽ താനും പൊടിയരിക്ക-
ഞ്ഞി തയ്യാറാക്കി ഗുരുവിനു നല്കി
ഇതെന്താണെന്നു തിരക്കി സദ്ഗുരുവും
ഇതു പൊടിയരിക്കഞ്ഞിയെന്നു മറു-
പടി കേട്ടു മെല്ലെ ഗുരുപറഞ്ഞിതു
പെരുത്ത രാത്രിയിൽ കുടിക്കുവാൻ വെള്ളം
വിശപ്പിനു തിന്നാനിവിടൊന്നുമില്ലേ
ഇതിലുള്ള വറ്റു മുഴുവനായങ്ങു
എടുത്തു വയ്ക്കുവാനരുളിദേവനും
പൊടിയരി വെന്തു അലിഞ്ഞതിനാലെ
നലമൊടു ഊറ്റിയെടുക്കുകവയ്യ
ഇതി കൃഷ്ണൻ തന്റെ വചനം കേട്ടിട്ടു
ഇതുവിധമായി ഗുരുവുമോതിനാൻ
പഴച്ചാറു മെല്ലെ അരിക്കുന്ന തുണി-
യതിനാലെ മെല്ലെയരിച്ചെടുക്കുക
അരിച്ചെടുത്തപ്പോൾ കുറച്ചുചോറു താൻ
അതിൽനിന്നു കിട്ടി ഭുജിച്ചു ദേവനും
അതുകൊണ്ടു പശി പൊറാഞ്ഞു സ്വാമിയും
അതികരുണയാ തിരക്കി പിന്നെയും

അതിലിനി വറ്റു കുറച്ചു ബാക്കിയെ-
ടുക്കുവാനുണ്ടോ തരിക വൈകാതെ താൻ
ഇതുവിധം ഗുരു കഥിക്കുമ്പോൾത്തന്നെ
ഇതിനടുത്തു താനച്ചുതാനന്ദസ്വാ-
മിയും പരവശനായി ഒഴിയുന്നു
അവിടെ നോക്കീട്ടു ഗുരുവുമോതിനാൻ
അവൻ മഹാലോഭി കൊടുക്കില്ലന്നവും
ഇവിടെ വന്നിടും ജനത്തിനു താനും
കൊടുക്കണമന്നമരുതു ലോഭവും
ഇതു ധർമ്മസ്ഥാനം വരുന്നവർക്കെല്ലാം
ഇവിടെ ഭക്ഷണം ക്രമത്തിൽ നല്കണം
വരുന്ന കാലത്തിൽ മഠാധിപനായി
വരേണ്ടവനാണെന്നുറച്ചു ചൊന്നതാം.
ഗുരുവചസ്സുകൾ സവിസ്ഥരം കേട്ടു
ലഭിച്ച ബോധത്താൽ ത്യജിച്ചു ലോഭവും
ഒരുത്തനിൽ വരും സ്വഭാവദൂഷ്യങ്ങൾ
ഒരുമയിൽ തീർക്കാനിതൊക്കെ ചൊന്നതാം
അടുത്തു മൂന്നാമൻ മഠാധിപനായി
അവരോധിച്ചതും അച്ചുതാനന്ദനെ-
ന്നയതിയെന്നതു പ്രസിദ്ധമാം താനും.

## ജീവകാരുണ്യം

ഒരിക്കൽപ്പോലുമേ മൃഗം വലിക്കുന്ന
ഒരു വാഹനത്തിൽ ഗുരു കയറില്ല.
സ്വകീയ റിക്ഷായിൽ ജനം വലിച്ചുതാൻ
സ്വയയാത്രതാനും നടത്തുകയുള്ളു.
മൃഗങ്ങളെ കെട്ടിവലിപ്പിച്ചാലതു
വലിയ പാപമാം മരുതിതാരുമേ
അവറ്റയ്ക്കുമുണ്ടു മനോവികാരങ്ങൾ

പറഞ്ഞറിയിയ്ക്കാൻ തരമാകില്ലല്ലോ.
മനുഷ്യനെപ്പൊഴും സ്വകീയകാര്യങ്ങൾ
മനനം ചെയ്കയും പറകയും ചെയ്യാം
ഗുരുവിനെ റിക്ഷായതിലങ്ങാക്കീട്ടു
വലിച്ചുകൊണ്ടുള്ള നടപ്പു നിത്യമാം
അതിനു തയ്യാറായധികമാളുകൾ
അമിതമായ്ത്തന്നെ കൊതിക്കയാകുന്നു
ഒരു പീഡ നിങ്ങൾ എറുമ്പിനുപോലും
വരുത്തരുതെന്നു പറഞ്ഞിതു ഗുരു.
ജഗത്തിലുള്ളതാം സഹജജീവികൾ
ജഗന്നിയന്താവിന്നരുമമക്കളാം
അതിനാൽ ജീവികൾ സഹോദരങ്ങളാം
അരുതല്ലോ തമ്മിലുപദ്രവിപ്പതും.

## ശുശ്രൂഷകർക്കു വിശ്രമം

പെരിയശുശ്രൂഷ കഴിപ്പവരെല്ലാം
പകലിരവെല്ലാമുറങ്ങാതെനില്ക്കും
അവരുടെ ക്ഷീണം മനസിലാക്കീട്ടു
അമിതമായിട്ടുമവരെ ശാസിക്കും
അതു കേട്ടീടുമ്പോളവർ താനേമാറും
അതു മൂന്നു ദിനം കഴിയുമ്പോൾ താനും
വിളിപ്പിയ്ക്കുമവർ ഗുരുസേവചെയ്യും
ഒരു ഭാവിയിവർക്കു നലമായ്വരാൻ
ഒരുതരം ഗുരു പഠിപ്പിക്കയാകാം
ഇതികഥ ജനമറിഞ്ഞിടുന്നപ്പോൾ
ഇനിയും കാലങ്ങൾ കടന്നുപോയിടും
ഗുരുവേ ശുശ്രൂഷ നടത്തിടാനായി
ഉരുതരമോദം പലർക്കുമുണ്ടുതാൻ
അതു ഗുരുതാനുമറിഞ്ഞിട്ടാകുന്നു

അടുപ്പമുള്ളോരെ പെരുത്തു ശാസിക്കും
അവർ മാറുമപ്പോഴടുത്തവർകേറും
അവർക്കേവർക്കുമേ മനസ്സുഖം വരും
വളരെ നാളായി ഗുരുദാസനെന്നതാം
മഹാനുമാഗ്രഹം ഗുരുശുശ്രൂഷയിൽ
മഹാഗുരുവതു മനസ്സിൽ കണ്ടിട്ടു
ഗുരുദാസുമതി നമുക്കുചെറ്റുനാൾ
ഗുരുത്വഭക്ഷണം തരുന്നതിന്നായി
പെരുത്ത സന്തോഷാൽ കൊടുക്കും ഭക്ഷണം
പെരുത്ത സന്തുഷ്ടി ഇരുവർക്കുമായി
ഗുരുദാസുതാനും വളരെ നാൾശേഷം
ഗുരുശിഷ്യനായ പൂർണ്ണാനന്ദനായി
പരിശുദ്ധ ഭക്തൻ ഗുരുനികടത്തിൽ
ഒഴിയാതെ നില്ക്കും പരിചര്യചെയ്യും
ദൈവദശകമെന്നതാം ഗുരുരചി-
ച്ചുള്ള മഹത്വസ്തോത്രം താൻ ജപിച്ചിടും
താനെ ഗുരുവരുളാലതും നടക്കും.

# സമാധിക്കുള്ള തയ്യാറെടുപ്പ്

അധികമില്ലിനിയിഹലോകവാസം
അതു ശരിക്കുമേയറിഞ്ഞു സ്വാമിയും
പടിപടിയായി ചുരുക്കി ഭക്ഷണം
പരമപാവനൻ മനനധ്യാനത്താൽ
പരിചൊടു ദേഹവിശുദ്ധിയേറ്റിനാൻ
ജഡത്തിനുള്ളതാം വികാരമൊക്കെയും
ജഗത്താദിയായ പ്രപഞ്ചസഞ്ചയം
പിരിഞ്ഞുപോകുവാൻ തരത്തിലായതാ
കുറച്ചു ഭക്ഷണം ഗുരുദേവൻ താനും
പഴത്തിൻചാറിലും പശുവിൻപാലിലും

പലതരത്തിലായ് ശരീരപുഷ്ടിക്കു
ഉതകുന്ന പല ഘടനയുള്ളതായ്
ഉപേക്ഷിച്ചു ദേവനവകളൊക്കെയും
വെറും കഞ്ഞിവെള്ളമതുമുപേക്ഷിച്ചു
വെറുപ്പെന്നെല്ലാരും കരുതും മട്ടിലായ്
തിളപ്പിച്ചാറിയ ജലവും പിന്നെയ
വറുത്ത ജീരകക്കഷായവും മതി
ഇതുമാത്രം ഗുരു കഴിക്കുകയായി
ഇതുമാത്രം നല്കി പരിജനങ്ങളും
മലമെല്ലാം നീങ്ങി ശരീരശുദ്ധിക്കായ്
മനസ്സിരുത്തിയീവകയനുഷ്ഠാനം
മഹാശയനായ ഗുരു നടത്തുന്നു
മതിയിലേവരും ധരിക്കുവാനാകാം
ഗുരുവിൻ ഫാലത്തിലധികമായിട്ടു
വളർന്നു രോമവുമതു മാറ്റീടാനായ്
പറഞ്ഞു സദ്ഗുരുവൊരുത്തനോടായി
ഉടൻതന്നെ കൊല്ലത്തയച്ചു നല്ലതാം
ഒരു കത്തി വാങ്ങി ക്ഷുരകൻ വന്നിതു
എടുത്തു സ്മശ്രുക്കൾ വഴിയാം വണ്ണമായ്
എടുത്തുകൊൾ നീയും പുതിയകത്തിയും
ഇതിപറയുമ്പോളുരച്ചു രാമനും
ഇതു പിന്നെയുമുപയോഗിക്കാമല്ലോ.
ഇതു നമുക്കിനിയൊരിക്കലും വേണ്ട
ഇതി പറഞ്ഞങ്ങു ഗുരുവുമപ്പോഴേ
ക്ഷുരകനു നല്ല തുകയും നല്കിനാൻ
ഗമിച്ചവൻ താനും ഗുരുവേ വന്ദിച്ചു
ഇതുകളെല്ലാമേയിഹലോകവാസം
വെടിയുവാനുള്ള നിമിത്തമായ് കാട്ടി.

## സ്തംഭിച്ചുകിടന്ന രോഗിയെ നടത്തിവിട്ടു

സമാധിക്കുള്ളതാം ദിനചര്യതന്നിൽ
സമാധാനമായി ഗുരുമരുവുമ്പോൾ
ഒരു തരുണിയെ പായിൽ കിടത്തീട്ടു
പെരുത്ത ദുഃഖത്താലെടുത്തു നാലുപേർ
ഗുരു നികടത്തിൽ കിടത്തിസങ്കടാൽ
ഗുരുവിനോടവർ പറഞ്ഞുകാര്യവും
കിളിമകൾ താനും പറഞ്ഞുതന്നിതു
കളവില്ലാതതു കുറിക്കുന്നുഞാനും
ഇവളെന്മകളിരുപതു വയസ്സും
ഇവൾക്കു തീരെയും നടന്നിടാനാകാ
വളഞ്ഞു നട്ടെല്ലു മരവിച്ചുപോയി
പറഞ്ഞിടാനുമേ കഴിവില്ലതാനും
ഇവൾക്കു ഭക്ഷണമൊരിക്കലും വേണ്ട
ചെറിയ തോതിലായ് ജലം മാത്രം മതി
ഇതു തുടങ്ങീട്ടുമനേകവർഷമായ്
ചികിത്സിക്കുവാനായി സ്ഥലമില്ലിനി
വലിയ ഡോക്ടർമാർ പലരും കൈവിട്ടു
വലഞ്ഞു രോഗത്താൽ ഗൃഹത്തിൽ ജീവിതം
പെരിയ ബാധതന്നുപദ്രവമെങ്കിൽ
പെരിയ കർമങ്ങൾ വളരെ ചെയ്യിച്ചു.
പെരുത്ത യൂറോപ്യൻ ഭിഷഗ്വരരുള്ള
പെരുത്ത നെയ്യൂരിൽ പലപ്പോൾ കൊണ്ടുപോയ്
പ്രതിക്രിയ മറ്റു പലതു ഞങ്ങളും
പ്രസിദ്ധരേക്കൊണ്ടു വളരെ ചെയ്യിച്ചു
പ്രിയഗുരോയിനി ധനമില്ലയൊട്ടും
പ്രകൃതം മാറുവാനിനിയെന്തുചെയ്‌വു.
ഇവളെയിട്ടിട്ടു പണിയെടുക്കുവാൻ
ഇതേവിധം കണ്ടുഗമിപ്പതെങ്ങനെ
പ്രസിദ്ധരാം ഭക്തജനതതിയങ്ങേ

പ്രകീർത്തിക്കുന്നതു അറിഞ്ഞുവന്നതാ
ഇതിവചസ്സുകൾ ശ്രവിച്ചു സദ്ഗുരു
ഇതിനു വേണ്ടവ മനസ്സിൽചിന്തിച്ചു
ശവം പോലെയങ്ങു കിടക്കും രോഗിയെ
ശമനശീലൻ താനൊരു കണ്ണുനോക്കി
ചെറിയ പാത്രത്തിൽ കുറച്ചു തണ്ണീരു
വരുത്തി ദേവനും കരതലം മുക്കി
കുടഞ്ഞു വെള്ളമത്തരുണിയിലായി
അതിനനന്തരം ഗുരുവുമോതിനാൻ
സുഖപ്പെടുമിതു വിഷമം വേണ്ടിനി
സുഖമായിത്തന്നെ ഗമിച്ചിടാം ഗേഹേ
ഇവൾക്കശേഷവും സംസാരമില്ലയോ
ഇവളധികമായ് സംസാരിക്കയില്ല.
ഇതേവിധം കേട്ടു ശവം പോലെയായ്
അവളു താനുമേ ചെറുതായ് സംസാരം
ഇവളു സംസാരിക്കില്ലെന്നരുളി നി-
ങ്ങളും സംസാരിച്ചുവല്ലോ അതുമതി.
ഇതി പറഞ്ഞിട്ടു ഗുരുവുമന്നേരം
ഇവരോടായിട്ടു മറുചോദ്യമിട്ടു
ഇരുത്തിയാലിവളിരിയ്ക്കുമോ ചൊൽക
ഇരിക്കിലിങ്ങിവൾ തണ്ടെല്ലുവളഞ്ഞു
ഇരുവർ കൂടിയിട്ടിരുത്തണമിപ്പോൾ
ഇതുവിധമവർ ഇരുത്തിയപ്പൊഴേ
ഇരിക്കില്ലെന്നങ്ങു പറഞ്ഞു നിങ്ങളും
ഇരിക്കുന്നുണ്ടല്ലൊ വിഷമം വേണ്ടിനി
ഇവളു ഭക്ഷണം കഴിക്കുമോ ചൊല്ക
ഇവൾ വളരെ നാൾ കഴിക്കുന്നുമില്ല.
മുറിയിലുള്ളതാം ഒരു മുന്തിരിക്കായ്
മുറയായ് വായിലായ് കൊടുക്കെന്നുചൊന്നു
മുദിതചിത്തനാം ഗുരുവിൻവാക്കിനാൽ

മുറതെറ്റിടാതെ കൊടുത്തു മുന്തിരി
പെരുത്തയാർത്തിയാൽ ചവച്ചതു തിന്നു
പൊരുത്തമില്ലിവർ പറയുന്നതൊന്നും
കൊടുത്തമുന്തിരി കഴിച്ചല്ലോയിവൾ
പിടിച്ചുനിർത്തിയാൽ നിലയ്ക്കു നില്ക്കുമോ
പിടിച്ചാലുമിവൾ നില്ക്കുകയില്ല താൻ
പിടിച്ചുനിർത്തണം ശരിക്കുകാണട്ടെ.
പിടിച്ചവർതാനും നിലയ്ക്കു നിർത്തിനാർ
ശരിക്കു നില്ക്കുന്നു ഗുരുവിൻവൈഭവം
നടത്തി നോക്കുവിൻ പിടിച്ചു നിങ്ങളും
നടത്തിച്ചപ്പൊഴേ നടക്കുന്നുതാനും
ശവത്തിനു സമമെടുത്തുകൊണ്ടുവന്ന
ശരീരമങ്ങാതാ നടന്നു നീങ്ങുന്നു.
ശരിയ്ക്കു ചൊല്ലിടാം ഗുരുകരുണതാൻ
ഇതിനെല്ലാമൊരു നിദാനമെന്നുതാൻ
ഇതുതാനായിടാം ഗുരുതൻ ജന്മത്തി-
ന്നൊടുക്കമാം കർമം സുതരാം ചൊല്ലിടാം
പെരിയ വേദനയനുഭവിപ്പോഴും
പരൻ തൻ നന്മയേ നിനയ്ക്കുള്ളുയോഗി
പ്രസിദ്ധി പെറ്റുള്ള മഹാഭിഷഗ്വരർ
പ്രവർത്തിയ്ക്കുന്നുണ്ടു പലർനികടത്തിൽ
അവർ കാൺകെയാണിതു നടന്നതും
അവരുമത്ഭുതം നിനയ്ക്കയാണപ്പോൾ.

## മഹാസമാധി

കുറച്ചുനാളായി ദിനചര്യതന്നിൽ
കുറച്ചു ഭക്ഷണം വരുത്തി മാറ്റങ്ങൾ
അതിൽപിന്നെ രോഗം കുറഞ്ഞുവന്നിതു
അതുകണ്ടാനന്ദമണഞ്ഞു സർവ്വരും

പെരുത്തതാം കൊല്ലവർഷം നൂറ്റിനാലോ-
ടടുത്തു ആയിരം തികയുംവർഷത്തിൽ
ശരിക്കു കന്നിയാമതുല്യ മാസത്തിൽ
ശരിയായിയഞ്ചാം ദിനം ഗുരുവാരേ
ഉരച്ചിടാമതു ശരിക്കു ക്രിസ്തുവർ-
ഷേ ഒരായിരത്തിലാ തൊള്ളായിരത്തി-
നു ശരിക്കു ശേഷമിരുപത്തിയെട്ടിൽ
ശരിയ്ക്കും സെപ്റ്റംബർ ഇരുപതാം ദിനേ
ശരിക്കു രാമനോടുരച്ചിതു ഗുരു
ശരിയായിത്താൻ സ്വരവും താഴ്ത്തീട്ടുമേ
ഉരത്ത രാഹുതാൻ ഗ്രസിച്ചു നമ്മളെ
അമർത്യരൂപിയും പറഞ്ഞിതു ചിത്രം
ഇനി നമുക്കങ്ങു ഗമിക്കയും വേണം
ഇതിവചസ്സുകൾ ഗുരുവുരച്ചതു
ശരിക്കുമാരുമേ ശ്രവിച്ചതില്ലതാൻ
പുറത്തുപോകണമെന്നേ ധരിച്ചിതു
പുറത്തുപോകുന്നവിധമുരച്ചെന്നാൽ
പുറത്തു നാലുപേർ ഒരുങ്ങിനിന്നിടും
ഒരു കട്ടിൽ തന്നിലതിമൃദുവായ
ഒരു കിടക്കയുമൊരുക്കിയപ്പൊഴേ
കിടത്തി ദേവനെ പുറത്തുകൊണ്ടുപോയ്
പരിചരിച്ചീടുമതാണു നിത്യവും
അതിനു രാമനുമൊരുമ്പെടുംനേരം
നിനക്കു നാം ചൊന്ന വചസ്സുനേരേയ-
ങ്ങകതാരിൽ താനും ഗ്രഹിക്കാതെയായി
ഇനിയും പോകണം പോകാറായല്ലോ താൻ
ഇതിവചസ്സുകൾ ഗുരുവുമുരച്ചിട്ടു
ഇതിന്റെ സൂചന ഗ്രഹിച്ചില്ലാരുമേ
മനസിലായില്ല സമാധിതൻ കാര്യം
മനസിലെല്ലാർക്കും നിറഞ്ഞ സന്തോഷ-

മതായിരുന്നല്ലോ കുറച്ചുനാളായി
മഹാഗുരുവിനു കുറവുണ്ടസ്സുഖ-
മതുതാൻ കാരണം മോദത്തിനു താനും
അടുത്തൊന്നും ഗുരുസമാധിപ്രാപിക്കി-
ല്ലെന്നടുത്തവർക്കൊക്കെ സമാധാനമാണ്
നിയതിതൻ ഗതി മറിച്ചാക്കീടുവാൻ
നിയന്താവിന്നുമേ പണിയാകും പോലും
ശരിക്കു മൂന്നുമണി പകലുതാനും
ശരിക്കു നിർഗമിച്ചിതുതാനും ദേഹി
മഹാസമാധിയെന്നടുത്തു നിന്നവർ
മനസ്സിലാക്കുവാൻ സമയം വൈകിപോൽ
ഗുരുദേവൻ തന്റെ പരമനിർവാണം
ഗുണമുള്ള തത്ത പറഞ്ഞുതന്നിതു
ദിനകരൻ താനും തെളിഞ്ഞതില്ലന്നു
ദിനചര്യതാനും മുടങ്ങിയേവർക്കും
ഗുരുസമാധിയെന്നറിഞ്ഞിതുജനം
ഗുണമുള്ളതായ ശിവഗിരിക്കായി
പ്രളയം പോലവേയൊഴുകീതു ജനം
പ്രണമിച്ചീടുവാൻ ഗുരുവരപാദം
ജയനാരായണഗുരുസ്വാമിയെന്നും
ജയിക്കുക ഗുരോ ജഗദ്സാക്ഷിയായി
ജഗത്തിനൊക്കയുമനുഗ്രഹമായി
ജനിച്ച ദേവനേ ജയ ജഗദ്ഗുരോ
അമിതഭക്തിയാലലറി സജ്ജനം
അമർത്ത്യനാം ഗുരുചരിതം പാടിനാർ
അമേയവൈഭവൻ ഭവാനിതാ ചിരം
അകക്കാമ്പിൽ നിത്യമുറച്ചു വാഴണേ
അതിനീചരെന്നും അകറ്റി ഞങ്ങളെ
വഴിനടക്കാനുമനുവദിക്കാത്ത
വിവേകശൂന്യരെ വെറുത്തു ഞങ്ങളെ

പരിരക്ഷിച്ചൊരു പരമസദ്ഗുരോ
അധർമ്മത്തിൽനിന്നും ജനത്തെ രക്ഷിച്ച
അമേയവൈഭവാ ചിരം ജയിച്ചാലും
യശഃശരീരനായുലകിലെന്നെന്നും
യശോനിധേ ഭവാൻ വിളങ്ങിടേണമേ.
ജയിക്ക നിൻ ധർമചരിതം പാരിലായ്
ജഗത്തിനൊക്കെയും കെടാവിളക്കായി
അനശ്വരമായ തവ ചരിതങ്ങൾ
അകക്കാമ്പിങ്കലായ് സദാ വിളങ്ങണേ
ഇതേവിധമായ ഉരത്തപ്രാർത്ഥന
ഇനിമയിൽ ജനം പരംകീർത്തിക്കവേ
തിരുവുടൽ ശുദ്ധിവരുത്തി ദിവ്യമാം
നവീനവസ്ത്രത്താലലങ്കരിച്ചിതു
സമാധി പ്രാപിച്ച വൈദികമഠത്തിന്റെ
സമീപം മുൻപിൽ താനിരുത്തി സ്വല്പമേ.
അനന്തരം ചമ്രമായിരിക്കും ദേഹ-
മങ്ങെടുത്തു ശാരദാമഠത്തിനു വ-
ടക്കടുത്തതാം വനജാക്ഷിമണ്ഡപേ
പകലും രാവിലും ഒരുപോലെതന്നെ
ജനത്തിൻ ദർശനത്തിനായിവച്ചിതു
വിശുദ്ധ വൈദിക മഠത്തിൽ നിന്നുമേ-
യെടുത്തു ദേഹവുമവിടെയെത്തിക്കാൻ
പല മണിക്കൂറുമതിനു വന്നിതു
പരമഭക്തർതൻ തിരക്കുമൂലമായ്
വളരെ മുന്നിലായ് ഗുരുവരുളിയ
വിശിഷ്ടമാം സ്ഥാനം ശിവഗിരിതന്റെ
നെറുകയിലായി സമാധിസ്ഥ ജഡം
അടക്കുവാനായിയറയും തീർത്തിതു
പെരുത്ത കർപ്പൂരമസുലഭമായി
സുഗന്ധഭസ്മവും സുഭഗമായുണ്ടു

വിശുദ്ധമായ് തീർത്തയറയിലീവക
വിരവിലായ്ത്തന്നെ നിരത്തിപാരമായ്
ഗുരുവിൻ ചൈതന്യമിയലുന്ന ദേഹം
ഗുരുത്വമായതിൻ മുകളിൽ വച്ചിതു
അതുമറവോളം നിരത്തി കർപ്പൂരം
അതിൻ മുകളിലായതാ ഉപ്പും നിറ-
ച്ചതിനുപരിയായ് പെരിയ കല്ലിനാൽ
അടച്ചിതു അറ മണലിട്ടുമൂടി
അതിൻ മുകളിലായ് പുര തീർത്തു മുദാ
പരിസരമാകെ ശുചിയാക്കീടിനാർ
അതിനകത്തായിയെരിയുംദീപവും
അതീവശ്രദ്ധയാ പരിലസിക്കുന്നു
അവിടെ നിത്യവും ഗുരുപൂജ താനും
അധികമായ്ത്തന്നെ നടന്നിതുമെല്ലേ.
ദിനവും ഭക്തരാം ജനങ്ങൾ വന്നിട്ടു
ദുരിതശാന്തിയും വരുത്തിടുന്നിതു.
ഇതുവിധമായി വളരെവർഷങ്ങൾ
ഇവിടെ പൂജകൾ നടക്കുന്നുതാനും.

## സമാധിമന്ദിരം

പരമഭക്തനാം മൂത്തേടത്തുപാറൻ
പരിചിൽ തീർത്തിതു സമാധിമന്ദിരം
പെരിയതാം ഗുരു കരുണമുന്നമേ
അരിയഭക്തനു ലഭിച്ചെന്നാകിലും
അതിനുടെ ഫലം ഗുരുതൻ ക്ഷേത്രമായ്
തിരിയെ നല്കിപോൽ മഹാശയൻ താനും
രമണീയമായ ശിവഗിരിക്കുന്നിൽ
രമാഗേഹം പോലെ വിശുദ്ധമായിതു
പുലരുമ്പോൾ നാലുമണിമുതൽക്കതാ

പുരുപുണ്യമങ്ങിയലുന്ന ഗേഹേതാൻ
പുതിയ പൂവിനാൽ സദാപൂജിക്കുന്നു
പുരുഷകേസരി ഗുരുവാഴും സ്ഥലം
പ്രസിദ്ധമായിട്ടു ഭവിക്കുന്നു മുദാ
ഗുരുതന്മന്ദിരെ ഉരത്ത പീഠത്തിൻ
ഗുരുപ്രതിമയും വിരവിൽവച്ചിതു
അതു പ്രതിഷ്ഠയും നടത്തീട്ടുള്ളതു
ശങ്കരാനന്ദസ്വാമിയതാം മഠാധി-
പനവസാനത്തിലെ മഠാധിപൻ താൻ
പ്രതിഷ്ഠതൻ കർമം കഴിച്ചതൊക്കെയും
ഉരത്ത വൈദികൻ കോരുവാശാൻ താനും
ജ്വലിച്ചുകൊണ്ടങ്ങു തപസ്സനുഷ്ഠിക്കും
തരത്തിലാണു താൻപ്രതിമയുള്ളതും
ജ്വലിക്കും ദീപത്തിൽ പൊലിമയിൽ മനം
കുളിർക്കുമേവർക്കും ശരിക്കു ദർശിച്ചാൽ
ജനമസംഖ്യമായ് ദിനവും വന്നങ്ങു
ജഗദ്ഗുരുവിനെ പ്രണമിക്കുന്നുണ്ട്
അവർക്കഭീഷ്ടങ്ങൾ സകലതുംനല്കി
അമിതശോഭയാ ഗുരു വസിക്കുന്നു
വിശുദ്ധമായുള്ള ചരിതമിമ്മട്ടിൽ
വിശുദ്ധകാകളിയതായ വൃത്തത്തിൽ
വിശേഷമായ്ത്തന്നെ പറഞ്ഞു തത്തയും
വിരവിൽ ശാരദാനികടെയെത്തിനാൾ
ഇതിശ്രീനാരായണഗുരുദേവ ഭാഗവതേ
നിർവാണകാണ്ഡം സമാപ്തം.

ജയ്സദ്ഗുരു

# ഏകദേവസ്തോത്രം

"ദൈവമേ സച്ചിദാനന്ദ! ദൈവമേ ഭക്തവത്സല!
ദൈവമേ നിന്റെ കാരുണ്യം ദീർഘകാലം വരേണമേ"

നിർമലൻ നിരഹംകാരൻ, നിത്യനും നിർവികാരനും
നിർവികല്പൻ വികല്പൻ നീ, നിഖിലാധാരനും ഭവാൻ

നിത്യനവ്യക്തനും നീതാൻ നിരുപാധികനും ഭവാൻ
നിഗമക്കാതലായെങ്ങും നിറയും നിർമലൻ ഭവാൻ

നിസ്പൃഹൻ നിരവദ്യൻതാൻ നിഖിലാത്മകനും ഭവാൻ
നിസ്തുലൻ നീ ജഗത് സൃഷ്ടി നിശ്ചയം ചെയ്വതും ഭവാൻ

നിഷ്കളൻ സകലൻ നീതാൻ നിരാകരൻ നിരാമയൻ
നിഖിലാധാരമാധേയം നിഗമാന്തസ്ഥിതൻ ഭവാൻ

അവ്യയൻ ഭവ്യദൻ നീതാൻ ദിവ്യചൈതന്യവും ഭവാൻ
അവ്യക്താക്ഷരബോധം നീ സുവ്യക്തൻ സർവ്വശക്തനും

വിദ്യുദ്ദീധിതിയും ദ്യോവിൽ വിദ്യോതിക്കും പ്രകാശവും
പ്രദ്യോതമാർന്ന യോഗീന്ദ്രഹൃദ്യോഗാത്മാഭയും ഭവാൻ

ദ്വൈതമദ്വൈതമെന്നല്ലാ വിവിധമതസാരവും
കൈതവം വിട്ടുത്വദ്രൂപ ചൈതന്യഗുണമാം വിഭോ

സർവ്വവും നിൻ വിചിത്രം താൻ സർവ്വസംപൂജ്യനും ഭവാൻ
സർവസാക്ഷിയുമായ് മേവും സർവ്വസംപൂജ്യനും ഭവാൻ

നമസ്തേ കർമ്മജേതാവേ! നമസ്തേ പരമാത്മനേ
നമസ്തേ കരുണാസിന്ധോ നമസ്തേ ശർമ്മദായകാ

ജയിക്ക നീ സർവ്വസാക്ഷിൻ ജഗദാധാര ദൈവമെ
ജയിക്കണം മംഗലാത്മൻ സത്യമൂർത്തേ ജയിക്കണം

# ഗുരുസ്തവം

സൃഷ്ടിസ്ഥിതിവിനാശം തം വിജ്ഞാനാഖിലദായകം
സമാധിമുക്തിസംയുക്തം നാരായണഗുരും ഭജേ

വേദവേദാന്ത സാരജ്ഞം ഭോഗരോഗവിവർജിതം
സേവകാബ്ജപ്രകാശസ്തം നാരായണഗുരും ഭജേ

പ്രത്യക്ഷദൈവതംശാന്തം സർവജന്തുസുഖപ്രദം
അദ്വൈതസാരസർവസ്വം നാരായണഗുരും ഭജെ

മർത്ത്യന്നുജാതിവേണ്ടെന്നും സാരമായിട്ടുരച്ചതാം
പുരുഷാകൃതിപൂണ്ടുള്ള നാരായണഗുരും ഭജെ

ഏതൊരുമതത്തിലും ദൈവ ശക്തിഏകമതൊന്നുതാൻ
സർവസാരമതായ്ചൊന്ന നാരായണഗുരും ഭജെ

മതമേതാകിലും സാരം ഏകമാണെന്നുരച്ചിടും
ആഗമക്കാതലാംയോഗി നാരായണഗുരും ഭജെ

മേലാക്കന്മാർസംത്യജിച്ച താഴ്ന്നോർക്കാശ്രയമാകിയ
ജന്മലക്ഷ്യംകൈവരിച്ച നാരായണഗുരും ഭജെ

ലോകപ്രസിദ്ധിയാർജിച്ച ടാഗൂർഗാന്ധി തുടങ്ങിയോർ
ദർശിച്ചാത്മസുഖംനേടും നാരായണഗുരം ഭജെ

മതഗ്രന്ഥങ്ങൾവാഴ്ത്തുന്ന ദൈവമല്ലെന്നുതോന്നിലും
പ്രത്യക്ഷദൈവമായുള്ള നാരായണഗുരം ഭജെ

സേവിപ്പോർക്കാഗ്രഹംനല്കി സീമാതീതമഹസ്സതായ്
സാധുശീലദയാരൂപൻ നാരായണഗുരും ഭജെ

സദ്ഗുരുൻ സ്തോത്രനാമത്താൽ ഭക്തരായിഭവിക്കിലോ
സേവ്യരായ്ത്തീരുമെപ്പേരും നാരായണഗുരും ഭജെ

ഇസ്തോത്രം നിത്യവുംചൊല്ലും മർത്യനില്ലപുനർജ്ജനി
ഐഹികംസൗഖ്യമേറിടുംമായവൻബ്രഹ്മസമാനനാം

# ശ്രീനാരായണഗുരു നവരത്ന കീർത്തനം

പ്രാതഃസ്മരാമി ഗുരുപാദയുഗം പ്രശാന്തം
സച്ചിത് സമസ്ഥഭുവനസ്യ പ്രകാശമാനം
യഃസർവജന്തുഹൃദയസ്തമനാമയംതം
തദ്സർവമാദ്യം മഭിവന്ദ്യഗുരുംനിതാന്തം 1

പ്രാതർ ഭജാമി ഗുരുനാഥമനന്യശോഭം
വാചാമഗോചരമനന്തഗുണാദിഗമ്യം
യംതത്ത്വരൂപനിഗമാഗമവേദ്യമാദ്യം
തംസ്വാമിനാഥമനിശം പ്രണതോസ്മിചിത്തേ 2

പ്രാതർന്നമാമിതമസഃപ്പരമാർത്ഥരൂപം
പ്രാലേയശൈലനിഭഗാത്രമനല്പവർണം
നാരായണം ഗുരുവരംസ്മൃതയാർത്തി ഹാരീ
പൂർണംസനാതനമതിം ശരണം പ്രപദ്യേ 3

നാരായണം ശിവഗിരീശ്വരമാത്മരൂപം
നാരായണംസഗുണരൂപമനന്ത തത്ത്വം
നാരായണംചരണസേവിത പാപശാന്തീം
നാരായണം ഗുരുവരം പ്രണതോസ്മിനിത്യം 4

നാരായണം സുകൃതരൂപ മനന്യഭാസം
നാരായണം സുജനസേവിതപാദമാദ്യം
നാരായണം പ്രണിതഹൃത്തിലനന്യരൂപം
നാരായണം പരമപാവനദിവ്യനാമം 5

നാരായണം നയനശോഭിതമന്ദഹാസം
നാരായണം ശിവമയം ഗുരുമദ്വതീയം
നാരായണം നരകകാരണമൂലനാശം
നാരായണം പരമപൂരുഷമപ്രമേയം 6

നാരായണം സരസിജാസനസാമ്യരൂപം
നാരായണം ഗുരുവരംകരുണാർദ്രനേത്രം
നാരായണം സർവ്വജനാർത്തിഹരം പവിത്രം
നാരായണം പരമകാരുണികംവരേണ്യം 7

നാരായണം നിഖിലവേദസമാനഗാത്രം
നാരായണം സുകൃതിസേവിത ദിവ്യനാമം
നാരായണം സകലകാരണസച്ചരിത്രം
നാരായണം ഗുരുവരം പ്രണതോസ്മിനിത്യം 8

നാരായണം ജാതിനിഷേധമഹഃസ്വരൂപം
നാരായണം മതനിഷൂദനമാത്മതത്ത്വം
നാരായണം ദൈവനിർഗുണമേകതത്ത്വം
നാരായണം ഗുരുവരം ഹൃദിഭാവയാമി 9

യഃപഠത്യനുദിനം ഗുരുനവരത്ന സ്തോത്രം
അത്യന്തഭക്തിയൊടുഹൃത്തടശുദ്ധിയോടെ
സഃപ്രയാന്തി പരമമാത്മസുബോധാത്
നാരായണം ഗുരുവരസന്നിധി ഭക്തിപൂർവ്വം 10

# ഗുരുപുഷ്പാഞ്ജലീസ്ഥവം

അരുണാശക്തി കല്ലോല കരുണാ കലിതാത്മനേ
നരാനുഗ്രഹരൂപായ ഗുരവേകുസുമാഞ്ജലി

അനുത്തര മഹാസംവിദനുഭൂതി കലാത്മനേ
ഗുരുഗന്ധഗുണാഢ്യായ ഗുരുവേ കുസുമാഞ്ജലി

അന്തസ്തിമിരനിർഭേദ ഭാനവേ കാമധേനവേ
വികല്പ ജനനീകല്പ തരവേ ഗുരവേ നമഃ

അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതംയേന തസ്മൈശ്രീഗുരുവേ നമഃ

നിജസ്തുതി നമസ്കാര- നിരസ്തദുരഹംകൃതെ
വിദ്യാഗമരഹസ്യായ ഗുരുവേ കുസുമാഞ്ജലി
ധർമ്മാധർമ്മമയീ വിധിസ്തദിതരം കർമ്മദവിധാതന്മുഖം
പുണ്യം പാപമശർമ്മശർമ്മചപരം യത്രസ്ഫുരന്തിസ്ഫുടം
യേ നായംഖലുജീവഭാജന മഹോമായാതരോസ്യാത്തത
സ്തസ്മൈദിവ്യവപുർദ്ധരായ ഗുരവേ നാഥായ പുഷ്പാഞ്ജലിഃ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# സമർപ്പണം

ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തി
വിശ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം
ഏകംനിത്യം വിമലമചലം സർവ്വധാസാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തംനമാമി

"ശിവഗിരി ശിഖരാഗ്രേ ദിവ്യപദ്മാസനസ്ഥം
വരദമഭയഹസ്തം പാപവിദ്ധ്വംസപാദം
സുജനനികരസേവ്യം ചാരുകാരുണ്യനേത്രം
കലികലുഷവിനാശം നൗമിനാരായണാഖ്യം"

ഓം സഹനാവവതു സഹനൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വിനാ വധീതമസ്തു
മാ വിദ്വിഷാവഹൈ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സർവ്വേ ഭവന്തു സുഖിനഃ സർവ്വേ സന്തു നിരാമയാഃ
സർവ്വേ ഭദ്രാണി പശ്യന്തു മാ കശ്ചിത് ദുഃഖഭാഗ്ഭവേത്
അസതോ മാ സദ്ഗമയ തമസോ മാ ജ്യോതിർഗമയ
മൃത്യോർ മാ അമൃതം ഗമയ
ലോകാസമസ്താഃ സുഖിനോഭവന്തു

ഓംനമാമി നാരായണ പാദപങ്കജം
കരോമി നാരായണ പൂജനം സദാ
വദാമി നാരായണ നാമനിർമലം
സ്മരാമി നാരായണ തത്വമവ്യയം

കായേന വാചാ മനസേന്ദ്രിയൈർവാ-
ബുദ്ധ്യാത്മനാവാ പ്രകൃതേഃ സ്വഭാവാത്
കരോമിയദ്യത് സകലംപരസ്മൈ
നാരായണായേതി സമർപ്പയാമി
സർവ്വം ശ്രീനാരായണായേതി സമർപ്പയാമി

ഓം അന്തർജ്യോതിഃ ബഹിർജ്യോതിഃ
പ്രത്യക്ജ്യോതിഃ പരാത്പരഃ
ജ്യോതിർജ്യോതിഃ സ്വയംജ്യോതിരാത്മജ്യോതിഃ
ശിവോസ്മ്യഹം

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യപൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ
ഹരിഃ ഓം തത്സത് ബ്രഹ്മാർപ്പണമസ്തു

# നിത്യാനുഷ്ഠാനവും
# പൂജാവിധികളും

അനുദിനം ഉണ്ടായിക്കൊണ്ടിരിക്കുന്ന പ്രാരാബ്ധ കർമ്മങ്ങൾക്കിടയിൽ സദാചാരവും ജ്ഞാനസംപ്രാപ്തിയും ഈശ്വരാനുഗ്രഹവും കാംക്ഷിക്കുന്നവർ ശൂന്യകാലങ്ങളിൽ നിശ്ചയമായി അനുഷ്ഠാനം നടത്തേണ്ടതാണ്. സുഗമമായ ജീവിതം കാംക്ഷിക്കുന്നവർക്ക് ജീവിതത്തിന്റെ അടിത്തറയാണ് നിത്യമായുള്ള അനുഷ്ഠാനം.

ഉണർന്നെഴുന്നേൽക്കുന്നതു മുതൽ അനുഷ്ഠിക്കേണ്ടതായ അനുഷ്ഠാനം, പ്രാർത്ഥന, പാരായണം, ഇഷ്ടദേവതാപൂജ ഇവയും മൂലമന്ത്രങ്ങൾ, ഗായത്രിസൂക്തങ്ങൾ എന്നിവ ഈ ഗ്രന്ഥത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്.

ശ്രീനാരായണ ഗുരുദേവൻ നിർദ്ദേശിച്ച നിത്യാനുഷ്ഠാന പൂജകളും പൂജാവിധികളും മന്ത്രജപാദികളും സാമാന്യജനങ്ങൾക്ക് ലഭ്യമാകണമെന്ന് ഉദ്ദേശ്യത്തെ മുൻനിർത്തി ഗുരുദേവദർശനം ഉൾക്കൊണ്ട് നിഷ്ഠയോടെ സന്യാസജീവിതം നയിക്കുന്ന ശിവഗിരിമഠത്തിലെ ബ്രഹ്മശ്രീ സുധാനന്ദസ്വാമിജിയുടെ സ്വാധ്യായ ധ്യാനങ്ങളുടെ ഫലമായി രൂപംകൊണ്ട മഹദ്ഗ്രന്ഥമാണ് നിത്യാനുഷ്ഠാനവും പൂജാവിധികളും.

ആസ്തികരും ജീവിതസാഫല്യം നേടുവാൻ വെമ്പുന്നവരുമായ സാമാന്യജനങ്ങൾക്ക് ഈ അമൂല്യഗ്രന്ഥം ഒരു മാർഗ്ഗദീപമാകുന്നതായിരിക്കും.

# ശ്രീനാരായണഗുരുദേവ സഹസ്രനാമം

ഗുരുമന്ദിരങ്ങളിലും മറ്റും സഹസ്രനാമാർച്ചന, സമൂഹപുഷ്പാർച്ചന, ലക്ഷാർച്ചന എന്നീ മഹദ്കർമ്മങ്ങൾ നടത്തുന്നതിന് ഉതകത്തക്കവിധത്തിൽ രചിച്ചിട്ടുള്ള ഒരു ഉത്തമഗ്രന്ഥം.

ഗ്രന്ഥകർത്താവ്: സ്വാമി സുധാനന്ദ

വില : 15 രൂപ.

ഈ പുസ്തകം ലഭ്യമാകുന്ന സ്ഥലങ്ങൾ
ചുവടെ കൊടുത്തിരിക്കുന്നു.

# പുസ്തകം കിട്ടുന്ന ബുക്ക് സ്റ്റാളുകൾ

1. ശിവഗിരിമഠം ബുക്ക് സ്റ്റാൾ, ശിവഗിരിമഠം, വർക്കല.
2. ശ്രീവിദ്യാ ബുക്ക് സെന്റർ, കുളനട. - 9447063908
3. വിദ്യാരംഭം പബ്ലിഷേഴ്സ്, ആലപ്പുഴ
4. ദേവീ ബുക്ക് സ്റ്റാൾ, കൊടുങ്ങല്ലൂർ - 0480 2802177
5. ന്യൂ ശാന്താ ബുക്ക് ഹൗസ്, പ്രസ് ക്ലബ് റോഡ്, എറണാകുളം. - 0484 2367992
6. മലയാളരാജ്യം ബുക്ക് ഡിപ്പോ, പടിഞ്ഞാറെ നട, വൈക്കം. - 04829 232750
7. വെണ്ണിക്കുളം ബുക്ക് സ്റ്റാൾ, തിരുവല്ല - 0469 2602886
8. റോയൽ ബുക്ക് ഡിപ്പോ, കോട്ടയം - 0481 2567023
9. ജെ.വി. ബുക്ക് സ്റ്റാൾ, എസ്.എ.റ്റി. ബിൽഡിംഗ്സ്, കൊല്ലം - 9495522515
10. പി.ജി. ബുക്സ്, എച്ച്.എസ്. ജംഗ്ഷൻ, കരുനാഗപ്പള്ളി. - 9446109646
11. ഷീജാ ബുക്ക് സെന്റർ, കോൺവെന്റ് ജംഗ്ഷൻ, എറണാകുളം - 0484 2363789
12. പി.കെ. രാമചന്ദ്രൻ, കൊഴുവല്ലൂർ (ഗുരുദേവൻ മാസിക ഏജന്റ്)
13. തിരുവാതിര കാസറ്റ് സെന്റർ, പടിഞ്ഞാറെ നട, മലയാലപ്പുഴ
14. ആറന്മുള പാർത്ഥസാരഥി ക്ഷേത്രം, ചെങ്ങന്നൂർ മഹാദേവക്ഷേത്രം സമീപത്തുള്ള എല്ലാ പുസ്തകവ്യാപാരികളോടും ചോദിച്ചുവാങ്ങുക.

